# ഇശാഅത്തുകാർക്കുള്ള
# മറുപടി

ഭാഗം.1

മൗലവി മുഹമ്മദ് ഉമർ. H.A

Basheer Ahmed.
Manjeshwar.

# ഇശാഅത്തുകാർക്കുള്ള

# മറുപടി

(ഒന്നാം ഭാഗം)

മൗലവി മുഹമ്മദ് ഉമർ എച്ച്. ഏ.

കോപ്പി 2000 വില 10 ക.

അഹ്മദിയ്യാ മുസ്ലിം സംസ്ഥാന സമിതി
കോഴിക്കോട്—673 001

**ISHAATH KARKULLA MARUPADI**

A Reply to Anjuman Ishaat-e-Islam


Author:

Moulavi Muhammad Umar H. A.

Chief Ahmadiyya Muballig, Kerala



Published by:

Kerala Ahmadiyya State Committee

Kozhikode-1

Printed at :

The Nusrath Printing Press

Cannanore-1

First Impression

Copies-2000

Price Rs-10 00

Cover H. S. Kavassery

S. C. P. / M / No. 109 / 2000/ 91

# പ്രസ്താവന

മാനവരാശിക്ക് മാർഗ്ഗദർശനവുമായി വന്ന മതമാണ് ഇസ്ലാം. മനുഷ്യ ചൈതന്യത്തിൻെറ മൂർത്തീഭാവമായിരുന്നു നബിതിരുമേനി (സ). കരുണാമയനായ ദൈവത്തിൻെറ കനിവാർന്ന പ്രകാശവുമായി ഇസ്ലാം മതം സ്നേഹസുന്ദര പാതയിലൂടെ സമത്വത്തിലും സാഹോദര്യത്തിലു മധിഷ്ഠിതമായ ഒരു പുതുയുഗത്തിന് പിറവി കുറിച്ചു. തിരുനബി(സ)ൻെറ ശ്രേഷ്ഠതയും ഇസ്ലാമിൻെറ മഹത്വവും ലോകത്തെ അറിയിക്കാൻ അക്ഷീണം പ്രയത്നിച്ച ഒരു മഹാത്മാവാണ് അഹ്മദിയ്യാ പ്രസ്ഥാനത്തിൻെറ സ്ഥാപകരായ ഹസ്രത്ത് അഹ്മദ്(അ). നബിതിരുമേനി (സ)യുടെ ജീവിതവും സന്ദേശവും ലോകത്തിനു നൽകിയ അനുഗൃഹീതമായ പാഠങ്ങളെ വിശദീകരിക്കുകയും തിരുനബിയുടെ ദീപ്തപ്രഭാവത്തെ ലോകത്തെ കൊണ്ടംഗീകരിപ്പിക്കാൻ സ്വയം ജീവിതം സമർപ്പിക്കുകയും ചെയ്ത തിരുനബിയുടെ വിനീത ശിഷ്യനാണ് ഹസ്രത്ത് അഹ്മദ്(അ). പക്ഷെ നമുക്കറിയാവുന്ന ഒരു സവിശേഷത ദൈവത്തിൻെറ പ്രവാചകന്മാരേയും മതഗുരുക്കന്മാരേയും അവരുടെ അനുചരന്മാരേയും നിന്ദിക്കാനും അവഹേളിക്കാനും സത്യത്തിൻെറ ശത്രുക്കൾ എക്കാലത്തും ശ്രമം നടത്തിയിരുന്നുവെന്നാണ്. ആധുനിക കാലഘട്ടത്തിൽ ഈ സത്യവിരോധികളുടെ പരമ്പരയിൽ ഉൾപ്പെടാനുള്ള നിർഭാഗ്യം ഉണ്ടായവരാണ്, കൊടിയത്തൂരിലെ 'അഞ്ചുമൻ ഇശാഅത്തുകാർ.

കഴിഞ്ഞ കുറേ കാലമായി ഹസ്രത്ത് അഹ്മദ്(അ)നും അഹ്മദിയ്യാ പ്രസ്ഥാനത്തിനുമെതിരായി 'കല്ലുവെച്ച കുറേ നുണ'കളുമായി ദുഷ്പ്രചരണം നടത്തിവരികയായിരുന്ന 'ഇശാഅത്തുകാർ' പാശ്ചാത്യ ലോകത്തുപോലും ഇസ്ലാമിക സൂര്യനെ ഉദിപ്പിക്കുകയും മാനുഷിക മൂല്യങ്ങളുടേയും ദൈവിക തേജസ്സിന്റേയും പ്രവാചകനായി തിരുനബി(സ)നെ ലോകമെമ്പാടുമുള്ള നല്ല മനുഷ്യരെകൊണ്ട് അംഗീകരിപ്പിക്കാൻ നിതാന്തശ്രമം നടത്തുകയും ചെയ്ത ഹസ്രത്ത് അഹ്മദ്(അ)നെ അധിക്ഷേപിക്കാൻ സഭ്യേതരമായ വാക്കുകൾ അവർ അവിരാമം ചൊരിയുകയായിരുന്നു. 'ക്ഷീരമുള്ളോരു അകിടിൻ ചുവട്ടിലും, ചോരതന്നെ കൊതുകിന്നു കൌതുകം' എന്നതായിരുന്നു അവരുടെ നില. ആ പുണ്യാത്മാവിന്റെ പല ഗ്രന്ഥങ്ങളിൽനിന്നുമുള്ള പല വാചകങ്ങളും വെട്ടിയും തിരുത്തിയും വളച്ചുകെട്ടിയും അപൂർണ്ണമാക്കിയും ഉദ്ധരിച്ചുകൊണ്ട് കളവിന്റെ ഒരു ഭീകരവലയം തന്നെ അവർ സൃഷ്ടിച്ചിരിക്കുകയാണ്.

ഈ സാഹചര്യത്തിൽ സത്യാന്വേഷികൾക്ക് സത്യത്തിന്റെ പാത തിരിച്ചറിയാനുള്ള അവസരം ഉളവാക്കുക എന്ന ഉദ്ദേശത്തോടുകൂടിയാണ് ഞങ്ങൾ 'ഇശാഅത്തുകാർക്കുള്ള മറുപടി' എന്ന ഈ ഗ്രന്ഥം സഹൃദയ സമക്ഷം സമർപ്പിക്കുന്നതു. ഇശാഅത്തുകാർ അഹ്മദിയ്യാ പ്രസ്ഥാനത്തിനും അതിന്റെ സ്ഥാപകനുമെതിരായി ഉന്നയിച്ചിരിക്കുന്ന എല്ലാ ആരോപണങ്ങൾക്കുമുള്ള മറുപടി രണ്ടു ഭാഗങ്ങളിലായി പ്രസിദ്ധീകരിക്കാൻ ഞങ്ങൾ തീരുമാനിച്ചിട്ടുണ്ട്. അതിൽ ആദ്യത്തേതാണ് ഇപ്പോൾ പുറത്തിറക്കുന്ന ഈ ഗ്രന്ഥം. താമസിയാതെ രണ്ടാം ഭാഗവും പ്രസിദ്ധീകൃതമാവുന്നതാണ്. ഇൻശാഅല്ലാഹ്.

'ഇശാഅത്തുകാക്കുള്ള മറുപടി' തെയ്യാറാക്കിയത്. മൌലവി മുഹമ്മദ് ഉമർ സാഹിബ് H. A. യാണ്. കേരള അഹ്മദിയ്യാ ജമാഅത്തിൻെറ ചീഫ് മിഷ്യനറിയാണ് മൌലവി സാഹിബ്. തമിഴനാട്ടിലും സിലോണിലും ഇതിന്നുമുമ്പദ്ദേഹം മിഷ്യനറിയായി പ്രവത്തിച്ചിട്ടുണ്ട്. ഒരഗാധ പണ്ഡിതനും ഉജ്വലനായ വാഗ്മിയും അനുഗൃഹീതനായ ഒരെഴുത്തുകാരനുമാണ് മൌലവി സാഹിബ് കഴിഞ്ഞ അനേകം വർഷങ്ങളായി അഹ്മദിയ്യാ ജമാഅത്തിന്നു തെക്കെ ഇന്ത്യയിലും സിലോണിലും വളക്കൂറുള്ള മണ്ണ് പാകപ്പെടുത്താനും ജമാഅത്തിന് അസൂയാർഹമായ പുരോഗതിയുണ്ടാക്കാനും നിരന്തരമായി ശ്രമിച്ചു കൊണ്ടിരിക്കുന്ന മൌലവി മുഹമ്മദ് ഉമർ സാഹിബ് ജമാഅത്തിൻെറ അഭിമാനമുയർത്തിപ്പിടിച്ച പോരാളിയായാണ്.

മൌലവി സാഹിബിൻെറ ഇപ്പോഴത്തെ സംരംഭം ഇശാഅത്തുകാരുടെ വിഷലിപ്തമായ നുണ പ്രചരണത്തിൽനിന്നു രക്ഷനേടാൻ സഹൃദയരെ സഹായിക്കുമെന്നു ഞങ്ങരം ഉറച്ചു വിശ്വസിക്കുന്നു. അന്വേഷണ തൽപ്പരരായ വായനക്കാർക്ക് ഈ ഗ്രന്ഥം മാർഗ്ഗദർശനമാവട്ടെ എന്ന ആശംസയോടെ മാന്യവായനക്കാരുടെ മുമ്പിൽ സവിനയം ഞങ്ങരം ഈ കൃതി സമർപ്പിക്കുന്നു.

പ്രൊഫ. ബി. മഹ്മൂദ് അഹ്മദ്
സിക്രട്ടരി, പബ്ലിക്കേഷൻ
കേരള അഹ്മദിയ്യാ ജമാഅത്ത്

# അവതാരിക

സത്യത്തെ സത്യം കൊണ്ട് ഖണ്ഡിക്കാനോ എതിർക്കാനോ സാധ്യമല്ല. കാരണം പരസ്പര വിരുദ്ധങ്ങളായ രണ്ടു സത്യങ്ങൾ ഉണ്ടാവുകയില്ലെന്നുള്ളതുതന്നെ. അതുകൊണ്ടുതന്നെയാണ് സത്യത്തിൻെറ വൈരികൾ അതിനെ എതിർക്കാൻ പച്ചനുണകളും അർദ്ധനുണകളും തങ്ങളുടെ ആയുധമാക്കുന്നത്. ഇസ്ലാമിൻെറ എതിരാളികളുടെ ദുഷ്പ്രചരണ ചെയ്തികൾ ഈ യാഥാർത്ഥ്യത്തിന്നു സാക്ഷിയത്രെ. അഹ്മദിയ്യാപ്രസ്ഥാനത്തിൻെറ എതിരാളികളുടെ പ്രചരണതന്ത്രവും അതേ മാർഗ്ഗത്തിൽതന്നെ. ഇതിനു ഒന്നാംതരം ഉദാഹരണമാണ് കൊടിയത്തൂരിലെ അഞ്ചുമൻ ഇശാഅത്തുകാരുടെ അഹ്മദിയ്യാ വിരുദ്ധ പ്രവർത്തനങ്ങൾ.

സത്യനിഷേധ പ്രസ്ഥാനക്കാരുടെ ഒരു പ്രത്യേകത അവർക്ക് ധർമ്മബോധവും മര്യാദയും ഇല്ലെന്നുള്ളതാണ്. നീതിബോധത്തോടെ സത്യത്തെ എതിർക്കാൻ സാദ്ധ്യമല്ലല്ലോ. സൽമാൻ റുശ്ദി എന്ന ആളുടെ Satanic Verses (പിശാചിൻെറ വചനങ്ങൾ) എന്ന ക്ഷുദ്രകൃതി നമ്മുടെ കഴിഞ്ഞ ഏതാനും വർഷങ്ങളിൽ മുസ്ലിം ലോകത്ത് ഉളവാക്കിയ കോളിളക്കം ഇന്നും അടങ്ങിയിട്ടില്ല. അപ്രകാരം തന്നെ ''ഖുർആൻ ഒരു വിമർശന പഠനം'' എന്ന ഇടമറുകിൻെറ ക്ഷുദ്രകൃതി നമ്മുടെ കേരള മുസ്ലിം

കളെ എത്രമാത്രം വേദനിപ്പിച്ച എന്ന വസ്തുതയും നാം മറന്നിട്ടില്ല. എല്ലാവിധ ധാർമ്മിക മൂല്യങ്ങളെയും അതിലംഘിച്ചുകൊണ്ടാണ് പ്രസ്തുതന്മാർ നബി(സ) തിരുമേനിയെയും ഇസ്ലാമിനെയും ഖുർആനെയും വികൃതമാക്കി ചിത്രീകരിക്കാൻ ശ്രമിച്ചതെന്ന് പറയേണ്ടതില്ലല്ലൊ. കൊടിയത്തൂരിലെ അഞ്ചുമൻ ഇശാഅത്തുകാരുടെ ഖണ്ഡനകൃതികൾ പ്രസ്തുത ക്ഷുദ്രകൃതികളിൽനിന്നും വിഭിന്നരൂപത്തിലുള്ളതല്ല.

എല്ലാ പ്രവാചകന്മാർക്കും ശത്രുക്കളുണ്ടായിരുന്നു. ആദം നബി(അ) മുതൽ ഇതുവരെ പ്രവാചകന്മാരുടെ ചരിത്രം ഇതിന്നു സാക്ഷിയാണ്. ഈസാനബിയുടെ സംബോധിതജനമായ യഹൂദികൾ ഇന്നും ആ പുണ്യാത്മാവിൻെറ ശത്രുക്കളായിതന്നെ ഉറച്ചു നിൽക്കുന്നു. സമസ്ത ലോകത്തിനും പ്രവാചകനായി നിയുക്തനായ ഖാത്തമുന്നബിയ്യീൻ ഹ: മുഹമ്മദ്(സ) തിരുമേനി വന്നു 1400 വർഷങ്ങൾ കഴിഞ്ഞു കടന്നിട്ടും ലോക ജനസംഖ്യയിൽ ബഹു ഭൂരിഭാഗവും ആ സത്യാത്മാവിൻെറ എതിരാളികളോ നിഷേധികളോ ആണ്. അവരിൽ ഒരു വലിയ ഭാഗം ജനങ്ങൾ തിരുമേനിയെപററി തെററായ ധാരണകൾ വച്ചുപുലർത്തുന്നവരും പ്രചരിപ്പിക്കുന്നവരുമാണ്. ഇപ്പോഴും അവരുടെ ദുഷ്പ്രചരണങ്ങൾ വ്യാപകമായി നടന്നുകൊണ്ടിരിക്കുന്നു. ക്രസ്തീയ മിഷണറിമാർ ഇവരിൽ മുൻപന്തിയിലാണ്.

ഇസ്ലാമിൻെറ എതിരാളികളെപററി പരിശുദ്ധ ഖുർആൻ പറഞ്ഞ ഒരു പ്രത്യേക ഗുണം അവർ വച

നങ്ങളെ മാററിമറിക്കുന്നവെന്നുള്ളതാണ്. ഖുർആൻ പറയുന്നു:

يحرفون الكلم عن مواضعه

(അവർ വചനങ്ങളെ അവയുടെ സ്ഥാനങ്ങളിൽനിന്നു തെററിച്ചു കളയുന്നു) ഈ മാററിമറിക്കൽ രണ്ടു തരത്തിൽ നടന്നിട്ടുണ്ട്. ഒന്നു അക്ഷരത്തിലും മറെറാന്നു അർത്ഥത്തിലും. അഞ്ചുമൻ ഇശാഅത്തുകാർ ആ പൂർവ്വീക ശത്രുക്കളെ തികച്ചും അനുകരിക്കുന്നതായി കാണുന്നു. അവർ വസ്തുതകളെയും ഉദ്ധരണികളെയും അക്ഷരത്തിലും അർത്ഥത്തിലും വികൃതമാക്കി ചിത്രീകരിക്കുന്നു.

അഞ്ചുമൻ ഇശാഅത്തുകാരുടെ 'ഖാദിയാനിസം ഒരു സമഗ്രപഠനം' മുതലായ കൃതികൾക്കുള്ള ഒരു സവിസ്തരമറുപടിയായി ജ. മൗലവി മുഹമ്മദ് ഉമർ സാഹിബ് H. A. രചിച്ച ഈ പുസ്തകത്തിന്റെ ഒന്നാം ഭാഗം സത്യാന്വേഷകരുടെ സമക്ഷം സമർപ്പിച്ചു കൊണ്ട് ഇതു നിഷ്പക്ഷ മനസ്സോടെ വായിക്കണമെന്നു സാഹോദര ബുദ്ധ്യാ അഭ്യർത്ഥിച്ചുകൊള്ളുന്നു.

പഴയങ്ങാടി — വിനീതൻ

1-12-1991 — മുഹമ്മദ് അബ്ദുൽവഹാ

بســم الله الرحمن الرحيم

# സത്യാന്വേഷികളുടെ ശ്രദ്ധയ്ക്ക്

ഹസ്റത്ത് ആദം നബി(അ) മുതൽ ഹസ്റത്ത് ഈസാ നബി(അ) ഉൾപ്പെടെ നിരവധി പ്രവാചകൻമാർ വിവിധ കാലങ്ങളിൽ വിവധ ദേശങ്ങളിൽ അവതരിക്കുകയും അതാത് കാലത്തെ ജനങ്ങളെ അല്ലാഹുവിൻെറ മാർഗ്ഗത്തിലേക്ക് ക്ഷണിക്കുകയും ചെയ്തിരുന്നു എന്ന് വിശുദ്ധ ഖുർആൻ നമുക്കു മനസ്സിലാക്കിത്തരുന്നു. പിന്നീട് അന്തിമ ന്യായപ്രമാണവും കൊണ്ട് സാർവദേശീയവും, സാർവകാലികവുമായ ദൗത്യവുമായി പ്രവാചക ശ്രേഷ്ഠരായ ഹസ്റത്ത് മുഹമ്മദ് നബി(സ) തിരുമേനി നിയോഗിക്കപ്പെടുകയും ആ പുണ്യാത്മാവ് മനുഷ്യകുലത്തെയാകമാനം അല്ലാഹുവിൻെറ സൽപന്ഥാവിലേക്ക് ക്ഷണിക്കുകയും ചെയ്യുകയുണ്ടായെന്നും ആ പവിത്ര ഗ്രന്ഥം പഠിപ്പിക്കുന്നു. എന്നാൽ, ഇങ്ങനെ ലോകത്ത് പ്രവാചകൻമാർ അവതരിച്ചപ്പോഴെല്ലാംതന്നെ ജനങ്ങളിൽ ബഹു ഭൂരിപക്ഷവും അല്ലാഹുവിൻെറ ആ വരിഷ്ഠ ദാസൻമാരെ തിരസ്കരിക്കുകയും നിഷേധിക്കുകയും അവരെയും അനുചരൻമാരെയും തങ്ങളാലാവുംവിധം ദ്രോഹിക്കുകയും അവഹേ

ളിക്കുകയുമാണ് ചെയ്യുതെന്നും വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നുണ്ട്. ഖുർആനിലെ അൽ അഅ്റാഫ്, അശ്ശുഅറാഅ് മുതലായ അധ്യായങ്ങളിൽ ഇതിനെക്കുറിച്ചുള്ള വിശദീകരണം നമുക്കു കാണാൻ സാധിക്കുന്നതാണ്:

ما يجادل فى آيت الله الا الذين كفروا فلا يغررك تقلبهم
فى البلاد كذّبت قبلهم قوم نوح والاحزاب من بعدهم
وهمت كل امة برسولهم ليأخذوه و جادلوا بالباطل ليدحضوا
به الحق فاخذتهم ـ فكيف كان عقاب

അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളുടെ കാര്യത്തിൽ അവിശ്വാസികളല്ലാതെ തർക്കിക്കുന്നില്ല. അതിനാൽ, അവർ രാജ്യങ്ങളിൽ വിഹരിക്കുന്നത് നിന്നെ വഞ്ചിക്കാതിരിക്കട്ടെ. ഇവർക്കു മുമ്പേ നൂഹിന്റെ ജനതയും അവർക്കുശേഷം പല കക്ഷികളും (നമ്മുടെ ദൃഷ്ടാന്തങ്ങളെ) നിഷേധിച്ചു. ഓരോ സമുദായവും തങ്ങളുടെ ദൂതനെ പിടികൂടാൻ ഉദ്ദേശിച്ചു. സത്യത്തെ പരാജയപ്പെടുത്താൻ വേണ്ടി അവർ അന്യായമായി തർക്കിക്കുകയും ചെയ്തു. അതിനാൽ ഞാനവരെ പിടികൂടി. അപ്പോൾ എന്റെ ശിക്ഷ എങ്ങനെയായിരുന്നു? (40: 5, 6)

വീണ്ടും പറയുന്നു:

وما نرسل المرسلين الا مبشرين و منذرين ويجادل
الذين كفروا بالباطل ليدحضوا به الحق وتخذوا
ايتى وما انذروا هزوا

''ദൂതൻമാരെ സുവിശേഷം നല്കുന്നവരും താക്കീതു നല്കുന്നവരുമായിട്ടല്ലാതെ നാം അയക്കുന്നില്ല. അവിശ്വസിച്ചവർ അസത്യവും കൊണ്ട് തർക്കിക്കുന്നു; അതുവഴി അവർ സത്യത്തെ പരാജയപ്പെടുത്താൻ. എന്റെ ദൃഷ്ടാന്തങ്ങളെയും അവർക്ക് താക്കീത് നല്കപ്പെടുന്നതിനെയും അവർ പരിഹാസ്യമാക്കിത്തീർക്കുകയും ചെയ്യുന്നു.'' (18: 57)

അതെ! അവിശ്വാസികളും സത്യ നിഷേധികളും എപ്പോഴും സത്യത്തെ അസത്യംകൊണ്ട് മറച്ചു പിടിക്കുകയും ചതിയും വഞ്ചനയും മുഖേന കുതർക്കങ്ങൾ ഉണ്ടാക്കുകയും സർവോപരി പരിഹാസവും അവഹേളനവും ആവനാഴിയിലെ ആയുധമാക്കുകയും ചെയ്തിരുന്നുവെന്ന യാഥാർത്ഥ്യം വിശുദ്ധ ഖുർആൻ വിളിച്ചോതുന്നു.

ആ പുണ്യ ഗ്രന്ഥം വീണ്ടും പറയുകയാണ്:

وكذلك جعلنا لكل نبي عدوا شيطين الانس والجن

يوحي بعضهم الى بعض زخرف القول غرورا

ഇതേപ്രകാരം, നാം ഓരോ പ്രവാചകനും 'ഇൻസി'ൽ നിന്നും 'ജിന്നിൽ' നിന്നുമുള്ള പിശാചുക്കളെ ശത്രുക്കളാക്കിയിട്ടുണ്ട്. വഞ്ചിക്കുവാനായി അവർ പരസ്പരം മോഹനവാക്കുകൾ ബോധിപ്പിക്കുന്നു.'' (6: 113)

അങ്ങനെ അലങ്കാര വചനങ്ങളും മോഹന വാക്കുകളും മുഖേന തന്ത്ര പൂർവ്വം പാമരജനങ്ങളെ വഞ്ചിക്കാ

നും തങ്ങളുടെ ചൊല്പടിക്ക കൊണ്ടുവരാനും സത്യനിഷേധികരം ശ്രമിച്ചുകൊണ്ടിരിക്കുന്നതായിരിക്കുമെന്ന് വിശുദ്ധഖുർആൻ അരുളം ചെയ്യുന്നു. പരിഹാസ വാക്കുകളും അവഹേളന സ്വരങ്ങളും ഇവരുടെ കൂടപ്പിറപ്പായിരിക്കുമെന്നു അല്ലാഹു പറയുന്നു.

يحسرة على العباد ما يأتيهم من رسول الا كانوا
به يستهزءون

''മനുഷ്യർക്ക് അഹോ കഷ്ടം ! അവരുടെ പരിഹാസത്തിന് പാത്രമായിട്ടല്ലാതെ ഒരു ദൈവദൂതനും അവരുടെയടുക്കൽ വരുന്നില്ല.'' (36: 31)

അതായത്, എല്ലാ ദൈവദൂതൻമാരെയും അവരുടെ കാലത്തുള്ളവർ പരിഹസിച്ചിരുന്നുവെന്ന് തന്നെ. ഇത്തരം പരിഹാസങ്ങളിൽനിന്നും അവഹേളനങ്ങളിൽനിന്നും ഹസ്റത്ത് മുഹമ്മദു മുസ്തഫാ(സ) തിരുമേനിപോലും ഒഴിവായിരുന്നില്ല. അതു പറയുന്നു.

ما يقال لك الا ما قد قيل للرسل من قبلك

''നിനക്ക് മുമ്പേവന്ന ദൂതൻമാരോട് പറയപ്പെട്ടതല്ലാതെ നിന്നോട് പറയപ്പെടുന്നില്ല.'' (41: 44)

وان يكذبوك فقد كذبت رسل من قبلك

''അവർ നിന്നെ നിഷേധിക്കുന്നെങ്കിൽ തീർച്ചയായും നിനക്ക് മുമ്പേ (ദൈവ) ദൂതൻമാർ നിഷേധിക്കപ്പെട്ടിട്ടുണ്ട്.'' (35: 5)

അങ്ങനെ ഹസ്റത്ത് മുഹമ്മദ് മുസ്തഫാ (സ) തിരുമേനിയടക്കം ലോകത്ത് അവതരിച്ച എല്ലാ പ്രവാചകൻമാരും അതാത് കാലത്തെ സത്യനിഷേധികളാൽ പരിഹസിക്കപ്പെടുകയും കഠിനമായി എതിർക്കപ്പെടുകയും ചെയ്തിട്ടുണ്ടെന്നിരിക്കെ, ഇക്കാലത്ത് നബി(സ) തിരുമേനിയുടെ വരിഷ്ഠദാസനും ഇസ്ലാമിൻെറ സേവകനും വാഗ്ദത്ത മഹ്ദിയുംമസീഹുമായി അവതരിച്ച ഹസ്റത്ത് അഹ്മദ് അലയ്ഹിസ്സലാം ഇത്തരം പരിഹാസങ്ങൾക്കും അവഹേളനങ്ങൾക്കും എതിർപ്പുകൾക്കും പാത്രമായിത്തീർന്നില്ലെങ്കിലേ അത്ഭുതത്തിനവകാശമുള്ളു !

ഈ അടുത്തകാലത്ത് അത്തരം എതിരാളികളുടെ അണിയിൽ ചേരാനുള്ള നിർഭാഗ്യം കേരളത്തിലെ കൊടിയത്തൂർ നിവാസികളായ ചിലയാളുകൾക്കുണ്ടായതിൽ ഖേദിക്കുകയേ നിർവാഹമുള്ളു. അഞ്ചുമൻ ഇശാഅത്തെ ഇസ്ലാം എന്ന പേരിൽ രൂപീകൃതമായ ഒരു സംഘത്തിൻെറ തലവനും അതിൻെറ സെക്രട്ടറിയും പ്രവാചകൻമാരുടെ ശത്രുക്കൾ അനുവർത്തിച്ചിരുന്ന എല്ലാ കുതന്ത്രങ്ങളും അടവുകളും അപ്പടി സ്വീകരിച്ചുകൊണ്ട് തങ്ങൾ അവരുടെ പിൻതുടർച്ചക്കാരാണെന്ന് തെളിയിച്ചിരിക്കുന്നു. അടുത്ത കാലത്ത് അവർ പ്രസിദ്ധീകരിച്ച മിർസാ സാഹിബ് സ്വന്തം കൃതികളിൽ, മിർസാ ഖാദിയാനി പ്രവാചകനോ, മിർസയും പ്രവാചകത്വവും, ഇൽഹാമുകൾ പ്രവചനങ്ങൾ എന്നീ ക്ഷുദ്രകൃതികളിൽ ഹസ്റത്ത് അഹ്മദ് അലയ്ഹിസ്സലാമിൻെറ വാദങ്ങളുടെ ഖണ്ഡനമെന്ന പേരിൽ നിർലജ്ജം കുറേ നുണകളെഴുതി പിടിപ്പിച്ചിരിക്കുകയാണ്. മാത്രമല്ല, ആ പുണ്യാത്മാവിൻെറ പല ഗ്രന്ഥങ്ങളിൽ നിന്നുമുള്ള വാചകങ്ങൾ

തലയും വാലും വെട്ടി അപൂർണമാക്കിയും വളച്ചുകെട്ടിയും ഉദ്ധരിച്ചുകൊണ്ട് തങ്ങൾ ദൈവഭക്തിയും ആത്മാർത്ഥതയും ലവലേശം തീണ്ടിയിട്ടില്ലാത്ത മനഃസാക്ഷിക്കത്തില്ലാത്ത സത്യവിരോധികൾ മാത്രമാണെന്നും വിളംബരം ചെയ്തിരിക്കുന്നു. അഹ്മദിയ്യാ ജമാഅത്തിന്റെ വിശ്വാസാദർശങ്ങളുമായി ഒരു ബന്ധവുമില്ലാത്ത പല ആരോപണങ്ങളും ഉന്നയിച്ചു കൊണ്ട്, കള്ളം പറയുന്നതിലും പ്രചരിപ്പിക്കുന്നതിലും പ്രവാചകൻമാരുടെ ശത്രുക്കളിൽനിന്നും തങ്ങൾ ഒട്ടും പിന്നിലല്ലെന്ന് അവർ തെളിയിച്ചിരിക്കുന്നു. യഥാർത്ഥത്തിൽ അവർ 'അഞ്ചുമൻ ഇശാഅത്തെ ഇസ്ലാം' അല്ല. മറിച്ച് 'അഞ്ചുമൻ ഇശാഅത്തെ ഇഫ്ത്തിറാ' ആണെന്നു തങ്ങളുടെ പ്രവൃത്തി മുഖേന സ്ഥാപിച്ചിരിക്കുന്നു.

ഹസ്റത്ത് അഹ്മദ് അലയ്ഹിസ്സലാമിന്റെ സത്യസാക്ഷ്യം പകൽ വെളിച്ചം പോലെ വ്യക്തമായി ബോധ്യപ്പെട്ട ലക്ഷക്കണക്കിലുള്ള സത്യാത്മാക്കൾ അഹ്മദിയ്യത്ത് എന്ന യഥാർത്ഥ ഇസ്ലാമിനെ ആശ്ലേഷിക്കുകയും അങ്ങനെ അഹ്മദിയ്യാ ജമാഅത്ത് ആഗോളാടിസ്ഥാനത്തിൽ മുന്നേറിക്കൊണ്ടിരിക്കുകയും ചെയ്യുകയാണ്. ഒരു വ്യാജ പ്രസ്ഥാനത്തിന് ഇത്തരത്തിലുള്ള വിജയവും മുന്നേറവും ഒരിക്കലും ലഭ്യമാവുകയില്ല. അങ്ങനെ വിജയവും പുരോഗതിയും ലഭിക്കുന്നുവെങ്കിൽ അത് ദൈവിക വചനത്തിന് കടകവിരുദ്ധമായ ഒന്നായിരിക്കും.

സത്യപ്രവാചകനെ കുറിച്ച് മുൻവിധി നല്കി മഞ്ഞക്കണ്ണടയോടെ വീക്ഷിക്കുന്നവർക്ക് പ്രവാചകൻമാരെ ഒരിക്കലും വിശ്വസിക്കുവാൻ സാധിക്കുന്നതല്ലെന്ന് വിശുദ്ധ ഖുർആൻതന്നെ വിളിച്ചോതുന്നു.

ولقد جاءتهم رسلهم بالبينت فما كانوا ليؤمنوا
بما كذبوا من قبل

''സത്യമായും അവരുടെ ദൂതൻമാർ വ്യക്തമായ ദൃഷ്ടാന്തങ്ങളുമായി അവരുടെയടുക്കൽ ചെന്നിരുന്നു. എന്നാൽ, മുമ്പേതന്നെ അവർ നിഷേധിച്ചിരുന്ന കാര്യങ്ങൾ അവർ വിശ്വസിക്കുകയുണ്ടായില്ല'' (7:102)

1400 സംവൽസരങ്ങൾക്ക് മുമ്പവതരിച്ച ഹസ്റത്ത് മുഹമ്മദ് മുസ്തഫാ (സ) തിരുമേനിയുടെ സത്യസാക്ഷ്യം വളരെ വ്യക്തമായ രീതിയിൽ പുലർന്നു കൊണ്ടിരുന്നിട്ടും ഇന്നും ആ പുണ്യാത്മാവിനെതിരിൽ ശത്രുക്കൾ ആക്ഷേപങ്ങളുടെ ശരവർഷം നടത്തികൊണ്ടിരിക്കുകയാണല്ലോ. ഏതൊരു സത്യവാദിയേയും കള്ളവാദിയെന്ന് മുദ്രകുത്തി അദ്ദേഹത്തിന്നെതിരിൽ ആക്ഷേപങ്ങളും ആരോപണങ്ങളും പുറപ്പെടുവിക്കുകയെന്നത് എളുപ്പമുള്ള കാര്യമാണ്. എന്നാൽ, ആ വാദിയുടെ സത്യത്തെ കുറിച്ച് നിഷ്പക്ഷമായി ചിന്തിക്കുകയും അങ്ങനെ സത്യവാദത്തെ തിരിച്ചറിഞ്ഞ് സ്വീകരിക്കുകയും ചെയ്യുകയെന്നത് വളരെ പ്രയാസമുള്ള കാര്യമാകുന്നു. അല്ലാഹ വിശുദ്ധ ഖുർആനിൽ പറയുന്നു.

فلعلك باخع نفسك على اثارهم ان لم يؤمنوا بهذا
الحديث اسفا

''അവർ ഈ സന്ദേശത്തിൽ വിശ്വസിക്കാത്ത പക്ഷം അവർ ഹേതുവായി ദുഃഖംനിമിത്തം നിന്റെ ജീവനെ നീ നശിപ്പിച്ചേക്കുമോ ?'' (18: 7)

وما اكثر الناس ولو حرصت بمؤمنين

''നീ എത്രതന്നെ ആഗ്രഹിച്ചാലും ജനങ്ങളിലധികംപേരും വിശ്വസിക്കുകയില്ല.'' (12: 104) എന്നെല്ലാം അല്ലാഹു, നബി(സ) തിരുമേനിയോടു അരുളം ചെയ്തത് ഇതിനു സാക്ഷ്യമാണ്.

ഹസ്റത്ത് ഈസാനബി (അ) തന്റെ ദൌത്യവുമായി വന്നിട്ട് രണ്ടായിരം കൊല്ലം കഴിയാറായി. അദ്ദേഹത്തെ വിശ്വസിക്കാൻ യഹൂദികൾക്ക് ഇന്നും സാധിക്കുന്നില്ല. പ്രവാചകപ്രഭുവായ ഹസ്റത്ത് മുഹമ്മദ് മുസ്തഫാ (സ) തിരുമേനി അവതീർണരായിട്ട് പതിനാല് നൂററാണ്ടുകൾ കഴിഞ്ഞുകടന്നു. എന്നിട്ടും ഭൂരിപക്ഷം ജനങ്ങൾക്കും അദ്ദേഹത്തെ സത്യവാദിയായി കാണാൻ സാധിക്കുന്നില്ല. അദ്ദേഹത്തിന്റെ പല പ്രവചനങ്ങളും പൂർത്തിയായിട്ടില്ലെന്നു വാദിക്കുകയും വിശുദ്ധഖുർആനിലെ ആയത്തുകളിൽനിന്നു് തലങ്ങും വിലങ്ങും വെട്ടിക്കൊണ്ടു വികൃതീകരിക്കുകയും അത്യന്തം ജുഗുപ്സാവഹമായ വ്യാജാരോപണങ്ങൾ അദ്ദേഹത്തിന്നെതിരെ ഇന്നും അവർ പ്രയോഗിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

ഇശാഅത്തുകാരുടെ മേൽപറഞ്ഞ കൃതികളിലും ഇത്തരം ആരോപണങ്ങളും ആക്ഷേപങ്ങളുമാണ് ഉന്നയിക്കപ്പെട്ടിരിക്കുന്നതെന്നു് മാത്രമല്ല ഒരേവിധത്തിലുള്ള ആക്ഷേപംതന്നെ എല്ലാ പുസ്തകങ്ങളിലും ചർവിത ചർവണം ചെയ്യപ്പെട്ടിരിക്കുകയുമാണ്. ഇവരാൽ ഉന്നയിക്കപ്പെട്ടിട്ടുള്ള സത്യവിരുദ്ധമായ ആരോപണങ്ങളും ഇവർ കാണിച്ചിട്ടുള്ള കളവും വഞ്ചനയും അഹ്മദികളുടെ ഈമാൻ സുദൃഢമാക്കുവാനേ ഉപകരിച്ചിട്ടുള്ളൂ. അതിനേ

ഉപകരിക്കുകയുമുള്ളൂ. കാരണം ഇവർ എത്രമാത്രം വഞ്ച കൻമാരും സത്യവിരോധികളും ഭക്തിരഹിതരുമാണെന്ന് അവർക്ക മനസ്സിലാകുന്ന എന്നതുതന്നെ.

ഹസ്റത്ത് മിർസാ സാഹിബിൻെറ തൊണ്ണൂറോളം ഗ്രന്ഥങ്ങളിൽ മിക്കതും ഇന്ന് ഖാദിയാനി ഗ്രന്ഥങ്ങളിൽ പോലും ലഭ്യമല്ലെന്ന ഇശാഅത്തുകാരുടെ വാദം വെള്ളം ചേർക്കാത്ത ശുദ്ധനുണയാണ്. ഹസ്റത്ത് മിർസാ ഗുലാം അഹ്മദ് അലയ്ഹിസ്സലാമിൻെറ എല്ലാ ഗ്രന്ഥ ങ്ങളും ഖാദിയാനിലെ ഗ്രന്ഥാലയങ്ങളിലുണ്ടെന്ന് മാത്ര മല്ല അടുത്ത കാലത്ത് പ്രസ്തുത എല്ലാ ഗ്രന്ഥങ്ങളുടെയും സമാഹാരം 'റൂഹാനീ ഖസായിൻ' എന്ന പേരിൽ പ്രസ ദ്ധീകൃതമായിട്ടുമുണ്ട്. പ്രസ്തുത ഗ്രന്ഥങ്ങൾ മലയാളത്തിൽ വിവർത്തനം ചെയ്യപ്പെടാത്തതിലും ഇക്കൂട്ടർക്ക് ആക്ഷേ പമുണ്ട്. എന്നാൽ, 'ഇസ്ലാംമത തത്ത്വജ്ഞാനം' 'കിശ്ത്തീ നൂഹി'ലെ അധ്യാപനങ്ങളടങ്ങിയ ഒരു ഭാഗ വും മാത്രമല്ല 'ലാഹോർ പ്രഭാഷണം' ''മൈത്രീ സന്ദേ ശം' 'ഫത്ഹെ ഇസ്ലാം' മുതലായ ഗ്രന്ഥങ്ങളും വിവ ർത്തനം ചെയ്ത് പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഹസ്റത്ത് മസീഹ്മൗഊദിൻെറ ഗ്രന്ഥങ്ങൾ ഇതു വരെ വിവർത്തനം ചെയ്ത് പ്രസിദ്ധീകരിക്കാത്തതിനു കാരണം ആക്ഷേപാർഹമായ പല സംഗതികളും അതി ലുള്ളതുകൊണ്ടാണെന്ന് ആക്ഷേപിക്കുന്നവരോട് ഞങ്ങൾ ചോദിക്കട്ടെ. വിശുദ്ധ ഖുർആൻെറയും ചില ഹദീസു ഗ്രന്ഥങ്ങളുടെയും മലയാള പരിഭാഷകൾ പ്രസിദ്ധീകൃത മായത് എത്ര നൂററാണ്ടുകൾക്ക് ശേഷമാണ്. നബി(സ) തിരുമേനിയ്ക്കു് പതിമൂന്ന് നൂററാണ്ടുകൾക്ക് ശേഷമല്ലേ അവ മലയാളത്തിൽ വിവർത്തനം ചെയ്തതു്. അതി

നകാരണം അതിൽ ആക്ഷേപാർഹമായ വല്ലകാര്യവും ഉണ്ടായിരുന്നതുകൊണ്ടാണോ ? അങ്ങനെയാരെങ്കിലും പറഞ്ഞാൽ ഇശാഅത്തുകാർ അതു് വകവെച്ചുകൊടുക്കാൻ തയ്യാറാവുമോ ?

ഇശാഅത്തുകാർ ഹസ്റത്ത് മസീഹുമൗഊദ് അലയ്ഹിസ്സലാമിൻെറ ഗ്രന്ഥങ്ങൾ വായിച്ചിരിക്കുന്നത് യാഥാർത്ഥ്യം മനസ്സിലാകണം എന്നുദ്ദേശ്യത്തോടെയല്ല. പ്രത്യുത സ്വാമി ദയാനന്ദ സരസ്വതി വിശുദ്ധ ഖുർആൻ വിമർശനദൃഷ്ട്യാ വായിച്ച് അതിൽനിന്നു ചില ആയത്തുകൾ ദുർവ്യാഖ്യാനം ചെയ്ത് 'സത്യാർഥ പ്രകാശ്' എന്ന ഗ്രന്ഥം രചിച്ചതുപോലെ ഹസ്റത്ത് മസീഹ് മൗഊദ് അലയ്ഹിസ്സലാമിൻെറ ഗ്രന്ഥങ്ങളിൽനിന്ന് തങ്ങളുടെ ഇരുളടഞ്ഞ മസ്തിഷ്കം മൂലം കണ്ട ആക്ഷേപങ്ങളെ പെറുക്കിയെടുത്ത് പാമരജനങ്ങളെ തെററിദ്ധരിപ്പിക്കുക എന്നുദ്ദേശ്യത്തോടെ മാത്രമാണെന്ന് മനസ്സിലാക്കാൻ സാധിക്കുന്നു. ഹസ്റത്ത് മസീഹ്മൗഊദ് അലയ്ഹിസ്സലാമിൻെറ ഇതേ ഗ്രന്ഥങ്ങൾ ലക്ഷക്കണക്കിനാളുകൾക്ക് ഹിദായത്ത് ലഭിക്കാൻ കാരണമായിട്ടുണ്ട്. പക്ഷേ, അവ വായിച്ചിട്ടും അന്ധകാരത്തിൽ തപ്പിത്തടയാനെ ഇശാഅത്തുകാർക്ക് സാധിക്കുന്നുള്ളൂ. ഇക്കൂട്ടരെക്കുറിച്ചുതന്നെയാണ് അല്ലാഹു വിശുദ്ധഖുർആനിൽ 'അവർ പലവിധ അന്ധകാരങ്ങളിൽപ്പെട്ടു കണ്ണുകാണാത്തവരായി അലഞ്ഞുതിരിയുന്നു' എന്നു പ്രസ്താവിച്ചിട്ടുള്ളത്.

ഇസ്ലാമിൻെറ ബദ്ധവൈരികളായ ക്രിസ്തീയ പാതിരിമാർ അനുവർത്തിച്ചിരുന്ന നയംതന്നെയാണ് ഇശാഅത്തുകാരും പിൻപററുന്നത്. അതായത് 'ഇന്ന

ല്ലാഹ ഹുവൽ മസീഹുബ്ന്മർയമ' തീർച്ചയായും അല്ലാഹുവാണ് മസീഹുബ്ന്മർയം എന്നും 'ഇന്നല്ലാഹ സാലിസു സലാസത്തിൻ' അല്ലാഹു മൂവരിൽ ഒരുവനാണ് എന്നുമുള്ള വചനങ്ങൾ ഖുർആനിലുണ്ടെന്നും, തൻെറ കൈയിൽ ഖുർആനുണ്ടെന്നും, അതിൻെറ ഇത്രാമത്തെ അദ്ധ്യായത്തിൽ ഈ വചനങ്ങൾ കാണാമെന്നും ആ പാതിരിമാർ പ്രസംഗിച്ചുകൊണ്ട് പാമരജനങ്ങളെ വഴിതെററിക്കാറുണ്ട്. എന്നാൽ, 'ലഖദ് കഫറല്ലദീന ഖാലൂ' എന്ന ഭാഗം അവർ മനപൂർവ്വം മറച്ചുവെക്കുന്നു.

لا يجرمنكم شنآن قوم على الا تعدلوا

ഒരു സമുദായത്തോടുള്ള വിരോധം അവരോട് അന്യായം പ്രവർത്തിക്കാൻ നിങ്ങളെ പ്രേരിപ്പിക്കാതിരിക്കട്ടെ, എന്ന ദൈവീകോപദേശംപോലും തിരസ്കരിച്ചുകൊണ്ടിവർ യഹൂദികളുടെ തന്ത്രം പയററുകയാണ്. അഹ്ലെഹദീസ് നേതാവായ മൌലവി സനാഉല്ലാഹ് സാഹിബ് എഴുതുന്നു.

''വിശുദ്ധഖുർആനിൽ യഹൂദികളെകുറിച്ച്, അവർ ഗ്രന്ഥത്തിൻെറ ചില ഭാഗം സ്വീകരിക്കുകയും ചില ഭാഗം തിരസ്കരിക്കുകയും ചെയ്യുന്നുവെന്ന് ആക്ഷേപിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ, ഇന്ന് അഹ്ലെഹദീസുകളായ നമ്മളിൽ ഈ ന്യൂനത പ്രത്യേകിച്ച് കാണപ്പെടുന്നുവെന്നത് വ്യസനകരമാണ്''

(അഹ്ലെഹദീസ് 19-4-1907 പേജ് 9)

അതെ! മൗലവി സനാഉല്ലാഹ് പറഞ്ഞത് ഇശാഅത്തുകാർ അക്ഷരംപ്രതി അന്വർത്ഥമാക്കിയിരിക്കുന്നു. ഇശാ

അത്തുകാരുടെ പുസ്തകങ്ങരം ഓരോന്നിനും വെവ്വേറെ മറു പടിയെഴുതണമെന്ന് ഉദ്ദേശ്യമില്ലെങ്കിലും അവയിൽ പ്ര സ്താവിച്ച എല്ലാ കാര്യങ്ങളെക്കുറിച്ചും മൂന്നുഭാഗങ്ങളി ലായി മറുപടി എഴുതുന്നതാണ്. ഇൻശാഅല്ലാഹ് എന്നാൽ, ഇശാത്തുകാരിൽ ഇതുകൊണ്ട് പരിവർത്തനമു ണ്ടാകുമെന്നു ഞങ്ങരം കരുതുന്നില്ല. കാരണം, ഇവർക്ക് എന്തുപറഞ്ഞിട്ടെങ്കിലും പൊതുജനങ്ങളെ അഹ്മദിയ്യാ ജമാഅത്തിനും അതിൻെറ സ്ഥാപകക്കുമെതിരിൽ തെററി ദ്ധരിപ്പിച്ച് സ്വാർത്ഥ ലാഭം നേടണമെന്ന ഒരേയൊരു ഉദ്ദേശ്യമേയുള്ള. ഈ മറുപടി പ്രസിദ്ധീകരിക്കുന്നതിൻെറ ഉദ്ദേശ്യം സത്യാന്വേഷികളുടെ തെററായ ധാരണകളെ നീക്കി അവർക്ക് യാഥാർത്ഥ്യം മനസ്സിലാക്കികൊടുക്കുക എന്നതു മാത്രമാണ്. അതിൽ അൽപമെങ്കിലും വിജ യിച്ചാൽ ഞാൻ കൃതാർഥനായി. ഈ പുസ്തകം നിഷ് പക്ഷ ബുദ്ധ്യാ പാരായണം ചെയ്ത് സത്യം ഗ്രഹിക്കണ മെന്ന് സത്യാന്വേഷികളോട് അപേക്ഷിക്കുകയും അ ല്ലാഹു അവക്ക് അതിനുള്ള തൗഫീഖ് നൽകട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ട് ഈ ലഘുകൃതി സഹൃദ യസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

## ഒരാത്മീയോദ്ധാരകന്റെ ആവശ്യകത

ലോകത്ത് അക്രമവും അനീതിയും അധർമ്മവും വർദ്ധിച്ച് മനുഷ്യൻ അധാർമികവും മൃഗീയവുമായ ജീവിതം നയിക്കുമ്പോൾ അവരെ സൽപന്ഥാവിൽ നയിച്ച് ധാർമികവും ആത്മീയവുമായി അഭിവൃദ്ധിപ്പെടുത്താനും അങ്ങനെ ദൈവ സാമീപ്യത്തിന് അർഹരാക്കിത്തീർക്കാനുമാണല്ലോ പ്രവാചകൻമാർ അവതരിക്കുന്നത്. ഇസ്ലാമിൽ അതിന്റെ നാമവും വിശുദ്ധ ഖുർആനിൽ അതിന്റെ ലിപിയും മാത്രം അവശേഷിക്കുന്ന ഒരു കാലഘട്ടം വരുമെന്നും നാമമാത്രരായ മുസ്ലിംകളെ 'ആകാശത്തിൻ കീഴിൽ നികൃഷ്ട ജന്തുക്കളായി മാറുന്ന അവരുടെ പണ്ഡിതൻമാർ' വഴിപിഴപ്പിച്ചു കൊണ്ടിരിക്കുമെന്നും അപ്പോൾ അവരെ സമുദ്ധരിച്ച് കാർത്തിക നക്ഷത്രംവരെ ഉയർന്നുപോകുന്ന ഈമാനിനെ വീണ്ടും അവരുടെ ഹൃദയങ്ങളിൽ ദൃഢമൂലമാക്കുവാനായി വാഗ്ദത്ത മഹ്ദീമസീഹ് അവതരിക്കുന്നതാണെന്നും നബി(സ) തിരുമേനി പ്രവചിക്കുകയുണ്ടായി.

പ്രസ്തുത പ്രവചനമനുസരിച്ച് ഒരാത്മീയോദ്ധാരകൻ അവതീർണരാകേണ്ട കാലഘട്ടം തന്നെയാണിതെന്നും അഹ്മദിയ്യാ ജമാഅത്തിന്റെ ബദ്ധവൈരികളായ മൗ: അബുൽ ഹസൻ അലി നദ്വിയും മൗ: അബുൽ അഅ്ലാ മൗദൂദിയുമുൾപ്പെടെയുള്ള നിരവധി പണ്ഡിതൻമാർ സമ്മതിച്ചിരിക്കുന്നു. പതിനാലാം നൂറ്റാണ്ടിലെ മുസ്ലിം

കളുടെ അധഃപതിതവും ഭയാനകവുമായ അവസ്ഥകളെ കുറിച്ച് മൗ: അബുൽ ഹസൻ അലി നദ്‌വി തന്റെ ഖാദിയാനിസം എന്ന ഗ്രന്ഥത്തിൽ പറയുന്നു.

''ആധുനിക ഇസ്‌ലാമിക ചരിത്രത്തിൽ ബുദ്ധിപരമായ അസ്വസ്ഥതയും സംഘർഷണവും പാരമ്യം പ്രാപിച്ച പത്തൊൻപതാം നൂററാണ്ട് അതുല്യ പ്രാധാന്യമുള്ളതാണ്. ഈ അസ്വസ്ഥതകളുടേയും സംഘർഷങ്ങളുടേയും മുഖ്യകേന്ദ്രം ഇന്ത്യയിലായിരുന്നു. പാശ്ചാത്യവും പൌരസ്ത്യവുമായ സംസ്കൃതികളുടേയും പഴയതും പുതിയതുമായ വിദ്യാഭ്യാസ സമ്പ്രദായങ്ങളുടേയും ലോക വീക്ഷണങ്ങളുടേയും ഇസ്‌ലാമിന്റേയും ക്രിസ്തുമതത്തിന്റേയും തീഷ്ണമായ അതിജീവന സമരത്തിന്റേയും രംഗഭൂമിയായിരുന്നു ഈ രാജ്യം. ക്രിസ്ത്മതത്തിലേക്കുള്ള പരിവർത്തന സംരംഭങ്ങൾ ഇന്ത്യയിൽ ആരംഭിക്കുകയും സന്ദേഹവാദവും നിരീശ്വരത്വവും ഭീഷണരൂപം കൈക്കൊള്ളുകയും ചെയ്തു. ആഭ്യന്തര സ്ഥിതി അതിലേറെ പരിതാപകരമായിരുന്നു. മുസ്‌ലിം കക്ഷികളുടെ വിഭാഗീയത ഭയാജനകമായ ഒരു പതനത്തിലെത്തി. മുസ്‌ലിംകൾക്ക് പൊതുവെ നൈരാശ്യം ബാധിക്കുകയും പരാജയബോധത്തിന്ന് ഇരയായിത്തീരുകയും ചെയ്തു. ഒരു സാധാരണ പ്രക്രിയയുടെ നവീകരണത്തിന്റേയും പരിവർത്തനത്തിന്റേയും സാധ്യതകളെ സംബന്ധിച്ച് മുസ്ലിംകൾ ഭിന്നാശയരാവുകയും ധാരാളം പേർ ഒരു ദൈവപുരുഷന്റെ ആഗമനത്തിൽ കണ്ണുംനട്ടുകൊണ്ടിരിക്കുകയും ചെയ്തു.''

(ഖാദിയാനിസം എ ക്രിട്ടിക്കൽ സ്റ്റഡി)

മൗ: അബുൽ അഅ്ലാ മൗദൂദി പറയുന്നതു കാണുക.

''അധികംപേരും ഇഖാമത്തുദ്ദീനിനുവേണ്ടി ഒരു പരിപൂർണ മനുഷ്യനെ അന്വേഷിച്ചുകൊണ്ടിരിക്കുകയാണ്. അതായത് അവർക്ക് ഇന്ന് ഒരു നബിയേയാണാവശ്യം. നാവുകൊണ്ടു ഖത്തമുന്നുബുവ്വത്ത് എന്നുരുവിടുന്നുവെങ്കിലും നബി (സ) തിരുമേനിക്കുശേഷം മറെറാരു നബി വരാമെന്നു പറയുന്നവൻെറ നാവ് പിഴുതെടുക്കുവാൻ ഒരുമ്പെടുന്നുവെങ്കിലും അവരുടെ ഹൃദയം-മനഃസാക്ഷി ഒരു നബിയുടെ ആവശ്യകതയെ മന്ത്രിച്ചുകൊണ്ടിരിക്കുകയാണ്. നബിയിൽ കുറഞ്ഞ ഒന്നിലും അവർ തൃപ്തരല്ല.''

(തർജുമാനുൽ ഖുർആൻ ഡിസം : 42)

അങ്ങനെ ഒരാത്മീയോദ്ധാരകൻെറ ആഗമനം എത്രയും ആവശ്യമായ കാലഘട്ടത്തിലാണ് അല്ലാഹു, ഹസ്റത്ത് അഹ്മദുൽ ഖാദിയാനി അലയ്ഹിസ്സലാമിനെ തൻെറ വാഗ്ദത്തമനുസരിച്ചുള്ള മഹ്ദിയും മസീഹുമായി അയച്ചിരിക്കുന്നത്. അദ്ദേഹം തൻെറ ആഗമനോദ്ദേശ്യം ഇങ്ങനെ വിവരിക്കുന്നു.

''ഈ കാണുന്ന ഭയാനകമായ അവസ്ഥയെ പുനരുദ്ധരിക്കാനും ജനത്തിനു യഥാർത്ഥമായ തൗഹീദിലേക്കുള്ള സൽവന്ഥാവ് കാണിച്ചുകൊടുക്കാനുമായാണ് അല്ലാഹു എന്നെ അയച്ചിരിക്കുന്നത്. അങ്ങനെ ഞാനത് കാണിച്ചുകൊടുത്തു. സത്യവിശ്വാസത്തെ ദൃഢപ്പെടുത്താനും ജനങ്ങൾക്ക് അല്ലാഹുവിൻെറ സത്തയെ സ്ഥാപിച്ചുകൊടുക്കാനുമായാണ് ഞാൻ അവതീർണ്ണനായിരിക്കുന്നത്. എന്തുകൊണ്ടെന്നാൽ ഇ

ന്നു് ഓരോ സമുദായത്തിൻെറയും സ്ഥിതി എത്രയു മധികം ദുർബലപ്പെട്ടുപോയിരിക്കുന്നു. മരണാന ന്തര ജീവിതത്തെ കുറിച്ചുള്ള വിശ്വാസം കേവലം മിഥ്യയായിത്തീർന്നിരിക്കുന്നു. ലൗകികകാര്യങ്ങളി ലും ക്ഷണഭംഗുരമായ ഭൗതിക സ്ഥാനമാനങ്ങളിലുമു ള്ളത്രവിശ്വാസം തങ്ങൾക്കു് ദൈവത്തിലും അന്ത്യ നാളിലുമില്ലെന്നു് മനുഷ്യർ തങ്ങളുടെ പ്രവർത്തികൾ മൂലം തെളിയിച്ചിരിക്കുകയാണു്. നാവുകളിൽ പ ലതുമുണ്ടെങ്കിലും ഹൃദയങ്ങളിൽ ലോകത്തോടുള്ള സ്നേ ഹത്തിൻെറയും അഭിവാഞ്ചയുടേയും ആധിക്യമാണു ള്ളതു്. ഇതേ അവസ്ഥയിലായിരുന്നു ഹസ്റത്തു് മസീഹ് (അ) യഹൂദികളെ കണ്ടിരുന്നതു്. യഹൂദി കൾ വിശ്വാസപരമായും ധാർമികമായും അങ്ങേയ റ്റം അധഃപതിച്ചു് ദൈവസ്നേഹം ഏററവും ദുർബ ലമായിത്തീർന്ന കാലഘട്ടമായിരുന്നു അതു്. ഇ പ്പോൾ എൻെറ ഈ കാലഘട്ടത്തിൻെറ അവസ്ഥ യും തഥൈവ.

അങ്ങനെ സത്യവും സത്യവിശ്വാസവും നിറഞ്ഞ കാലഘട്ടം വീണ്ടും സംജാതമായി. ഹൃദയങ്ങളിൽ ദൈവഭക്തി രൂപീകൃതമായിത്തീരാനാണു് ഞാൻ നി യുക്തനായിരിക്കുന്നതു്. എൻെറ പ്രവത്തനങ്ങളുടെ യെല്ലാം പ്രധാനഉദ്ദേശ്യവും ഇതുതന്നെയാണു്. വളരെ യധികംഅകന്നുപോയ ആത്മീയലോകം ഭൗതീകലോ കവുമായി സാമീപ്യം പ്രാപിക്കുന്നകാലം ഇതാ അടു ത്തിരിക്കുന്നുവെന്നു് എനിയ്ക്കു് അറിയിക്കപ്പെട്ടിരിക്കു ന്നു. ചുരുക്കത്തിൽ, ഞാൻ അത്തരം കാര്യങ്ങൾക്കുള്ള മുജദ്ദിദ് (പരിഷ്ക്കർത്താവ്) ആകുന്നു. ഈ ഉദ്ദേശ്യ സാഫല്യത്തിന്നു വേണ്ടിയാണു് ഞാൻ നിയുക്തനാ യിട്ടുള്ളതു്.'' (കിത്താബുൽ ബരിയ്യഃ 253_256)

ആ പുണ്യാത്മാവ് പറയുന്നു.

وارسلنی ربی لتائید دینه
فجئت لهذ القرن عبدا مجددا

ووالله لولا حب وجه محمد
لما كان لی حول لأمدح احمدا

أ نحن نفر من الرسول ودينه
ويبدو لكم اياتنا اليوم او غدا

ففی ذالك ايات لكل مكذب
حريص على سب والوی كاحدا

' എന്റെ റബ്ബ് അവന്റെ ദീനിനെ സേവിക്കാനായിട്ടാണ് എന്നെ അയച്ചിരിക്കുന്നത്. അങ്ങനെ ഞാനീ നൂററാണ്ടിൽ ദൈവ ദാസനായ പരിഷ്കർത്താവായി അവതരിച്ചിരിക്കുന്നു. അല്ലാഹുവാണെ സത്യം. നബി (സ) തിരുമേനിയോട് എനിയ്ക്ക് അതിയായ സ്നേഹമില്ലായിരുന്നെങ്കിൽ ആ പുണ്യാത്മാവിനു സ്തുതിപാടാനുള്ള കെൽപുകൂടി എനിക്കുണ്ടാകുമായിരുന്നില്ല. നബി(സ) തിരുമേനിയുടെ പരിപാവനതയേയും ആ പുണ്യാത്മാവ് കൊണ്ടുവന്ന പരിശുദ്ധ ന്യായപ്രമാണത്തിന്റെ മാഹാത്മ്യത്തേയും ലോകത്തിന്റെ നാനാകോണുകളിലും

സ്ഥാപിക്കാൻ പാടുപെടുന്ന ഞങ്ങളാണോ ആ പുണ്യാത്മാവിൽനിന്നും ഇസ്‌ലാമിൽനിന്നും ഓടിപോകുന്നവർ? ഇന്നല്ലെങ്കിൽ നാളെ നിങ്ങൾക്ക് മഹത്തായ അടയാളങ്ങളിലൂടെ യാഥാർത്ഥ്യം വെളിപ്പെടുന്നതാണ്. എന്നെ വ്യാജനാക്കുകയും അനാവശ്യമായി ചീത്ത പറയുകയും കടുത്ത ശത്രുവിനെപ്പോലെ കലഹിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന എന്റെ എതിരാളികൾക്ക് എന്റെ പ്രവർത്തനങ്ങളിൽ നിന്നു തന്നെ യാഥാർത്ഥ്യം കണ്ടെത്താൻ സാധിക്കുന്നതാണ്.

(ദുർറെസമീൻ അറബി)

അഹ്‌മദിയ്യാ ജമാഅത്തിന്റെ കഴിഞ്ഞ നൂറുവർഷത്തെ ആഗോളാടിസ്ഥാനത്തിലുള്ള വിജയകരമായ പ്രവർത്തനങ്ങൾ അതിന്റെ സ്ഥാപകരായ ഹസ്‌റത്ത് അഹ്‌മദ് അലയ്‌ഹിസ്സലാമിന്റെ പ്രസ്തുത പ്രസ്താവനകൾക്കുള്ള ജീവസ്സുററതെളിവാണ്. എന്നാൽ, അഹ്‌മദിയ്യാ ജമാഅത്തിനോടു കടുത്ത വൈരാഗ്യം കൊണ്ട് ഹൃദയം മുരടിച്ച ചിലർക്ക് ഇതംഗീകരിക്കാൻ കഴിയുന്നില്ല. അവരെക്കുറിച്ചാണ് അല്ലാഹു

ختم الله علی قلوبهم وعلی سمعهم وعلی
ابصارهم غشاوة

എന്ന് വിശേഷിപ്പിച്ചത്. "അല്ലാഹു അവരുടെ ഹൃദയങ്ങൾക്കും ചെവികൾക്കും മുദ്രവച്ചിരിക്കുന്നു. അവരുടെ കണ്ണുകളിൻമേൽ ഒരുമറയുണ്ട്." (2: 8)

അഹ്‌മദിയ്യാ ജമാഅത്തിന്റെ ഉത്ഭവദിനം മുതൽ ഇന്നു വരെ അതിന്റെ അടിസ്ഥാനപരമായ വിശ്വാസാദ

ർശങ്ങൾ തനി ഇസ്ലാമികമാണെന്ന് ആവർത്തിച്ചു പ്രസ്താവിച്ചിട്ടും പ്രവർത്തനങ്ങൾ മുഖേന അത് സ്ഥാപിച്ചുകൊണ്ടിരുന്നിട്ടും, അഹ്മദിയ്യാജമാഅത്ത് അനിസ്ലാമിക പ്രസ്ഥാനമാണെന്ന് വരുത്തിത്തീർക്കാൻ ഇക്കൂട്ടർ ശ്രമിച്ചുകൊണ്ടിരിക്കുകയാണ്. അതിൻെറ ശത്രുക്കൾ അതിനെ ഖാദിയാനീ മതമെന്നും ഖാദിയാനിസമെന്നും നാമകരണം ചെയ്തിരിക്കുന്നു. ഒരിക്കലും ഞങ്ങൾ പ്രഖ്യാപിക്കുകയോ ഇഷ്ടപ്പെടുകയോ ചെയ്യാത്ത ഇത്തരം നാമകരണങ്ങൾ ഇസ്ലാമികാധ്യാപനത്തിന് തികച്ചും വിരുദ്ധമായ ഒന്നാണ്. അഹ്മദിയ്യാ വിരുദ്ധ പ്രചാരണത്തിൻെറ കുത്തക ഏറ്റെടുത്തിരിക്കുന്ന ഇശാഅത്തെ ഇസ്ലാം എന്നപേരിൽ രൂപീകൃതമായ സംഘടനയുടെ ഉദ്ദേശ്യവും ഈ അപകീർത്തിവ്യവസായം മാത്രമാണ്. യഥാർത്ഥിൽ ഇസ്ലാമിൻെറ ഇശാഅത്ത് (അതിൻെറ മഹത്തായ അധ്യാപനങ്ങളുടെ പ്രചാരണം) അല്ല. മറിച്ച് കളവ്, വഞ്ചന, കുററാരോപണങ്ങൾ, വ്യാജ പ്രസ്താവനകൾ തുടങ്ങിയവ മുഖേന അഹ്മദിയ്യാ ജമാഅത്തിനെകുറിച്ച് പൊതുജനങ്ങളെ തെററിദ്ധരിപ്പിക്കുകയും ഇസ്ലാമികാധ്യാപനങ്ങൾക്കെതിരായി പ്രവർത്തിക്കുകയും ചെയ്യുകമാത്രമാണ് ഇശാഅത്തുകാർ ചെയ്യുന്നത്.

## ഇമാം മഹ്ദിയുടെ വാദങ്ങൾ പരസ്പരവിരുദ്ധമോ ?

ഇനി നമുക്ക് ഈ അഞ്ചുമൻെറ വാദമുഖങ്ങൾ പരിശോധിക്കാം. അതായത്, ആദ്യം താൻ മുഹദ്ദസും മുജദ്ദിദും മാത്രമാണെന്നും നബി(സ) തിരുമേനിക്കുശേഷം ഒരു വിധത്തിലുമുള്ള നബിത്വവാദികളും വരാൻ പാടില്ലെ

ന്നും വാദിച്ച മിർസാ സാഹിബ് പിന്നീട് താൻ നബിയും റസൂലുമാണെന്ന് വാദിക്കുകയുണ്ടായെന്നതാണ് ഒരാരോപണം.

വാസ്തവത്തിൽ ഇത്തരത്തിലുള്ള ക്രമോൽഗതമായ വാദങ്ങൾ ഹസ്റത്ത് അഹ്മദ് അലയ്ഹിസ്സലാമിൻെറ സത്യത്തിനുള്ള സാക്ഷ്യങ്ങളാണ്. കാരണം എല്ലാ പ്രവാചകൻമാരും സ്വയമായി ഒരുവാദവും പുറപ്പെടുവിക്കാതെ അല്ലാഹുവിൻെറ ആജ്ഞയും അറിയിപ്പുമനുസരിച്ച് വാദിക്കുന്നവരായിരുന്നു. ഹസ്റത്ത് നബി(സ) തിരുമേനിയെകുറിച്ചു അല്ലാഹു പറയുന്നു.

وما ينطق عن الهوى ان هو الا وحى يوحى.

അദ്ദേഹം സ്വേച്ഛയാ ഒന്നുംതന്നെ വാദിക്കുന്നില്ല. അദ്ദേഹത്തിൻെറ ഓരോ വാദവും വഹ്യുടെ അടിസ്ഥാനത്തിലുള്ളതാണ്. (53 : 4,5)

ഹസ്റത്ത് നബി(സ) തിരുമേനിയുടെ ക്രമോൽഗതമായ വാദങ്ങളെക്കുറിച്ച് അല്ലാമ: ഹാഫിസ് ഇബ്നുൽ ഖയ്യിം ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു. ''അദ്ദേഹത്തിന് ആദ്യമായി

اقرأ باسم ربك الذى خلق

'സർവ ചരാചരങ്ങളേയും സൃഷ്ടിച്ചതിൻെറ റബ്ബിൻെറ തിരുനാമത്തിൽ നീ ഓതുക' എന്ന കല്പനയുണ്ടായി.

وذلك اول نبوته

ഇത് നബുവ്വത്തിൻെറ ആദ്യഘട്ടമായിരുന്നു. അപ്പോൾ

അദ്ദേഹത്തിനു് മററുള്ളവർക്ക് പ്രബോധനം ചെയ്യാനുള്ള കല്പനയുണ്ടായിരുന്നില്ല. പിന്നീട് വഹ്‌യ് ലഭിച്ചു.

يا ايها المدثر قم فانذر

മററുള്ളവർക്ക് പ്രബോധനം ചെയ്യാനുള്ള കല്പനയായിരുന്നു ഇത്.

ثم امر ان ينذر عشيرته الاقربين

പിന്നെ അദ്ദേഹത്തിനു് തന്റെ അടുത്ത ബന്ധുക്കളെ പ്രബോധനം ചെയ്യാനുള്ള ആജ്ഞ ലഭിച്ചു. ഇത്

و انذر عشيرتك الاقربين

എന്ന ദൈവിക വചനത്തിൽനിന്നു് തെളിയുന്നു.

ثم انذر قومه ثم انذر من حولهم من العرب ثم انذر العرب قاطبة ثم انذر العالمين

പിന്നീട് അദ്ദേഹം തന്റെ സമുദായത്തിനു് പ്രബോധനം ചെയ്തു. അതിനുശേഷം തന്റെ ചുററുപാടുമുള്ള അറബികളിലും പിന്നീട് മുഴുവൻ അറബികളിലും ദൈവീക സന്ദേശമെത്തിച്ചു.

لتنذر قوما ما اتاهم من نذير من قبلك

എന്ന ആയത്ത് ഇതിനെ സിദ്ധാന്തിക്കുന്നു. അതിനുശേഷം അദ്ദേഹം മുഴുലോകത്തിനും പ്രബോധനം ചെയ്യാൻ തുടങ്ങി.

ليكون للعالمين نذيرا

എന്ന ആയത്ത് ഈ വാദത്തിലേക്ക് വെളിച്ചംവീശുന്നു.''

(സാദുൽ മആദ് ഭാ: 332)

ഇതിൽനിന്നും നബി(സ) തിരുമേനി തൻെറ ദൗത്യം ക്രമാനുഗതമായി ജനങ്ങരംക്ക് എത്തിച്ചുവെന്നു മനസ്സിലാക്കാവുന്നതാണ്.

അങ്ങനെ ആ പുണ്യാത്മാവ് തൻെറ ദൗത്യം (പ്രബോധനം) തൻെറ കുടുംബത്തിൽനിന്നും ആരംഭിച്ച് മുഴുലോകത്തിലേക്കുമായി വ്യാപിപ്പിക്കുകയുണ്ടായി.

അല്ലാഹ നബി(സ) തിരുമേനിയോട് പറയുകയാണ്.

وما ارسلناك الا كافة للناس بشيرا ونذيرا

മനുഷ്യവംശത്തിന്നാകമാനം സുവിശേഷകനും താക്കീതു നൽകുന്നവനുമായിട്ടല്ലാതെ നാം നിന്നെ അയച്ചിട്ടില്ല. (34: 28)

قل يا ايها الناس انى رسول الله اليكم جميعا

നീ പറയുക. അല്ലയോ ജനങ്ങളേ ! ഞാൻ നിങ്ങരംക്കെല്ലാവർക്കുമായി അല്ലാഹുവിൻെറ ദൂതനായി അവതരിച്ചിരിക്കുകയാണ്. (7: 159)

പ്രസ്തുത ആയത്തുകളെയെല്ലാം അവഗണിച്ചുകൊണ്ട് ആ പുണ്യാത്മാവിൻെറ ദൗത്യം അദ്ദേഹത്തിൻെറ അടുത്ത ബന്ധുക്കരംക്ക് മാത്രമുള്ളതാണെന്ന ആയത്തിനെ ഉയർത്തിപ്പിടിച്ചുകൊണ്ട് ആക്ഷേപമുന്നയിക്കുകയാണെങ്കിൽ, ആ പുണ്യാത്മാവിൻെറ വാദങ്ങരം പരസ്പരവിരുദ്ധമാണെന്നു സ്ഥാപിക്കുകയാണെങ്കിൽ അതെത്രമാത്രം ജുഗുപ്സാവഹമായിരിക്കും.

ഹസ്റത്ത് മുഹമ്മദ് മുസ്തഫാ(സ) തിരുമേനിക്ക് ലഭിച്ച ആത്മീയ പദവികളും ക്രമോൽഗതമായിരുന്നുവെന്നു് ഹദീസുകളിൽനിന്നു മനസ്സിലാകുന്നു. നബി (സ) അരുൾചെയ്യുന്നു:

لا تخيروني بين انبياء الله

നിങ്ങൾ നബിമാർക്കിടയിൽ എനിക്ക് ഒരു വിധത്തിലുള്ള ശ്രേഷ്ഠതയും കാണിക്കരുത് (മിശ്കാത്ത് ഭാ: 507)

لا تخيروني على موسى

നിങ്ങളെനിക്ക് മൂസായെക്കാൾ ശ്രേഷ്ഠത കല്പിക്കരുത്. (ബുഖാരി വാ. 4. കിത്താബുദ്ദിയാനത്ത്)

من قال انا خير من يونس ابن متى، فقد كذب

യൂനസുബ്നുമത്തായെക്കാൾ ഞാൻ ശ്രേഷ്ഠനാണെന്നു പറയുന്നയാൾ കള്ളം പറഞ്ഞു (തിർമിദി വാ: 2 കിത്താബുത്തഫ്സീർ)

ഒരിക്കൽ ഒരാൾ നബി (സ) തിരുമേനിയെ

يا خير البرية

അല്ലയോ സൃഷ്ടികളിൽ സർവശ്രേഷ്ഠരായുള്ളവരേ, എന്നു വിളിക്കുന്നതു കേട്ടപ്പോൾ

ذلك ابراهيم

അത് ഹസ്റത്ത് ഇബ്റാഹീമാണെന്നു് നബി(സ) തിരുമേനി പറയുകയുണ്ടായി. മറെറാരിക്കൽ നബി പറഞ്ഞു.

اكرم الناس يوسف

എല്ലാ മനുഷ്യരിലുംവച്ച് ബഹുമാന്യൻ ഹസ്റത്ത് യൂസുഫ് നബിയാണ്. (ബുഖാരി വാള്യം 3. കിത്താബുത്തഫ് സീർ) ഇങ്ങനെയൊക്കെ പ്രസ്താവിച്ച നബി (സ) തിരുമേനിതന്നെ താഴെപറയുന്ന വാദങ്ങളും പുറപ്പെടുവിച്ചു.

لو كان موسى حيا لما وسعه الا اتباعى

മൂസാ ജീവനോടെ ഇരിക്കുന്നുണ്ടായിരുന്നെങ്കിൽ അദ്ദേഹത്തിനു് എന്നെ പിൻതുടരാതെ നിവൃത്തിയില്ല. (മിർഖാത്ത് വാള്യം. 5. ഭാ. 353)

لو كان موسى و عيسى حيين لما وسعهما الا اتباعى

മൂസായും ഈസായും ജീവനോടെ ഇരിക്കുന്നുണ്ടെങ്കിൽ എന്നെ പിൻപ്പററാതെ അവർക്ക് നിവൃത്തിയുണ്ടായിരുന്നില്ല. (ഇബ്നു കസീർ വാള്യം 2 ഹാശിയ. ഭാ 46)

أنا سيد ولد ادم ولا فخر

ഞാൻ ആദംസന്തതികളുടെയെല്ലാം നേതാവാണ്. ഇതിൽ ഒരു ദുരഭിമാനവും ഇല്ല. (മുസ്ലിം)

انا سيد الاولين والاخرين من النبيين

ഞാൻ മുൻപും പിൻപുമുള്ള എല്ലാ നബിമാർക്കും നേതാവാണ്. (ദയ്ലമി)

أنا سيد ولد ادم ولا فخر وبيدى لواء الحمد ولا فخر وما من نبى يومئذ ادم فمن سواه الا تحت لوائى

ഖിയാമത്തുന്നാളിൽ ഞാൻ എല്ലാ ആദം സന്തതികളുടേയും നേതാവായിരിക്കുന്നതാണ്. ഇതിൽ ഒരു ദുരഭിമാനവുമില്ല. എന്റെ കൈയിൽ ഹംദിന്റെ (സ്തുതിയുടെ) പതാകയുണ്ടായിരിക്കും. ഇതിൽ ഒരു ദുരഭിമാനവുമില്ല. ആദമും അദ്ദേഹത്തെക്കൂടാതെയുള്ള എല്ലാ നബിമാരും എന്റെ പതാകയുടെ കീഴിലുണ്ടായിരിക്കും. (തിർമിദി വാള്യം 2 അബ്‌വാബുൽ മനാഖിബ്)

أنا قائد المرسلين ولا فخر وانا خاتم النبيين ولا فخر

ഞാൻ എല്ലാ നബിമാർക്കും നേതാവാണ്. അതിൽ ഒരു ദുരഭിമാനവും (എനിക്ക്) ഇല്ല. ഞാൻ പ്രവാചകന്മാരിൽ ശ്രേഷ്ഠനാണ്. എന്നാൽ ദുരഭിമാനമില്ല. (മിശ്കാത്ത്, മുസ്‌ലിം, തിർമിദി)

أنا أكرم ولد ادم على ربى ولا فخر

ഞാൻ അല്ലാഹുവിന്റെ പക്കൽ എല്ലാ ആദം സന്തതികളെക്കാളും ശ്രേഷ്ഠനാണ്. (എന്നാൽ ഇതിലും) ഒരു ദുരഭിമാനവുമില്ല (തിർമിദി, അബ്‌വാബുൽ മനാഖിബ്)

നോക്കുക, മേൽപറഞ്ഞ ഉദാഹരണങ്ങളിൽനിന്നും നബി(സ) തിരുമേനിയുടെ ആദ്യത്തെ വാദങ്ങളും ശേഷമുള്ള വാദങ്ങളും വ്യത്യസ്തങ്ങളാണെന്ന് തോന്നാവുന്നതാണ്. എന്നാൽ, ഈ വ്യത്യസ്തവാദങ്ങൾ ആ പുണ്യാത്മാവിന്റെ സത്യസാക്ഷ്യത്തിന് വിരുദ്ധങ്ങളല്ലെന്നും അല്ലാഹുവിൽനിന്നുള്ള ജ്ഞാനവും നിർദേശവും അനുസരിച്ചുള്ള ക്രമോൽഗതമായ വാദങ്ങളാണെന്നുമുള്ളതാണ് വാസ്തവം. ഈ വിഷയത്തിൽ ഹസ്റത്ത് മിർസാ സാഹിബിനെ ആക്ഷേപിക്കുന്നവർ ഹ: മുഹമ്മദ് മുസ്തഫാ (സ) തിരുമേനിയേയും ആക്ഷേപാർഹമാക്കുകയാണ് ചെയ്യുന്നത്.

# ഹസ്റത്ത് അഹ്മദും 'ഖാത്തമുന്നബിയ്യീൻ' എന്ന വിശ്വാസവും

ഇശാഅത്തുകാർ തങ്ങളുടെ കൃതികളിൽ പലയിടങ്ങളിലുമായി 'ഖാത്തമുന്നബിയ്യീൻ' എന്ന നബി(സ) തിരുമേനിയുടെ മഹത്തായ പദവിയെകുറിച്ച് ഹസ്റത്ത് അഹ്മദ്(അ) തൻെറ ചില ഗ്രന്ഥങ്ങളിൽ ചെയ്ത പ്രസ്താവനകളെ തലങ്ങും വിലങ്ങും വെട്ടിക്കൊണ്ട് എടുത്തു ചേർക്കുകയും അവയിൽനിന്നും ഹസ്റത്ത് നബി (സ) തിരുമേനി അവസാനത്തെ പ്രവാചകനാണെന്നും-അദ്ദേഹത്തിനുശേഷം ഒരു വിധത്തിലുള്ള പ്രവാചകനും ഉണ്ടാകുന്നതല്ലെന്നുമുള്ളതാണ് മിർസാ സാഹിബിൻെറ വിശ്വാസമെന്ന് തെളിയിക്കാൻ ശ്രമിക്കുകയും ചെയ്തതായി കാണാം. പ്രസ്തുത പ്രസ്താവനകളിൽ ഇശാഅത്തുകാർ ചെയ്ത വഞ്ചനാത്മകമായ തിരിമറികളെകുറിച്ച് വിശകലനം ചെയ്യുന്നതിനു മുമ്പേ ഹസ്റത്ത് അഹ്മദ് (അ) തൽസംബന്ധമായി പറഞ്ഞ ഒരു വിശദീകരണം ഉദ്ധരിക്കുകയാണ്.

''ഞാൻ നബുവ്വത്തിനേയോ രിസാലത്തിനേയോ നിഷേധിച്ചുപറഞ്ഞ സ്ഥലങ്ങളിലെല്ലാം അതിൻെറ ഉദ്ദേശ്യം ഞാൻ പുതിയൊരു ശരീഅത്ത്-ന്യായപ്രമാണം കൊണ്ടുവന്ന സ്വതന്ത്ര രീതിയിലുള്ള ഒരു നബിയല്ല എന്നതാണ്. എന്നാൽ, എൻെറ യജമാനരായ ഹസ്റത്ത് റസൂൽ കരീം (സ) തിരുമേനിയിൽനിന്നും ആത്മീയാനുഗ്രഹം ലഭിച്ച് ആ പുണ്യാത്മാവിൻെറ തിരുനാമം വഴിയായി അദ്ദേഹം മുഖേന അല്ലാഹുവിൽനിന്നും രഹസ്യജ്ഞാനം ലഭിച്ചതിനാൽ ഒരു വിധത്തിലുള്ള പുതിയ

ന്യായപ്രമാണവുമില്ലാതെകണ്ടുള്ള ഒരു റസൂലും നബിയു മാണ് ഞാൻ. ഇത്തരത്തിലുള്ള നബി എന്നു് പറയ പ്പെടുന്നതിനെ ഞാനൊരിക്കലും നിഷേധിച്ചിരുന്നില്ല. മറിച്ച്, ഈ അർഥത്തിൽ അല്ലാഹ എന്നെ നബിയെ ന്നും റസൂലെന്നും അഭിസംബോധനം ചെയ്തിരിക്കുന്നു.'' (ഏക് ഗലത്തികാ ഇസാല. പേ: 6,7 റൂഹാനീഖസായിൻ വാള്യം 18, ഭാ 210, 211)

ഇതിൽനിന്നു് നബി(സ) തിരുമേനിക്കുശേഷം പുതി യൊരു ശരീഅത്തോടുകൂടിയ മുസ്തഖിൽ ആയ (സ്വത ന്ത്രനായ) ഒരു പ്രവാചകനും വരികയില്ലെന്നതാണ് ആ പുണ്യാത്മാവിന്റെ എക്കാലത്തേയും വിശ്വാസമെന്നു് മനസ്സിലാക്കാവുന്നതാണ്. അദ്ദേഹം നിഷേധിച്ചിരുന്ന ത് പുതിയ ശരീഅത്തിന്റെ വഹ്‌യോടുകൂടിയ മുസ്ത ഖിൽ ആയ നബുവ്വത്തിനെയാണ്. പ്രസ്തുത പ്രസ്താ വനയുടെ അടിസ്ഥാനത്തിൽ ഹസ്റത്ത് അഹ്മദ് അ ലയ്ഹിസ്സലാമിന്റെ ഗ്രന്ഥങ്ങളിലുള്ള ഉദ്ധാരണങ്ങളെ നാം വീക്ഷിക്കുകയാണെങ്കിൽ യാഥാർഥ്യം ഗ്രഹിക്കാവു ന്നതാണ്. ഇനി, ഇശാഅത്തുകാർ തങ്ങളുടെ കൃതികളിൽ എടുത്തു ചേർത്ത ഹസ്റത്ത് അഹ്മദ് അലയ്ഹിസ്സ ലാമിന്റെ പ്രസ്താവനകളേയും അവയിൽ അവർ കാണി ച്ച ചതിപ്രയോഗങ്ങളേയും അല്പം ഇവിടെ വിവരി ക്കാം. ഇശാഅത്തുകാർ 'ഖാത്തമുന്നബിയ്യീൻ' എന്ന ആയ ത്ത് ഉദ്ധരിച്ചുകൊണ്ട് അതിനു് ഹസ്റത്ത് മിർസാ സാഹിബ് കൊടുത്ത വിശദീകരണം ഇപ്രകാരം എടുത്തു ചേർക്കുന്നു.

''മുഹമ്മദ് നിങ്ങളിൽ ഒരു പുരുഷന്റേയും പിതാ വായിട്ടില്ല. പക്ഷെ അദ്ദേഹം അല്ലാഹുവിന്റെ ദൂത

നാണ്. പ്രവാചകൻമാരിൽ അവ സാനത്തവനുമാണ്. മുഹമ്മദു നബിയ്ക്കു ശേഷം യാതൊരു പ്രവാചകനും വരില്ലെന്നു് ഈ സൂക്തം സാക്ഷ്യം വഹിക്കുന്നു.'' [ഇസാലയെ ഔഹാം പേജ് 614 മിർസാ ഖാദിയാനി പ്രവാചകനോ ഭാ: 15, 16]

ഇവിടെ ഗ്രന്ഥകർത്താവ് ഹസ്റത്ത് അഹ്മദിൻെറ പ്രസ്താവനയിൽ പകുതിഭാഗം മാത്രം എടുത്തു ഉദ്ധരിച്ചുകൊണ്ടു് ജനങ്ങളെ വഞ്ചിച്ചിരിക്കുകയാണ്. തൽസംബന്ധമായി ഹസ്റത്ത് മിർസാ സാഹിബിൻെറ പ്രസ്താവനയുടെ പൂർണ്ണ രൂപം താഴെ ചേർക്കുന്നു.

''മുഹമ്മദ്(സ) നിങ്ങളിൽ ഒരു പുരുഷൻെറയും പിതാവല്ല. എന്നാൽ, അദ്ദേഹം അല്ലാഹുവിൻെറ ദൂതനും പ്രവാചകൻമാരെ അവസാനിപ്പിക്കുന്ന ആളുമാണ്. നമ്മുടെ നബി(സ) തിരുമേനിക്കുശേഷം ഒരു റസൂലും ലോകത്ത് വരുന്നതല്ല, എന്നു് ഈ വചനം വ്യക്തമാക്കുന്നു. ഇതിൽനിന്നും ദൈവദൂതനായ മസീഹുബ്നുമർയം ഭൂമിയിൽ വീണ്ടും വരുന്നതല്ല എന്നു് വ്യക്തമായി തെളിയുന്നു. കാരണം, മസീഹുബ്നുമർയം റസൂലാണ്. മതപരമായ അറിവ് ജിബ്രീൽ മുഖേന ലഭിക്കുക എന്നത് റസൂലിൻെറ ശരിയായ അർത്ഥത്തിലും പ്രധാനമായ അംശത്തിലും ഉൾപ്പെട്ടതാണ്. രിസാലത്തിൻെറ വഹ്യുകൾ ഖിയാമത്ത് നാൾവരെ അവസാനിച്ചിരിക്കുന്നുവെന്നു് ഇപ്പോൾ സ്ഥാപിതമായി. അതുകൊണ്ടു് മസീഹുബ്നുമർയം ഒരിക്കലും വരുന്നതല്ലെന്നു് വിശ്വസിക്കേണ്ടിവരുന്നു.''

(ഇസാലയെ ഔഹാം പേ: 614, 615)

ഇതിൽനിന്നു് ജിബ്'രീൽ മുഖേന മതപരമായ ജ്ഞാനങ്ങൾ (ശരീഅത്തിൻെറ കല്പനകൾ) ലഭിച്ച ഒരു പ്രവാചകനും ഹസ്റത്ത് നബി(സ) തിരുമേനിയ്ക്കുശേഷം വരുന്നതല്ലെന്നതാണ് ഹസ്റത്ത് അഹ്മദിൻെറ നിഗമനമെന്നു് മനസ്സിലാക്കാൻ വളരെയൊന്നും ബുദ്ധിയുപയോഗിക്കേണ്ട ആവശ്യമില്ല.

മററൊരിടത്ത് ഹസ്റത്ത് അഹ്മദ്(അ) പറയുന്നു.

''മുഹമ്മദീ നബുവ്വത്തൊഴിച്ചുള്ള എല്ലാ നബുവ്വത്തുകളും അവസാനിച്ചിരിക്കുന്നു. ശരീഅത്തോടുകൂടിയ ഒരു നബിയും ഇനി വരുന്നതല്ല. ശരീഅത്തില്ലാത്ത നബിമാർ വരാം. എന്നാൽ, ഒന്നാമതായി ആ ആൾ ഉമ്മത്തിയായിരിക്കേണ്ടതാണ്.'' (തജല്ലിയാത്തെ ഇലാഹിയ്യാ 20)

അഞ്ചുമൻ ഇശാഅത്തുകാർ തങ്ങളുടെ ഒരു കൃതിയിൽ എടുത്ത് ചേർത്ത ഹസ്റത്ത് അഹ്മദ്(അ) ൻെറ മററൊരു ഉദ്ധരണി ഇവിടെ ചേർക്കുന്നു.

''കാരുണ്യവാനും ഉദാരനുമായ അല്ലാഹു യാതൊരു ഉപാധിയും ഇല്ലാതെ മുഹമ്മദ് (സ)നെ ഖാത്തമുന്നബിയ്യീൻ എന്ന് സംബോധന ചെയ്തത് നിങ്ങൾക്കറിയില്ലേ? ഖാത്തമുന്നബിയ്യീൻ എന്ന വാക്കിൻെറ വിവക്ഷ ചോദിച്ചവരോട് അവിടുന്നു് പറഞ്ഞ മറുപടി لا نبی بعدی (എനിക്കുശേഷം യാതൊരുവിധ പ്രവാചകനുമില്ല) എന്നാണ്. സത്യാന്വേഷികൾക്ക് ഇക്കാര്യം വ്യക്തമാണല്ലോ. മുഹമ്മദു നബി അന്ത്യപ്രവാചകനാണെന്നതിന് ഇതിൽപരം തെളിവെന്ത്വേണം? (ഹമാമത്തുൽ ബുശ്റാ പേ. 34 മിർസാ ഖാദിയാനി പ്രവാചകനോ ഭാ: 17).

മേൽപറഞ്ഞ ഉദ്ധരണിയിൽ 'മുഹമ്മദ് നബി അന്ത്യ പ്രവാചകനാണെന്നതിന് ഇതിൽപരം തെളിവെന്തുവേണം' എന്ന വചനം ഇശാഅത്തുകാരുടെ കൈച്ചരക്കാണ്. പ്രസ്തുത പ്രസ്താവന ഹസ്റത്ത് നബി(സ) തിരുമേനിയുടെശേഷം ഹസ്റത്ത് ഈസാനബി (അ) സ്ഥൂല ശരീരത്തോടുകൂടി വിശുദ്ധ ഖുർആനിലെ അധ്യാപനങ്ങളിൽ മാററങ്ങൾ വരുത്തിക്കൊണ്ട് അവതരിക്കുന്നതാണെന്ന വിശ്വാസത്തെ ഖണ്ഡിച്ചുകൊണ്ടുള്ളതായിരുന്നു. തുടർന്നുള്ള ഹസ്റത്ത് അഹ്മദ് അലയ്ഹിസ്സലാമിൻെറ വിശദീകരണം ഇശാഅത്തുകാർ സൗകര്യപൂർവം മറച്ചുവച്ചിരിക്കുകയാണ്. അതായത്

أنعتقد بان عيسى الذى أنزل عليه الانجيل هو خاتم الانبياء ولا رسولنا صلى الله عليه وسلم أنعتقد أن ابن مريم يأتى وينسخ بعض احكام القران ويزيد بعضا

"നമ്മുടെ റസൂലല്ല, ഇഞ്ചീൽ ഇറക്കപ്പെട്ട ഈസാനബിയാണ് ഖാത്തമുന്നബിയ്യീൻ എന്ന് നാം വിശ്വസിക്കണോ? ഇബ്നുമർയംവന്ന് വിശുദ്ധഖുർആനിലെ ചില കല്പനകൾ ദുർബലപ്പെടുത്തുകയും ചിലത് കൂട്ടിച്ചേർക്കുകയും ചെയ്യുമെന്നും നാം വിശ്വസിക്കണോ?" (പേ: 35)

فكيف ينسخ المسيح محكمات الفرقان وكيف يتصرف فى الكتاب العزيز ويطمس بعض احكامه بعد تكميلها فاعجبنى انهم يجعلون المسيح ناسخ بعض احكام الفرقان ولا ينظرون الى اية اليوم اكملت لكم دينكم

''വിശുദ്ധ ഖുർആനിലെ ഖണ്ഡിത വചനങ്ങളെ മസീഹിന്ന് എങ്ങനെ ദുർബലപ്പെടുത്താൻ സാധിക്കും? മഹത്വമേറിയ ആ പരിപൂർണ ഗ്രന്ഥത്തിൽ തിരിമറി നടത്താനും അതിലുള്ള ചില കല്പനകളെ അവയുടെ പരിപൂർണ്ണതയ്ക്കുശേഷം പാടെ വിപാടനം ചെയ്യുവാനും അദ്ദേഹത്തിന്നെങ്ങിനെ സാധിക്കും. വിശുദ്ധഖുർആനിലെ ചില അധ്യാപനങ്ങളെ ദുർബലപ്പെടുത്തുന്ന ആളായി അവർ അദ്ദേഹത്തെ കണക്കാക്കുന്നത് എന്നെ അൽഭുതപ്പെടുത്തുന്നു.

اليوم اكملت لكم دينكم

(ഇന്നേ ദിവസം നിങ്ങളുടെ മതത്തെ ഞാൻ നിങ്ങൾക്ക് പൂർണമാക്കിത്തന്നിരിക്കുന്നു) എന്ന ദൈവികവചനത്തെ അവർ വീക്ഷിക്കുന്നില്ലേ?'' (ഹമാമത്തുൽ ബുശ്റാ പേ: 35 റൂഹാനീ ഖസായിൻ വാല്യം 7 പേജ് 201)

ഈ വിശദീകരണത്തിൽനിന്ന് നബി(സ) തിരുമേനി അവസാനത്തെ പ്രവാചകനാണെന്നും അദ്ദേഹത്തിനുശേഷം പ്രവാചകനുണ്ടാവുകയില്ലെന്നുമുള്ള പ്രസ്താവനയുടെ യാഥാർത്ഥ്യം മനസ്സിലാക്കാൻ പ്രയാസമില്ല. അതായത് വിശുദ്ധഖുർആന്റെ അധ്യാപനങ്ങളെ ദുർബലപ്പെടുത്തിക്കൊണ്ടും അതിൽ ചില കല്പനകൾ കൂട്ടിച്ചേർത്തുകൊണ്ടും ഒരു പ്രവാചകനും ഇനി വരുന്നതല്ല എന്നാണതിന്റെ സാരം.

തുടർന്ന് 'മിർസാ ഖാദിയാനി പ്രവാചകനോ' എന്ന ക്ഷുദ്രകൃതിയിൽ ഹസ്റത്ത് അഹ്മദ്(അ) ന്റെ 'കിത്താബുൽബരിയ്യഃ' എന്ന ഗ്രന്ഥത്തിൽനിന്നുള്ള ഒരു ഭാഗം ഇപ്രകാരം എടുത്തുദ്ധരിച്ചിരിക്കുന്നു.

لا نبي بعدي

എന്ന തിരുവചനത്തിൻെറ സാധുതയിൽ ആർക്കും സം ശയമില്ല.............

ما كان محمد

എന്ന ആശയത്തിലൂടെ മുഹമ്മദ് (സ) അവസാനത്തെ പ്രവാചകനാണെന്ന് ഖുർആൻ നിസ്സംശയം തെളിയിച്ചിരിക്കുന്നു.'' [കിതാബുൽ ബരിയ്യഃ 184 മിർസാ ഖാദിയാനി പ്രവാചകനോ പേ: 17]

ഇവിടെയും ഇശാഅത്തുകാർ യഹൂദികളെ അനുകരിച്ചുകൊണ്ട് മുന്നും പിന്നും വെട്ടിമറിമായം കാണിച്ചിരിക്കുന്നു. കിതാബുൽ ബരിയ്യഃ എന്ന ഗ്രന്ഥത്തിൽ 184ാം പേജിലോ അതിന് മുൻപോ പിൻപോ ഉള്ള പേജുകളിലോ പ്രസ്തുത വാക്യങ്ങൾ കാണാൻ സാധിക്കുകയില്ല. ഗ്രന്ഥകർത്താക്കൾക്ക് ലഭിച്ച ഈ ഉദ്ധരണി അഹ്മദിയ്യാ ജമാഅത്തിന്നെതിരിൽ രചിക്കപ്പെട്ട ഗ്രന്ഥത്തിലുള്ളതായിരിക്കാം. കിതാബുൽബരിയ്യഃ എന്ന ഗ്രന്ഥത്തിൻെറ 199ാം പേജിൽ ഈ വരികളുണ്ട്. ആ വരികൾ മുഴുവനും ഇശാഅത്തുകാർ എടുത്ത് ചേർത്തിട്ടുമില്ല. താഴെ ചേർക്കുന്ന ഉദ്ധരണിയിൽനിന്നും വായനക്കാർക്ക് സത്യം ഗ്രഹിക്കാവുന്നതാണ്.

''ലാ നബിയ്യ ബഅ്ദീ എന്ന ഹദീസിൻെറ സാധുതയിൽ ഒരു സംശയവുമില്ല. കൂടാതെ ഖുർആൻ വ്യക്തമായും 'വലാക്കിൻ റസൂലല്ലാഹി വ ഖാത്തമന്നബിയ്യീന' എന്നു പറഞ്ഞുകൊണ്ട് അതിനെ സാക്ഷ്യപ്പെടുത്തുകയും ചെയ്യുന്നു. അതായത് നമ്മുടെ നബി(സ) തിരുമേനിയാൽ നബിത്വം അവസാനിച്ചിരിക്കുന്നുവെന്ന്

വാസ്തവം. നബുവ്വത്തിൻെറ ഹഖീഖിയായ അർഥത്തിൽ നബി(സ) തിരുമേനിക്കുശേഷം ഒരു നബി വരുന്നത് എങ്ങനെയാണ് സാധ്യമാകുക. അങ്ങനെയായാൽ ഇസ്ലാമിൻെറ സകല സംവിധാനങ്ങളും താറുമാറായിപ്പോകും ..........അല്ലാഹു വിശുദ്ധഖുർആനിൽ നബി(സ) തിരുമേനിയുടെ പേർ 'ഖാത്തമുന്നബിയ്യീൻ' എന്നുവെച്ചു കൊണ്ടും തിരുനബി ലാനബിയ്യ ബഅ്ദീ എന്ന പ്രസ്താവിച്ചുകൊണ്ടും ഹഖീഖീയായ അർഥങ്ങളോടുകൂടി പുതിയ നുബുവ്വത്ത് ഹസ്റത്ത് മുഹമ്മദ് (സ)നു ശേഷം വരുന്നതല്ലെന്ന് വിധിച്ചിരിക്കുന്നു. ഇതിനെ കൂടുതൽ വ്യക്തമാക്കിക്കൊണ്ട് വരാൻപോകുന്ന വാഗ്ദത്തമസീഹ് ഇതേ ഉമ്മത്തിൽതന്നെ അവതരിക്കുന്നതാണെന്നും അരുളം ചെയ്തിരിക്കുന്നു. 'ഇമാമുക്കും മിൻകും' എന്നു് ബുഖാരിയുടെ ഹദീസിലും 'ഫഅമ്മക്കും മിൻകും' എന്ന് മുസ്ലിമിൻെറ ഹദീസിലുമുള്ള തിരുവചനങ്ങൾ വാഗ്ദത്തമസീഹ് ഇതേ ഉമ്മത്തിൽ അവതീർണരാകുന്നതാണെന്ന് തെളിയിക്കുന്നു.'' (കിതാബുൽബരിയ്യഃ 199, 200 ഹാശിയ)

ഉപര്യുക്ത പ്രസ്താവനയിൽനിന്നും ഇസ്ലാമിൻെറ സംവിധാനത്തെ താറുമാറാക്കുന്ന രീതിയിൽ മുഹമ്മദീ ഉമ്മത്തിൽപ്പെടാത്ത പുതിയ ശരീഅത്തോടുകൂടിയ ഒരു പ്രവാചകനും വരില്ലെന്നാണ് ആ പുണ്യാത്മാവ് പറഞ്ഞിട്ടുള്ളതെന്നു് വ്യക്തമല്ലേ.

ഇശാഅത്തുകാർ ഹസ്റത്ത് ഇമാം മഹ്ദീ അലയ്ഹിസ്സലാമിൻെറ ഗ്രന്ഥത്തിൽ നിന്നെടുത്ത ഉദ്ധരണിയിൽ കാണിച്ച മറെറാരു കരണംമറിച്ചിൽ കാണുക.

''അൽയൗമ അക്മൽത്തു ലകും'' എന്ന ആയത്തിനു് മിർസാ സാഹിബ് നൽകുന്ന വ്യാഖ്യാനം ശ്രദ്ധിക്കുക

ഇന്നു് ഞാൻ നിങ്ങൾക്കായി ഖുർആൻ ഇറക്കുകയും ആത്മീയ സംസ്ക്കരണം പൂർണ്ണമാക്കുകയും ചെയ്തു കൊണ്ട് നിങ്ങളുടെ മതത്തെ പൂർണമാക്കിത്തന്നിരിക്കു ന്നു. എന്റെ അനുഗ്രഹത്തെ നിങ്ങളിൽ വർഷിക്കുകയും ഇസ്ലാമതത്തെ തൃപ്തിപ്പെടുത്തുകയും ചെയ്തിരിക്കുന്നു. ഖുർആൻ ഇറങ്ങേണ്ടപോലെ ഇറങ്ങിക്കഴിഞ്ഞു. അത് മനുഷ്യനിൽ അൽഭുതകരമായ പരിവർത്തനമുണ്ടാക്കി. ഇനിയൊരു പ്രവാചകന്റെ ആവശ്യമില്ലാത്തവിധം''

(നൂറുൽ ഖുർആൻ വാ: 1 പേ: 14,15 മിർസാ ഖാദിയാനി പ്രവാചകനോ? ഭാ: 18)

ഇവിടെ അടിവരയിട്ട ഭാഗം ഇശാഅത്തുകാരുടെ ജൂദ ശൈലിയാണ്. ഇത്തരമൊരു വാചകം പ്രസ്തുത ഗ്രന്ഥത്തിൽ ഇല്ലതന്നെ. ഇല്ലാത്ത ഒന്നിനെ കെട്ടിച്ചമച്ച് ജനങ്ങളെ വഞ്ചിക്കുന്ന ഈ പ്രഭൃതികളെ സമുദായം ശരിക്ക് മനസ്സിലാക്കേണ്ടത് അവരുടെ ഇഹപര നൻമയ്ക്ക് എത്രയും അത്യാവശ്യമാണ്. ഇനി പ്രസ്തുത ഖണ്ഡികയുടെ യഥാർത്ഥപരിഭാഷ എന്താണെന്നു നോക്കാം.

''ഹസ്റത്ത് നബി(സ) തിരുമേനി ഇഹലോക വാസം വെടിഞ്ഞ് തന്റെ യജമാനിലേക്ക് വിളിക്കപ്പെട്ടപ്പോൾ ആ പുണ്യാത്മാവ് തന്റെ പ്രവർത്തനത്തെ പരിപൂർണമായും, പൂർത്തിയാക്കിയിരുന്നു. ഈ കാര്യം പരിശുദ്ധ ഖുർആനിൽനിന്നു് വ്യക്തമായി ഗ്രഹിക്കാൻ സാധിക്കുന്നു. അല്ലാഹു പറയുകയാണ്

اليوم اكملت لكم دينكم و اتممت عليكم نعمتى ورضيت لكم الاسلام دينا

ഇന്നു് ഞാൻ ഖുർആൻ ഇറക്കുകയും ആത്മീയ സംസ്കരണം പൂർണമാക്കുകയും ചെയ്തുകൊണ്ട് നിങ്ങളുടെ മതത്തെ നിങ്ങൾക്കായി പൂർണ്ണമാക്കിത്തരികയും എൻെറ അനുഗ്രഹത്തെ നിങ്ങളിൽ പൂർത്തീകരിച്ചുതരികയും നിങ്ങൾക്കായി ഇസ്ലാം മതത്തെ തൃപ്തിപ്പെടുകയും ചെയ്തിരിക്കുന്നു. ഇതിൻെറ ഉദ്ദേശ്യം പരിശുദ്ധഖുർആൻ ഇറങ്ങേണ്ട തരത്തിൽ ഇറങ്ങുകയും മനുഷ്യഹൃദയങ്ങളിൽ അത്ഭുതമാംവിധം പരിവർത്തനമുണ്ടാക്കുകയും ശിക്ഷണം അതിൻെറ പൂർണ്ണതയെ പ്രാപിക്കുകയും തൻെറ അനുഗ്രഹത്തെ അവരിൽ പൂർത്തീകരിക്കുകയും ചെയ്തിരിക്കുന്നു എന്നത്രെ. ഒരു നബിയുടെ ആഗമനോദ്ദേശ്യം ഈ രണ്ട് കാര്യങ്ങളാണല്ലോ. നോക്കുക, വിശുദ്ധഖുർആൻെറ അവതരണവും ആത്മീയ സംസ്കരണവും മൂലം ഇസ്ലാമിനെ പരിപൂർണമാക്കിയതിനു ശേഷമാണ് നബി(സ) തിരുമേനി ഇഹലോകവാസം വെടിഞ്ഞതെന്നു് ഈ ആയത്ത് ഉച്ചൈസ്തരം ഉൽഘോഷിക്കുന്നു.''

(നൂറുൽ ഖുർആൻ വാല്യം 1. പേജ് 13-23)

പ്രസ്തുത ഖണ്ഡികയിലോ അതിന് മുൻപോ പിൻപോ എവിടെയും തന്നെ 'ഇനിയൊരു പ്രവാചകൻെറ ആവശ്യമില്ലാത്തവിധം' എന്ന വാചകം കാണാനേയില്ല. അതിൽ ഹസ്റത്ത് അഹ്മദ് (അ) തൻെറ യജമാനരായ ഹസ്റത്ത് മുഹമ്മദ് മുസ്തഫാ (സ) തിരുമേനിയുടെ ആഗമനോദ്ദേശ്യം പരിപൂർണമായും പൂർത്തിയായിരിക്കുന്നുവെന്നതിനുള്ള തെളിവുകളാണ് കാണിച്ചിരിക്കുന്നത്. ഇനി പുതിയൊരു വേദഗ്രന്ഥത്തിൻെറ ആവശ്യമില്ലാത്ത വിധം ആ പുണ്യാത്മാവിൻെറ ആഗമനത്തോടുകൂടി പരിശുദ്ധ ഖുർആൻ പരിപൂർണമാക്കപ്പെ

ടുകയും മനുഷ്യൻെറ ആത്മീയ സംസ്കരണം പൂർത്തീ കരിക്കപ്പെടുകയും ചെയ്തിരിക്കുന്നുവെന്നദ്ദേഹം വാദി ക്കുന്നു. എന്നാൽ, വിശുദ്ധ ഖുർആൻെറ പരിപൂർണ്ണ അദ്ധ്യാപനങ്ങളെ പാടേ നിരാകരിച്ചുകൊണ്ട് ചതിയും വഞ്ചനയും കളവും കൈമുതലാക്കി അപഥസഞ്ചാരികളാ യിത്തീന്നവരെ പുനരുദ്ധരിക്കാൻ ആത്മീയ പരിഷ്ക്ക ർത്താക്കൾ അവതരിക്കുമെന്ന് നബി(സ)തിരുമേനിതന്നെ അരുളം ചെയ്യുകയുണ്ടായിട്ടുണ്ടല്ലോ. അതിനെക്കുറിച്ച് പിന്നീട് പ്രസ്താവിച്ചു കൊള്ളാം. ഇൻശാ അല്ലാഹ്.

5 ഇശാഅത്തുകാർ ഹസ്റത്ത് മസീഹ് മൗഊദിൻെറ 'ഇസാലയെ ഔഹാം' എന്ന ഗ്രന്ഥത്തിൽനിന്ന് ഒരു ഖണ്ഡിക എടുത്തുദ്ധരിച്ചുകൊണ്ട് 'ഖാത്തമുന്നബിയ്യീൻ. എന്ന ആയത്തിൽ ചെയ്ത വാഗ്ദാനമനുസരിച്ചും ഹദീ സുകളിലെ അതിൻെറ വ്യാഖ്യാന വിശദീകരണമനുസരി ച്ചും നബി(സ) തിരുമേനിക്കുശേഷം ജിബ്രീൽ (അ) വഹ്യ് കൊണ്ടുവരുന്നത് നിരോധിച്ചിരിക്കെ തിരുന ബിക്കുശേഷം ഒരാളും നബിയായി നിയുക്തനാവുകയി ല്ല'' (ഇസാലെ ഔഹാം 577) എന്ന് അദ്ദേഹം പ്രസ്താ വിച്ചതായി വാദിക്കുന്നു. (മിർസയും പ്രവാചകത്വവും ഭാ: 55, 56) എന്നാൽ, പ്രസ്തുത ഖണ്ഡികയ്ക്കു് അല്പംമുൻ പുള്ള ഖണ്ഡികയിൽ ഇതിൻെറ യാഥാർത്ഥ്യം എടുത്ത് ഉദ്ധരിച്ചിട്ടുള്ളത് ഇശാഅത്തുകാർ സൗകര്യപൂർവ്വം മറച്ചു വെക്കുന്നു. അതായത് നമ്മുടെ നബി(സ) ഖാത്തമുന്ന ബിയ്യീനായതുകൊണ്ട് മറെറാരു പ്രവാചകൻ അവതരി ക്കുന്നത് നിഷേധിക്കപ്പെട്ടിരിക്കുകയാണ്. എന്നാൽ മുഹമ്മദീ നുബുവ്വത്താകുന്ന ദീപത്തിൽനിന്ന് ആത്മീയ പ്രകാശത്തെ കരഗതമാക്കിക്കൊണ്ട് പരിപൂർണമായ

നബുവ്വത്തോടുകൂടിയല്ലാതെ വരുന്ന ആരം–മററൊരത്ഥത്തിൽ അദ്ദേഹത്തിന്ന മുഹദ്ദസ് എന്നും പറയുന്നു – ഈ അതിർ വരമ്പിൽനിന്നും പുറത്താണ്. (ഭാ: 575) അതായത് നബി (സ) തിരുമേനിയിൽനിന്നും ആത്മീയ പ്രകാശം ലഭിച്ചതിൻെറ ഫലമായി ഒരാരംക്ക് ശിഷ്യ പ്രവാചകത്വം ലഭിക്കുകയാണെങ്കിൽ അത് അവിടുത്തെ 'ഖത്തമുന്നുബുവ്വത്ത്'' എന്ന സ്ഥാനമഹാത്മ്യത്തിന്ന് ഒരിക്കലും വിരുദ്ധമാകുകയില്ലെന്ന് സാരം.

6 ഇശാഅത്തുകാർ തങ്ങളുടെ കരവിരുത് പ്രകടിപ്പിച്ചുകൊണ്ട് ഹസ്റത്ത് മസീഹ്മൗഊദിൻെറ 'ആസ്മാനീ ഫയ്സല' എന്ന ഗ്രന്ഥത്തിൽനിന്നും ഇപ്രകാരം ഉദ്ധരിക്കുന്നു.

''ജനങ്ങളെ, ഖുർആൻെറ ശത്രുക്കളാവരുതേ ! മുഹമ്മദ്(സ)ന് ശേഷം പുതിയ പ്രവാചക പരമ്പര സ്ഥാപിക്കുകയോ? നാളെ ഹാജരാവേണ്ട ദൈവസന്നിധിയെപ്പററി ബോധവാൻമാരാകൂ.'' [ആസ്മാനി ഫൈസല. പേ. 25 (മിർസയും പ്രവാചകത്വവും ഭാ: 57]

വാസ്തവത്തിൽ ഹസ്റത്ത് അഹ്മദ് അലയ്ഹിസ്സലാം എന്താണ് പറയുന്നതെന്ന് നോക്കുക.

''നിങ്ങരം അല്പമൊന്നു ചിന്തിച്ചുനോക്കുക. വരാൻ പോകുന്ന ഈസാനബിയെകുറിച്ച് അദ്ദേഹം ഇസ്റാഈൽ സന്തതികളിലവതരിച്ച ഇഞ്ചീൽ ലഭിച്ച ആരംതന്നെയാണെന്ന് എവിടെങ്കിലും എഴുതപ്പെട്ടിട്ടുണ്ടോ? മറിച്ച് ദൈവിക ഗ്രന്ഥമായ വിശുദ്ധഖുർആനുശേഷം എത്രയും സഹീഹായ ഗ്രന്ഥമെന്ന് പറയപ്പെടുന്ന ബുഖാരി

യിൽ ഇത്തരം കാര്യങ്ങൾക്ക പകരമായി 'ഇമാമുക്കും മിൻകും' (നിങ്ങളിൽനിന്നുള്ള നിങ്ങളുടെ ഇമാം) എന്നാണ ല്ലോ എഴുതീട്ടുള്ളത്. കൂടാതെ ഹസ്റത്ത് മസീഹി ൻെറ മരണത്തെക്കുറിച്ച് അത് സത്യസാക്ഷ്യം വഹിക്കു ന്നു. കണ്ണുള്ളവർ കാണട്ടെ. ഏതെങ്കിലുമൊരു കാലത്ത്, ബാഹ്യമായ നിലയിൽ കുരിശുകളെ ഉടച്ചുകൊണ്ടിരിക്കു കയും ദിമ്മികളെ വധിച്ചുകൊണ്ടിരിക്കുകയും പന്നികളെ കൊല്ലണമെന്ന പുതിയ കല്പനകൊണ്ടുവരികയും ഖുർ ആനിലെ ചില കല്പനകൾ ദുർബലപ്പെടുത്തുകയും ചെ യ്യുന്ന ഒരാൾ പ്രത്യക്ഷപ്പെടുമെന്ന് ഖുർആനിൽ എവി ടെയെങ്കിലും എഴുതിയിട്ടുള്ളതായി ന്യായബോധമുള്ള വർക്ക് പറയാൻ സാധിക്കുമോ?

اليوم اكملت لكم دينكم

എന്നും حتى يعطو الجزية عن يد

എന്നമുള്ള ആയത്തുകൾ അപ്പോൾ ദുർബലപ്പെട്ടുപോകു മോ? ഖുർആനിലുള്ള വഹ്യുകളെ ദുർബലപ്പെടുത്തു ന്ന വഹ്യുകൾ അപ്പോളിറങ്ങുമെന്നാണോ നിങ്ങൾ പറ യുന്നത്? അല്ലയോ ജനങ്ങളെ, മുസ്ലിംകളുടെ സന്തതി കളെന്ന് പറയുന്നവരെ, ഖുർആൻെറ ശത്രുക്കളാവരുതെ. ഖാത്തമുന്നബിയ്യീന്ശേഷം പുതിയൊരു വഹ്യ്മൂലമു ള്ള പ്രവാചക പരമ്പര സ്ഥാപിക്കരുത്.''

(ആസ്മാനീ ഫയ്സല പേ: 25)

ഇതിൽനിന്നും പരിപൂർണമതമായ ഇസ്ലാമിൻെറ അധ്യാപനങ്ങളേയും കല്പനകളേയും ദുർബലപ്പെടുത്തി ക്കൊണ്ട് നബി(സ) തിരുമേനിയുടെ നുബുവ്വത്തുമായി ബന്ധമില്ലാത്ത പുതിയൊരു നുബുവ്വത്ത് വാദത്തെയാ

ണ് ഹസ്റത്ത് അഹ്മദ് അലയ്ഹിസ്സലാം ഖണ്ഡിച്ചിരിക്കുന്നതെന്ന് മനസ്സിലാക്കാവുന്നതേയുള്ളൂ.

7 ഇശാഅത്തുകാർ പറയുന്നു. മിർസാ സാഹിബ് എഴുതി:—

"ഖാത്തമുന്നബിയ്യീന്നു ശേഷം പുതിയ പ്രവാചക പരമ്പര തുടരുന്നതും ഖുർആനിക കല്പനകൾ റദ്ദാക്കുകയോ കൂട്ടിചേർക്കുകയോ ചെയ്യുന്നതും അല്ലാഹുവിനു പോലും ഭൂഷണമല്ല" [ആയിനയെ കമാലാത്തെ ഇസ്ലാം 377 മിർസയും പ്രവാചകത്വവും ഭാ: 59]

പ്രസ്തുത ഗ്രന്ഥത്തിൽ ഹസ്റത്ത് അഹ്മദ് (അ) എന്താണ് എഴുതിയിരിക്കുന്നതെന്ന് നമുക്ക് നോക്കാം.

"ഖാത്തമുന്നബിയ്യീനായ നമ്മുടെ നബി(സ) തിരുമേനിക്കുശേഷം പുതിയൊരു നബിയെ അയക്കുകയെന്നത് അല്ലാഹുവിന്ന് ചേർന്നതല്ല. നബുവ്വത്തിൻെറ പരമ്പര അവസാനിച്ചതിനുശേഷം അതിനെ വീണ്ടും പുതുക്കിക്കൊണ്ടുവരികയും വിശുദ്ധ ഖുർആൻെറ ചില കല്പനകൾ റദ്ദാക്കുകയും അതിൽ വർദ്ധനവുണ്ടാക്കുകയും അവൻ തൻെറ വാഗ്ദാനത്തെ ലംഘിക്കുകയും വിശുദ്ധഖുർആൻെറ പരിപൂർണതയെ വിസ്മരിക്കുകയും പ്രബലമതമായ ഇസ്ലാമിൽ പുതിയൊരു കുഴപ്പം സൃഷ്ടിക്കുകയും ചെയ്യുകയെന്നത് അവന്ന് ചേർന്നതല്ല. എന്നാൽ, വാഗ്ദത്തമസീഹ് തൻെറ ഉമ്മത്തിൽപ്പെട്ട ഒരാളായിരിക്കുമെന്നും, ശരീഅത്തിൻെറ സകല കല്പനകളേയും അദ്ദേഹം പിൻപററുന്നതാണെന്നുമുള്ള കാര്യം ഹസ്റത്ത് നബി(സ) തിരുമേനിയുടെ ഹദീസുകളിൽ നിങ്ങൾ വായിക്കുന്നില്ലേ ?" (ആയിനയെ കമാലാത്തെ ഇസ്ലാം പേ: 377)

ഒരു വിശദീകരണവും ആവശ്യമില്ലാത്ത നിലയിൽ നബി(സ) തിരുമേനിക്കുശേഷം വിശുദ്ധഖുർആന്റെ അധ്യാപനങ്ങളെ റദ്ദാക്കുകയോ അതിൽകൂട്ടിച്ചേർക്കുകയോ ചെയ്യുന്ന പുതിയൊരു നബുവ്വത്ത് പ്രസ്ഥാനം ഇനിയൊരിക്കലും ഉണ്ടാകുന്നതല്ലെന്നതാണ് ഹസ്റത്ത് അഹ്മദ് (അ)ന്റെ വാദമെന്ന് ഇതിൽനിന്നും മനസ്സിലാകുന്നുണ്ടല്ലോ.

ഇശാഅത്തുകാർ തങ്ങളുടെ മിർസയും പ്രവാചകത്വവും, മിർസാ ഖാദിയാനി പ്രവാചകനോ, മിർസാ സാഹിബ് സ്വന്തം കൃതികളിൽ എന്നീ ക്ഷുദ്രകൃതികളിൽ മഹ്ദീമസീഹിന്റെ ഗ്രന്ഥങ്ങളിലെ ഉദ്ധരണികൾ വികൃതമാക്കിക്കൊണ്ട് ജനങ്ങളെ തെററിദ്ധരിപ്പിക്കാനുള്ള ഉദ്ദേശ്യത്തോടുകൂടി എടുത്തു ചേർത്തിരിക്കുന്നു. അവയോരോന്നും വിശകലനം ചെയ്യുകയാണെങ്കിൽ വൻഗ്രന്ഥം തന്നെ രചിക്കേണ്ടിവരും. അവർ വികലമാക്കിയ ഉദ്ധരണികളുടെ ഉള്ളുകള്ളി മനസ്സിലാക്കണമെങ്കിൽ ഓരോ ഉദ്ധരണിയുടേയും മുൻപും പിൻപുമുള്ള ചില ഖണ്ഡികകളോ പേജുകളോ വായിച്ചാൽ മതിയാവുന്നതാണ്.

ചുരുക്കിപ്പറഞ്ഞാൽ അദ്ദേഹം നിഷേധിച്ചത് വിശുദ്ധഖുർആനിലെ അധ്യാപനങ്ങളേയും കല്പനകളേയും റദ്ദുചെയ്യുകയും പുതിയ കല്പനകൾ കൂട്ടിച്ചേർക്കുകയും ചെയ്യുന്ന പുതിയൊരു ശരീഅത്തോടുകൂടിയ സ്വതന്ത്രമായ നബുവ്വത്തിനെയാണ്. തൽസംബന്ധമായി ഹസ്റത്ത് അഹ്മദ് (അ)ന്റെ ചില ഗ്രന്ഥങ്ങളിലെ ഉദ്ധരണികൾ ചുവടെ ചേർക്കുന്നു.

# ഹസ്റത്ത് അഹ്മദും നുബുവ്വത്ത് വാദവും

വിശ്വാസപരമായി അല്ലാഹു നിങ്ങളിൽ നിന്നിച്ഛിക്കുന്നത്, അല്ലാഹു ഏകനും മുഹമ്മദ് മുസ്തഫാ(സ) അവൻെറ നബിയും ഖാത്തമുന്നബിയ്യീനുമാണെന്നാണ്. ഇതിനുശേഷം മുഹമ്മദീയ്യത്തിൻെറ പുതപ്പ് പുതക്കപ്പെടാത്ത ഒരു നബിയും ഉണ്ടാകുന്നതല്ലതന്നെ''

(കിശ്തീ നൂഹ് പേ: 15)

''മാകാന മുഹമ്മദുൻ അബാ.............. വ ഖാത്തമന്നബിയ്യീൻ. അതായത് നബി(സ) തിരുമേനി നിങ്ങളിൽ ഒരു പുരുഷൻേറയും പിതാവല്ല. എന്നാൽ, അദ്ദേഹം റസൂലും ഖാത്തമുന്നബിയ്യീനുമാണ്.......... നബി(സ) തിരുമേനി ഖാത്തമുന്നബിയ്യീൻ ആണെന്നതിൻെറ താൽപര്യം ആ പുണ്യാത്മാവിനുശേഷം നേരിട്ടുള്ള നബുവ്വത്തിൻെറ അനുഗ്രഹം നിറുത്തലാക്കപ്പെട്ടിരിക്കുന്നുവെന്നും, എന്നാൽ തൻെറ പ്രവർത്തനങ്ങളിൽ നബി(സ) തിരുമേനിയെ പിന്തുടരുകയെന്ന മുദ്രപതിപ്പിച്ചവർക്കു മാത്രമെ ഇനി നബുവ്വത്ത് ലഭിക്കുകയുള്ളൂ എന്നുമുള്ളതാണ്.''

(റിവ്യൂബർ മുബാഹസ പേ: 6, 7)

''ദൈവസാമീപ്യത്തിനുള്ള എല്ലാ വാതിലുകളും കൊട്ടിയടക്കപ്പെട്ടിരിക്കുന്നു; വിശുദ്ധഖുർആൻ തുറന്നുതന്ന വാതിലൊഴിച്ച്. കഴിഞ്ഞകാലഘട്ടങ്ങളിൽ കടന്നുപോയ നബുവ്വത്തുകളേയും മററുഗ്രന്ഥങ്ങളേയും വെവ്വേറെ ഇപ്പോാം അനുഗമിക്കേണ്ട ആവശ്യമില്ലതന്നെ. എന്തുകൊണ്ടെന്നാൽ, മുഹമ്മദീനബുവ്വത്തിൽ അവയെല്ലാം അട

ങ്ങിയിരിക്കുന്നു. അതൊഴിച്ചുള്ള എല്ലാ വഴികളും അട ഞ്ഞുപോയിരിക്കുന്നു. ദൈവസാമീപ്യം പ്രാപിക്കാനുള്ള സകല സത്യങ്ങളും അതിന്നകത്തുണ്ട്. ഇനി പുതിയൊരു സത്യം വരുന്നതല്ല. ഇതിലടങ്ങിയിട്ടില്ലാത്ത ഒരു സത്യ വും ഇതിനുമുമ്പുണ്ടായിട്ടില്ല. അങ്ങനെ, ഈ നബുവ്വത്തി ൽ മററെല്ലാ നബുവ്വത്തുകളും ചെന്നവസാനിക്കുന്നു........ എന്നാൽ, ഈ മുഹമ്മദീനബുവ്വത്ത് അതിൻെറ അനുഗ്ര ഹങ്ങൾ നൽകുന്ന കാര്യത്തിൽ ഒരിക്കലും പിന്നിലല്ല. മറിച്ച് ഇതര നബുവ്വത്തുകളെക്കാൾ അധികമായ ദൈ വീകാനുഗ്രഹങ്ങൾ ഇതിലടങ്ങിയിരിക്കുന്നു. ഈ നബു വ്വത്തിനെ പിൻതുടരുന്നതുകൊണ്ട് വളരെ എളുപ്പത്തിൽ ദൈവസാമീപ്യം പ്രാപ്തമാകുന്നതാണ്. ഇതിനെ പി ൻതുടരുന്നവർക്ക് ഇതിനുമുൻപ് ലഭിച്ചതിനെക്കാളധികം ദൈവസ്നേഹവും ദൈവഭാഷണവും ലഭ്യമാകുന്നതാണ്.''

(അൽവസിയത്ത് പേ: 10. 11)

''അദ്ദേഹം (സ) ഖാത്തമുന്നബിയ്യീനായതിൻെറ സാരം, ഇനിമേൽ അദ്ദേഹത്തിൽനിന്നും ഒരാത്മീയാനു ഗ്രഹവും ലഭിക്കുന്നതല്ല എന്നല്ല, മറിച്ച് അദ്ദേഹം സാഹിബെഖത്തം എന്നതുകൊണ്ട് അദ്ദേഹത്തിൻെറ മുദ്ര യില്ലാതെ ഒരനുഗ്രഹവും ആർക്കും ലഭ്യമാകുന്നതല്ല എന്ന താണ് വിവക്ഷിതം. അദ്ദേഹത്തിൻെറ സമുദായത്തിൽ ഈ ദൈവീകഭാഷണം എന്ന വാതിൽ അവസാനനാൾ വരെ ഒരിക്കലും അടഞ്ഞുപോകുന്നതല്ല.''

(ഹഖീഖത്തുൽ വഹ്‌യ് പേ: 27, 28)

''യഹൂദികളെപോലെ എൻെറ ഗ്രന്ഥങ്ങളിലും പല മാററിമറിച്ചിലുകളും നടത്തിക്കൊണ്ടും സ്വന്തമായി പല തും ചേർത്തുകൊണ്ടും എനിക്കെതിരിൽ നൂററുക്കണക്കാ

യ ആക്ഷേപങ്ങൾ ചെയ്യപ്പെട്ടിട്ടുണ്ട്. അവയിലൊന്ന് ഞാൻ മുസ്തഖിൽ നബുവ്വത്ത് (സ്വതന്ത്ര നബിത്വം) വാദം പുറപ്പെടുവിച്ചിരിക്കുന്നുവെന്നുള്ളതാണ്. കൂടാതെ ഞാൻ വിശുദ്ധ ഖുർആനെ ഉപേക്ഷിക്കുന്നുവെന്നും അല്ലാഹുവിൻെറ പ്രവാചകന്മാരെ അസഭ്യം പറയുകയും അപമാനിക്കുകയും ചെയ്യുന്നുവെന്നും ദിവ്യദൃഷ്ടാന്തങ്ങളെ നിഷേധിക്കുന്നുവെന്നും ഇക്കൂട്ടർ ആക്ഷേപിക്കുന്നു. എന്നാൽ, ഈ ആക്ഷേപങ്ങളെല്ലാം ഞാൻ അല്ലാഹുവിൻെറ തിരുസന്നിധിയിൽ സമർപ്പിക്കുകയാണ്. അവൻ, തൻെറ അനുഗ്രഹത്താൽ എനിക്കനുകൂലമായി വിധിക്കുന്നതായിരിക്കും'' (ചശ്മയെ മഅ്രിഫത്ത് 334)

''ഇസ്‌ലാമുമായി ഒരു ബന്ധവുമില്ലാത്ത നബുവ്വത്ത് വാദമാണെൻേറതെന്ന് എൻെറ പേരിൽ കുററാരോപണം ചെയ്യുന്നു. അതായത്, ഞാൻ സ്വതന്ത്രനായ നബിയെന്ന് എന്നെപ്പററി കരുതുന്നുവെന്നും വിശുദ്ധ ഖുർആൻെറ ഒരാവശ്യവുമില്ലെന്നും തനിക്ക പ്രത്യേകമായ കലിമയും ഖിബ്‌ലയുമുണ്ടാക്കിയിരിക്കുന്നുവെന്നും ഇസ്ലാമിക ശരീഅത്തിനെ ദുർബലപ്പെടുത്തിയിരിക്കുന്നുവെന്നും റസൂൽകരീം(സ) തിരുമേനിയെ പിന്തുടരേണ്ട ആവശ്യമില്ലെന്നും എൻെറ പേരിൽ വ്യാജാരോപണം ചെയ്യുന്നു. എന്നാൽ, ഈ സകല ആരോപണങ്ങളും അടിസ്ഥാനരഹിതമാണ്. എൻെറ പക്കൽ അത്തരം നബുവ്വത്ത് വാദം കുഫ്റാകുന്നു. ഇന്നുമാത്രമല്ല എൻെറ എല്ലാ ഗ്രന്ഥങ്ങളിലും എപ്പോഴും ഞാനെഴുതി വന്നിരുന്നത് ഇത്തരം നബുവ്വത്ത്‌വാദം ഞാനൊരിക്കലും ചെയ്തിട്ടില്ലെന്നത്രെ. ഇത് തികച്ചും എൻെറപേരിൽ ഉന്നയിക്കുന്ന വ്യാജാരോപണമാണ്. ഞാൻ എന്നെപ്പററി നബിയെന്ന് പറയുന്നതിൻെറ അടിസ്ഥാനം ഇത്രമാത്രമാകുന്നു. അതായ

ത് എനിക്ക് ദൈവഭാഷണമാകുന്ന മാഹാത്മ്യം ലഭിച്ചിരിക്കുന്നു. അവൻ അധികമായി എന്നോട് സംസാരിക്കുന്നു. എൻെറ സംസാരത്തിന് ഉത്തരം നൽകുന്നു. ധാരാളം അദൃശ്യകാര്യങ്ങൾ എനിക്ക് വെളിപ്പെടുത്തുന്നു. വരുംകാലത്തെകുറിച്ചുള്ള രഹസ്യങ്ങൾ എനിക്കറിയിച്ചു തരുന്നു. ഏതുവരെ ഒരു മനുഷ്യന് അവനുമായി പ്രത്യേക സമ്പർക്കമുണ്ടാകുന്നില്ലയോ അതുവരെ മററാർക്കുംതന്നെ ഇത്തരം വിഷയങ്ങൾ അവൻ വെളിപ്പെടുത്തിക്കൊടുക്കുന്നില്ല. ഇത്തരം കാര്യങ്ങളുടെ ആധിക്യം കാരണമായി അവൻ എൻെറ പേർ നബിയെന്നുവച്ചിരിക്കുന്നു.''

(അഖ്ബാറെ ആം 26-5-1908)

ഹസ്റത്ത് അഹ്മദ് അലയ്ഹിസ്സലാമിൻെറ പ്രസ്തുത പ്രസ്താവനകളിൽനിന്നെല്ലാം അദ്ദേഹത്തിൻെറ നബുവ്വത്ത് വാദം ഏത് തരത്തിലുള്ളതാണെന്ന് ഗ്രഹിക്കാൻ സാധിക്കുന്നതാണ്. ഇശാഅത്തുകാർ ആ പുണ്യാത്മാവിൻെറ ഗ്രന്ഥങ്ങളിൽ കൈകടത്തിക്കൊണ്ട് തങ്ങൾക്കിഷ്ടമുള്ള രീതിയിൽ ദുർവ്യാഖ്യാനം ചെയ്യുന്ന രീതിയിലായിരുന്നില്ല അദ്ദേഹത്തിൻെറ വാദങ്ങൾ.

ഇശാഅത്തുകാർ ഹസ്റത്ത് അഹ്മദ് അലയ്ഹിസ്സലാമിൻെറ ഗ്രന്ഥങ്ങളിൽനിന്ന് ചില ഉദ്ധരണികൾ എടുത്ത് കാണിച്ചുകൊണ്ട് ''താൻ ഈസബ്നു മറിയമാണെന്നു വാദിക്കുന്ന മിർസാ സാഹിബ് തന്നെ 'ഞാൻ ഈസബ്നു മറിയമാണെന്നു വാദിക്കുന്നു' എന്നത് വ്യാജാരോപണമാണെന്നും പറയുന്നു. ഒരു വാദത്തിലും അചഞ്ചലമായി നില്ക്കാൻ അദ്ദേഹത്തിന് സാധിക്കുന്നില്ല. ചിലപ്പോൾ സദൃശനാകും. ചിലപ്പോൾ ഈസതന്നെയാകും. മററു ചിലപ്പോൾ അതിലും വിചിത്രമായ വാദ

ങ്ങരം ഉന്നയിക്കും.'' (മിർസയും പ്രവാചകത്വവും പേ: 37) എന്നാരോപിക്കുന്നു. പ്രസ്തുത ഗ്രന്ഥത്തിൽ വീണ്ടും പറയുന്നു.

''താൻ വലിയ്യാണോ മുജദ്ദിദാണോ നബിയാണോ എന്നൊന്നും വ്യക്തമായി പറയാതെ, കാര്യങ്ങരം ഒഴുക്കൻ മട്ടിൽ അവതരിപ്പിക്കുകയാണ്.'' (പേ: 41)

''ഉപര്യുക്ത പരാമർശങ്ങരം മിർസാ സാഹിബ് പ്രവാചകത്വം വാദിച്ചുവെന്ന് തെളിയിക്കുന്നു. പക്ഷെ വ്യക്തമായ ഒരു നിഗമനത്തിലെത്താൻ അദ്ദേഹത്തിന്റെ അനുയായികരംക്ക്പോലും സാധിച്ചിട്ടില്ല. മിർസയുടെ ഗ്രന്ഥങ്ങളിൽനിന്ന് അദ്ദേഹം തന്റെ ഏതെങ്കിലുമൊരുവാദത്തിൽ ഉറച്ചുനിന്നതായി കാണാൻ സാധ്യമല്ല.'' (പേ: 45)

''ഗുലാം അഹ്മദിന്റെ ഗ്രന്ഥങ്ങളിൽ തന്നെപ്പററി റസൂൽ എന്നും നബിയെന്നും പറഞ്ഞിട്ടുണ്ടെങ്കിലും ഇടക്കിടെ ശിഷ്യനബി, നിഴൽനബി, ബുറൂസിനബി എന്നൊക്കെ വേർതിരിച്ചും പരാമർശിക്കാറുണ്ട്.'' (പേ: 47)

ഇതിനുമുമ്പും ഇതുപോലുള്ള ആരോപണങ്ങരം ശത്രുക്കരം ഉന്നയിച്ചിരുന്നു. ഇതിനൊക്കെ മറുപടിയെന്നോണം ഹസ്റത്ത് അഹ്മദ് (അ)തന്നെ അരുരം ചെയ്യുന്നതു കാണുക.

''ഞാൻ മസീഹ്മൗഊദാണെന്ന് പറയുകയും മസീഹുബ്നുമർയമിനെക്കാരം ശ്രേഷ്ഠനാണ് ഞാനെന്ന് വരുത്തുകയും ചെയ്യണമെന്ന് എനിക്കുദ്ദേശ്യമേയില്ല. ഇത്തരം സംഗതികരം എനിക്ക് സന്തോഷദായകവുമല്ലെന്ന

വസ്തുത അല്ലാഹു നല്ലപോലെ അറിയുന്നവനാണ്. എന്റെ മനഃസ്സാക്ഷിയെകുറിച്ച് അല്ലാഹുതന്നെ എനിക്കു നല്കിയ വഹ്യിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

قل اجرّد نفسي من ضروب الخطاب

''അവരോടു പറയുക ഒരു സ്ഥാനമാനത്തേയും ഞാനിഷ്ട പ്പെടുന്നവനല്ലെന്നതാണെന്റെ സ്ഥിതി.'' എന്നുവച്ചാൽ എന്റെ ലക്ഷ്യവും എന്റെ ഉദ്ദേശ്യവും അങ്ങനെയുള്ള വിചാരങ്ങളിൽനിന്നു് ഉപരിയായതാണ്. ഏതെങ്കി ലും സ്ഥാനം കൊടുക്കുകയെന്നത് അല്ലാഹുവിന്റെ പ്രവൃത്തിയാണ്. അതിൽ എനിക്ക് ഒരു കൈയുമില്ല. എന്റെ വചനങ്ങളിൽ വൈരുദ്ധ്യം എങ്ങനെയുണ്ടായി എന്നതിനെകുറിച്ച് ഒരു കാര്യം സശ്രദ്ധം മനസ്സിലാക്കേ ണ്ടതുണ്ട്. ഇത് ഏതുപ്രകാരമുള്ള വൈരുദ്ധ്യമെന്നാൽ, മസീഹുബ്നുമർയം ആകാശത്തിൽനിന്നിറങ്ങുമെന്നു് ബ റാഹീനെ അഹ്മദിയ്യായിൽ ഞാനെഴുതിയിരുന്നു. പി ന്നീട് ആ വരാനിരിക്കുന്ന മസീഹ് ഞാൻതന്നെയാണെ ന്നെഴുതി. ഈ വൈരുദ്ധ്യത്തിനുള്ള കാരണവുമിതുതന്നെ യായിരുന്നു. അതായതു ബറാഹീനെ അഹ്മദിയ്യായിൽ അല്ലാഹു, ഈസായെന്നു് എനിക്ക് പേർ നല്കിയിരുന്നു. നിന്റെ വരവിനെകുറിച്ച് ദൈവവും തിരുദൂതരും മുന്ന റിയിപ്പ് നല്കിയിട്ടുണ്ടെന്നു് അവനെന്നോട് പറഞ്ഞി രുന്നു. എന്നാൽ, ഹസ്റത്ത് ഈസാ (അ) ഇറങ്ങുമെന്ന വിശ്വാസത്തിൽ മുസ്ലിംകളിലുള്ള ഒരുവിഭാഗം ആണ്ടു പോയിരുന്നു. എന്റെ വിശ്വാസവും ഇതായിരുന്നു. അ തുകൊണ്ടു് അല്ലാഹുവിന്റെ വഹ്യെ ബാഹ്യാർത്ഥത്തിൽ സ്വീകരിക്കാൻ ഞാനിഷ്ടപ്പെട്ടില്ല. മറിച്ച് ഞാനതിനു്

ആന്തരാർഥം കൊട്ടത്തുകൊണ്ടും സാധാരണ മുസ്ലിംക ളുടെ വിശ്വാസത്തിൽതന്നെ ചേർന്നുനിന്നുകൊണ്ടും അത് ബറാഹീനിൽ പ്രസിദ്ധപ്പെടുത്തി. എന്നാൽ, അതിനു ശേഷം വരാനിരിക്കുന്ന മസീഹ് നീ തന്നെയാണെന്ന് അല്ലാഹുവിൻെറ വഹ്‌യ് മഴപോലെ എന്നിലിറങ്ങി. അതോടൊപ്പം നൂററുക്കണക്കായ ദൃഷ്ടാന്തങ്ങളും പ്രത്യക്ഷ പ്പെട്ടു. ആകാശവും ഭൂമിയും എൻെറ സത്യത്തിനു സാക്ഷ്യം വഹിച്ചു. അല്ലാഹുവിൻെറ തിളങ്ങുന്ന ദൃഷ്ടാ ന്തങ്ങരം എന്നെ നിർബന്ധിച്ചു. അവസാനകാലത്ത് വരുമെന്ന് വാഗ്ദത്തം ചെയ്യപ്പെട്ട മസീഹ് ഞാൻതന്നെ യാണെന്ന വിശ്വാസത്തിലേക്ക് ഞാൻ പിടിച്ചു വലി ക്കപ്പെട്ടു. ഇങ്ങനെ സംഭവിച്ചിരുന്നില്ലെങ്കിൽ എൻെറ വിശ്വാസം ഞാൻ ബറാഹീനിൽ എഴുതിയിരുന്നത്തന്നെ യായേനെ. ഇത് മതിയാക്കാതെ എനിക്കു ലഭിച്ച വഹ് യെ ഞാൻ വിശുദ്ധഖുർആനുമായി തട്ടിച്ചുനോക്കി. അ പ്പോരം മസീഹുബ്നുമർയം വാസ്തവത്തിൽ മരിച്ചുപോ യിരിക്കുന്നുവെന്ന് വിശുദ്ധഖുർആനിൽനിന്നും ഖണ്ഡിത മായി എനിക്കു മനസ്സിലായി. അപ്പോലെതന്നെ വാഗ് ദത്തം ചെയ്യപ്പെട്ട മസീഹിൻെറ പേരിൽ വരേണ്ടുന്ന അവസാനത്തെ ഖലീഫ ഈ ഉമ്മത്തിൽനിന്നുതന്നെയാ യിരിക്കുമെന്നും, സൂര്യനുദിച്ചുകഴിഞ്ഞാൽ ഇരുട്ടിൻെറ അംശംപോലും ശേഷിക്കാതാവുന്നതുപോലെ നൂററുക്കണ ക്കായ ദൃഷ്ടാന്തങ്ങളും ദൈവീക സാക്ഷ്യങ്ങളും പരിശുദ്ധ ഖുർആൻെറ ഖണ്ഡിതമായ ആയത്തുകളും വളരെ വ്യ ക്തമായ ഹദീസുകളും ഞാൻ മസീഹ്മൗഊദാണെന്ന് വിശ്വസിക്കണമെന്നുതന്നെ എന്നെ നിർബന്ധിച്ചു. അല്ലാ ഹു എന്നിൽ തൃപ്തിപ്പെട്ടിരിക്കുന്നുവെന്നതുതന്നെ എനിക്ക് മതിയായതാണ്. ഇത് ഞാനൊട്ടും കൊതിച്ചതായിരു ന്നില്ല. ഞാൻ ഏകാന്തതയുടെ അറയിലായിരുന്നു. ആരും

എന്നെ അറിഞ്ഞിരുന്നില്ല. ആരും എന്നെ അറിയേണമെന്നു ഞാനാഗ്രഹിച്ചിരുന്നുമില്ല. അവൻ, ഏകാന്തതയുടെ മൂലയിൽനിന്ന് നിർബന്ധപൂർവ്വം എന്നെ പുറത്തുകൊണ്ടുവന്നു. നിഗൂഢതയിൽ കഴിയുകയും നിഗൂഢതയിൽതന്നെ മരിക്കുകയും വേണമെന്നാണ് ഞാനാഗ്രഹിച്ചിരുന്നത്. എന്നാൽ, ബഹുമാനപൂർവ്വം എൻെറ കീർത്തി ലോകത്ത് പരത്തുമെന്ന് അല്ലാഹു എന്നോടു പറഞ്ഞു. അല്ലാഹു എന്തിനാണിങ്ങനെ ചെയ്തതെന്ന് അവനോടുതന്നെ ചോദിക്കുവിൻ. ഞാനിതിൽ കുററക്കാരനല്ല. അതേ പ്രകാരംതന്നെ ആരംഭത്തിൽ എൻെറ വിശ്വാസം മസീഹബ്നമർയമുമായി എനിക്കെന്തു താരതമ്യം ഉണ്ടെന്നതായിരുന്നു. അദ്ദേഹം നബിയും ദൈവത്തിൻെറ ഇഷ്ടദാസന്മാരിൽപ്പെട്ട ഒരു മഹാനുമായിരുന്നല്ലോ. എനിക്കേതെങ്കിലും ഒരു വിഷയത്തിൽ ശ്രേഷ്ഠതയുണ്ടായിരുന്നെങ്കിൽ അത് ഭാഗികമായ ശ്രേഷ്ഠതയായി ഞാൻ ഗണിച്ചിരുന്നു. എന്നാൽ, പിന്നീട് അല്ലാഹുവിൽനിന്നുള്ള വഹ്‌യ് മഴപോലെ എന്നിലിറങ്ങിയപ്പോഴും ഈ വിശ്വാസത്തിൽ ഉറച്ചു നില്ക്കാൻ അവനെന്നെ അനുവദിച്ചില്ല. അവൻ വ്യക്തമായി, നബി എന്ന പദവി എനിക്കു നല്കുകയുണ്ടായി. എന്നാൽ ഒരു വഴിയിൽ ഞാൻ നബിയും മററൊരു വഴിയിൽ ഉമ്മത്തിയുമാണ്. അല്ലാഹുവിൽനിന്നുള്ള ചില വഹ്‌യുകളെ ഉദാഹരണമെന്നോണം ഈ ഗ്രന്ഥത്തിൽ ഞാൻ രേഖപ്പെടുത്തിയിരിക്കുന്നു. മസീഹബ്നു മർയമുമായി താരതമ്യപ്പെടുത്തിക്കൊണ്ടു അവൻ എന്നെപ്പററി എന്താണ് പറയുന്നത് എന്നു അവയിൽനിന്നു് വ്യക്തമാണ്. 23 വർഷക്കാലം തുടർച്ചയായി ലഭിച്ച വഹ്‌യുകളെ ഞാനെങ്ങനെ റദ്ദാക്കും. എനിക്കുമുമ്പുവന്ന അല്ലാഹുവിൻെറ എല്ലാ വ

ഹ്‌യുകളിലും ഞാൻ വിശ്വസിക്കുന്നതുപോലെ ഈ പരിശുദ്ധവഹ്‌യിലും ഞാൻ വിശ്വസിക്കുന്നു. ഹസ്‌റത്ത് മസീഹുബ്‌നുമർയം മൂസാനബി(അ)യുടെ അവസാനത്തെ ഖലീഫയായതുപോലെ, ഞാൻ ഖയ്‌റുറുസുലായ ഹസ്‌റത്ത് മുഹമ്മദ് നബി(സ) തിരുമേനിയുടെ അവസാനത്തെ ഖലീഫയാണെന്നും കാണുന്നു......... ചുരുക്കത്തിൽ എൻെറ വാക്കുകളിൽ ഒരു പരസ്പര വൈരുദ്ധ്യവുമില്ലതന്നെ. ഞാൻ അല്ലാഹുവിൻെറ വഹ്‌യെ പിന്തുടരുന്നവനാണ്. ഒരു കാര്യത്തെകുറിച്ച് എനിക്ക് അറിവ് ലഭിക്കുന്നതുവരെ ആദ്യം പറഞ്ഞത് തന്നെയായിരുന്നു ഞാൻ പറഞ്ഞുകൊണ്ടിരുന്നത്. എന്നാൽ, അവനിൽനിന്നു് അറിവ് ലഭിച്ചതിനുശേഷം അതിനു് വിരോധമായി പറഞ്ഞു. ഞാൻ ഒരു മനുഷ്യനാണ്. രഹസ്യജ്ഞനാണെന്നവാദം എനിക്കില്ല. ഇതാണ് യാഥാർഥ്യം. ഇഷ്ടമുള്ളവർ വിശ്വസിക്കട്ടെ. അല്ലെങ്കിൽ തിരസ്‌കരിക്കട്ടെ.''

(ഹഖീഖത്തുൽ വഹ്‌യ് പേ: 148—150)

ഈ സുദീർഘമായ ഉദ്ധരണിയിൽനിന്നു് ഹസ്‌റത്ത് അഹ്‌മദ് അലയ്‌ഹിസ്സലാമിൻെറ വാദങ്ങളുടെ യാഥാർഥ്യത്തെകുറിച്ച് വ്യക്തമാകുന്നതാണ്. കുബുദ്‌ധി മാത്രം കൈമുതലായുള്ളവർക്ക് ഇത് ആക്ഷേപാർഹമായിതോന്നിയേക്കാം. എന്നാൽ ഉപര്യുക്‌ത പ്രസ്താവന അദ്ദേഹത്തിൻെറ നിർമ്മലവും നിഷ്‌കളങ്കവുമായ അവസ്ഥയെയാണ് വെളിപ്പെടുത്തുന്നത്. തൻെറ ഓരോ വാദവും അല്ലാഹുവിൻെറ നിർദേശമനുസരിച്ചുള്ളതാണെന്നു് അദ്ദേഹം പ്രസ്താവിക്കുന്നു. ഇത് ആക്ഷേപാർഹമാണെങ്കിൽ നബി(സ) തിരുമേനിയുടെ വാദങ്ങളും ഈ ആത്മീയാന്ധർക്ക് ആക്ഷേപകരമായിത്തോന്നേണ്ടതാണ്.

ഹസ്റത്ത് അഹ്മദ് (അ) തന്റെ നബിത്വവാദത്തിന്റെ യഥാർത്ഥ സ്ഥിതിയെകുറിച്ച് അദ്ദേഹത്തിന്റെ എല്ലാ ഗ്രന്ഥങ്ങളിലും വ്യക്തമാക്കിയിട്ടുണ്ട്. അവയിലെല്ലാം താൻ പുതിയ ശരീഅത്തോടുകൂടിയ നബിയല്ലെന്നും ഹസ്റത്ത് നബി കരീം (സ) തിരുമേനി കൊണ്ടുവന്ന ശരീഅത്തിനെ ലോകത്ത് വീണ്ടും നടപ്പാക്കാൻമാത്രം വന്ന ഒരു പരിഷ്ക്കർത്താവായ നബിമാത്രമാണെന്നും പലവുരു വിശദീകരിച്ചിട്ടുണ്ട്. എന്നാൽ, കണ്ണിൽ കരടിട്ടുകൊണ്ട് ഹസ്റത്ത് അഹ്മദിന്റെ ഗ്രന്ഥങ്ങളിൽനിന്ന് ആക്ഷേപകരമായ എന്തെങ്കിലും ലഭിക്കണമെന്ന ഉദ്ദേശ്യത്തോടെ അവ പാരായണം ചെയ്യുന്ന സത്യവിരോധികൾ ഇസ്ലാമിന്റെ കൊടുംവൈരികളായ ചില പാതിരിമാരേയും പണ്ഡിററുമാരേയും പൂർണ്ണമായും അനുകരിക്കുകയാണ് ചെയ്യുന്നത്. അത്തരം സത്യനിഷേധിയായ ഗ്രന്ഥകർത്താവ് പറയുന്നത് കാണുക.

''മിർസാ സാഹിബ്തന്നെ, താൻ ശരീഅത്തോടുകൂടിയുള്ള പ്രവാചകനാണെന്ന് വാദിക്കുന്നു:

''ശരീഅത്തോടെയുള്ള പ്രവാചകത്വം വാദിക്കുന്നവർ മാത്രമേ നശിപ്പിക്കപ്പെടുകയുള്ളൂ. വ്യാജവാദിയെ നശിപ്പിക്കുന്ന കാര്യത്തിൽ അല്ലാഹു ശരീഅത്തിന്റെ ഉപാധിവെച്ചിട്ടില്ല. ഇനി ഈ 'ശരീഅത്തെ'ന്ന് പറയുന്നതെന്താണ്? ഒരാൾ തന്റെ വഹ്യിലൂടെ ചില വിധിവിലക്കുകൾ അവതരിപ്പിക്കുകയും സമുദായത്തിനു വേണ്ടി ഒരു നിയമം കൊണ്ടുവരികയും ചെയ്താൽ അയാൾ ശരീഅത്തുള്ളയാളായി. ഈ വിശദീകരണത്തേയും ആളുകൾ ആക്ഷേപിക്കും. കാരണം, എന്റെ വഹ്യുകളിൽ വിധിയും വിലക്കുകളുമുണ്ട്. ഉദാഹരണമായി

ബറാഹീനെ അഹ്മദിയ്യായിലെ

قل للمؤمنين يغضوا من ابصارهم ويحفظوا فروجهم ذلك ازكى لهم

എന്ന വഹ്യിൽ വിധിയുണ്ട്, വിലക്കുമുണ്ട്. ഇപ്പോഴും ഇത്തരം വഹ്യുകൾ എനിക്കു വന്നുകൊണ്ടിരിക്കുന്നു. ശരീഅത്തിന് പുതിയ നിയമങ്ങൾ വേണമെന്നാണ് നിങ്ങളുടെ വാദമെങ്കിൽ അതിനെ ഖുർആൻതന്നെ ഖണ്ഡിക്കുന്നു.

ان هذا لفي الصحف الاولى صحف ابراهيم وموسى

ഖുർആനികാദ്ധ്യാപനങ്ങൾ തൗറാത്തിലും ഉണ്ടായിരുന്നു '' (അർബഈൻ, നമ്പർ 4, പേജ് 6, 7)

''മിർസയുടെ ഈ നിർവചനപ്രകാരം താൻ ശരീഅത്തുള്ള പ്രവാചകനാണെന്നു വാദിക്കുന്നുവെന്ന് മനസ്സിലാക്കാൻ പ്രയാസമില്ല.''

(മിർസയും പ്രവാചകത്വവും പേ: 67, 68)

ഇശാഅത്തുകാരുടെ ആത്മവഞ്ചനയുടെ വ്യക്തമായ പ്രകടനമാണീ ഉദ്ധരണി. പ്രസ്തുത ഉദ്ധരണിയിൽ എവിടെയും തന്നെ ഹസ്റത്ത് അഹ്മദ് (അ) താൻ ഹസ്റത്ത് നബികരീം (സ) തിരുമേനികൊണ്ടുവന്ന ശരീഅത്തിൽനിന്ന് വിഭിന്നമായ പുതിയൊരു ശരീഅത്ത്കൊണ്ടുവന്നതായി പ്രസ്താവിക്കുന്നേയില്ല. ഇവിടെയും ഇശാഅത്തുകാർ യഹൂദികളെ അനുകരിച്ചുകൊണ്ട് ഹസ്റത്ത് അഹ്മദിന്റെ പ്രസ്തുത ഉദ്ധരണിയിൽനിന്ന് വലിയൊരു ഭാഗം വെട്ടിമാററിക്കൊണ്ട് ജനങ്ങളെ തെററിദ്ധരിപ്പിക്കാൻ ശ്രമിച്ചിരിക്കുകയാണ്. ഹസ്റത്ത് അഹ്മദ് (അ)ന്റെ മേൽപറഞ്ഞ ഗ്രന്ഥത്തിലുള്ള മുഴുവൻ ഉദ്ധ

രണിയും വായിച്ചാൽ യാഥാർത്ഥ്യം ഗ്രഹിക്കാവുന്നതാണ്. അദ്ദേഹം പ്രസ്താവിക്കുന്നു.

"താൻ ശരീഅത്തോടുകൂടിയ പ്രവാചകനാണെന്നു കള്ളവാദം പുറപ്പെടുവിക്കുന്ന ആരംമാത്രമെ നശിപ്പിക്കപ്പെടുകയുള്ളൂവെന്നു് നിങ്ങരം പറയുകയാണെങ്കിൽ ഒന്നാമതായി ഈ വാദം തന്നെ അർത്ഥരഹിതമാണ്. അല്ലാഹു വ്യാജവാദിയുടെ കാര്യത്തിൽ ശരീഅത്തിൻെറ ഉപാധിയൊന്നും വെച്ചിട്ടില്ല. ഇതു് കൂടാതെ ശരീഅത്ത് എന്നാൽ എന്താണെന്ന കാര്യംകൂടി നിങ്ങരം മനസ്സിലാക്കണം. ഏതൊരാരം തൻെറ വഹ്‌യിലൂടെ ചില വിധിവിലക്കുകരം അവതരിപ്പിക്കുകയും തൻെറ സമുദായത്തിനുവേണ്ടി ഒരു നിയമം ഏർപ്പെടുത്തുകയും ചെയ്യുന്നുവോ ആ ആരം ശരീഅത്തുള്ളയാളായി. ഈ വിശദീകരണത്തിലൂടെയും നമ്മുടെ എതിരാളികരം ആരോപണവിധേയരാണ്. എന്തുകൊണ്ടെന്നാൽ എൻെറ വഹ്‌യിലും വിധിയുമുണ്ട് വിലക്കുമുണ്ട്. ഉദാഹരണമായി ബറാഹീനെ അഹ്മദിയ്യായിലെ

قل للمؤمنين ..... ... ... ذلك ازكى لهم

എന്ന വഹ്‌യിൽ വിധിയും വിലക്കുമുണ്ട്. ഈ ഇൽഹാം ഇറങ്ങി 23 വർഷം പിന്നിട്ടു. അതേപ്രകാരം എൻെറ വഹ്‌യിൽ ഇപ്പോഴും വിധിവിലക്കുകളുണ്ട്. ശരീഅത്തെന്നതുകൊണ്ട് പുതിയ കല്പനകളുള്ള ശരീഅത്തായിരിക്കണമെന്നു് നിങ്ങരം പറയുകയാണെങ്കിൽ അതും തെററായ വാദമാണ്. അല്ലാഹു പറയുന്നു

ان هذا لفي الصحف الاولى صحف ابراهيم وموسى

അതായതു് ഖുർആനികാധ്യാപനങ്ങരം തൗറാത്തിലുമു

ണ്ട് ........... ചുരുക്കത്തിൽ ഇത്തരം ചിന്താഗതികൾ അ നാവശ്യവും ഹ്രസ്വ ദൃഷ്ടിയുമാണ്. ഹസ്റത്ത് നബി കരീം (സ) ഖാത്തമുൽഅമ്പിയാ ആണെന്നും വിശുദ്ധഖു ർആൻ എല്ലാ ദൈവിക ഗ്രന്ഥങ്ങളുടെയും ഖാത്തം ആ ണെന്നുമാണ് ഞങ്ങളുടെ വിശ്വാസം. എന്നാൽ, തന്റെ മറെറാരു ദൈവികനിയുക്തൻ മുഖേന, നിങ്ങൾ കളവ് പറയരുത്, കള്ളസാക്ഷ്യം പറയരുത്, വ്യഭിചരിക്കരു ത്, കൊലചെയ്യരുത് മുതലായ തന്റെ സ്ഥായിയായ കല്പനകളെ നവീകരിച്ചുകൊണ്ട് വെളിപ്പെടുന്നത് ദൈവം തന്നിൽ നിഷിദ്ധമാക്കിയിട്ടില്ല. ഇത്തരം വിശ ദീകരണം വാസ്തവത്തിൽ ശരീഅത്തിന്റെതന്നെ വിശദീ കരണമാണ്. ഇതുതന്നെയാണല്ലോ വാഗ്ദത്ത മസീ ന്റെ പ്രവൃത്തി.''

(അർബയീൻ നമ്പർ 4 പേ : 6, 7)

പ്രസ്തുത രണ്ട് ഉദ്ധരണികളെയും നിഷ്പക്ഷബുദ്ധ്യാ വായിക്കുന്നവർക്ക് ഇശാഅത്തുകാരുടെ വഞ്ചനയും കള്ള ത്തരവും ശരിക്കും ബോധ്യമാകുന്നതാണ്. ആ പുണ്യാ ത്മാവ് പ്രഖ്യാപിച്ചത് നബി(സ) തിരുമേനി കൊണ്ടു വന്ന ശരീഅത്തിൽനിന്നും വിഭിന്നമായ കല്പനയോടു കൂടിയ ശരീഅത്തായിരുന്നില്ല. മറിച്ച് വിശുദ്ധഖുർ ആനിൽതന്നെയുള്ള ആയത്തുകളായിരുന്നു. അത് പുതി യൊരു ശരീഅത്തായിരുന്നില്ല, മുഹമ്മദീശരീഅത്തി ന്റെ നവീകരണമായിരുന്നു. ഉദാഹരണമായി ബറാഹീ നെ അഹ്മദിയ്യായിൽ രേഖപ്പെട്ടുകിടക്കുന്ന പ്രസ്തുത ആയത്ത് സൂറത്തു നൂറിലെ മുപ്പത്തിയൊന്നാമത്തേതാണ്. ഇതിന്റെ അർത്ഥം ''നീ സത്യവിശ്വാസികളോടു പറയു ക, അവർ തങ്ങളുടെ ദൃഷ്ടികളെ കീഴ്പ്പോട്ടാക്കുകയും തങ്ങളുടെ ചാരിത്ര്യത്തെ സംരക്ഷിക്കുകയും ചെയ്യണം.

ഇതവരുടെ ആത്മീയ ശുദ്ധീകരണത്തിന് വളരെ ആവശ്യമാണ്. ''ഇത് മുഹമ്മദീശരീഅത്തിൽതന്നെയുള്ള ഒരു നിയമമാണ്. അതിൽനിന്ന് വിഭിന്നമായൊന്നല്ല. ഹസ്റത്ത് മസീഹ്മൗഊദിന്നവതരിച്ച ശരീഅത്ത് ഇസ്ലാമിക ശരീഅത്ത് തന്നെയാണ്. അതിന്നു പുറത്തുള്ള ഒന്നുംതന്നെ അദ്ദേഹം കൊണ്ടുവന്നിട്ടില്ല. ലോകത്തിന്നു മുമ്പാകെ സമർപ്പിച്ചിരുന്നുമില്ല.

## ഹസ്റത്ത് അഹ്മദ് [അ] ന്റെ വഹ്യുകൾ

ഹസ്റത്ത് മസീഹ് മൗഊദിന്നു വിശുദ്ധ ഖുർആനിലെ സൂക്തങ്ങൾ വഹ്യുകളായി ഇറങ്ങിയതിനേയും ഇവർ ആക്ഷേപിക്കുന്നു. ഇവർ എഴുതുകയാണ്.

''അല്ലാഹുവിൽനിന്നാണെന്നവകാശപ്പെടുന്ന വഹ്യുകൾ മിർസാ സാഹിബിന്റെ ഗ്രന്ഥങ്ങളിൽ ധാരാളമുണ്ട്. വിശുദ്ധഖുർആനിലെ അനേകം സൂക്തങ്ങൾ ചിലത് അല്പാല്പം മാററം വരുത്തിയും ചിലത് യഥാർഥമായും എഴുതിച്ചേർത്തതായി കാണാം. പ്രശസ്ത അഹ്ലെ ഹദീസ് പണ്ഡിതനും ഖുർആൻ വ്യാഖ്യാതാവുമായ അബുൽവഫാ സനാഉള്ള പറഞ്ഞതുപോലെ ലേഖന മോഷ്ടാക്കളെയും കവിതാചോരന്മാരെയും നമുക്ക് പരിചയമുണ്ട്. വഹ്യ് കള്ളനെ ആദ്യമായി കാണുകയാണ്.' ഖാദിയാനിയുടെ വഹ്യുകൾ വായിക്കുന്നവർക്ക് ഇതെത്രയും സത്യമാണെന്ന് മനസ്സിലാകും.

(ഇൽഹാമുകൾ പ്രവചനങ്ങൾ പേ : 19)

വാസ്തവത്തിൽ ഹസ്റത്ത് മസീഹു മൗഊദിനു് ചില ഖുർആനിക സൂക്തങ്ങളടങ്ങിയ ഇൽഹാമുകൾ ഇറങ്ങിയിരിക്കുന്നത് അദ്ദേഹത്തിൻെറ സത്യത്തിനുള്ള അതിമഹത്തായ സാക്ഷ്യമാണ്. ഹസ്റത്ത് ഇമാം അബ്ദുൽ വഹ്ഹാബ് ശിഅ്റാനീ (റഹ്) ഹസ്റത്ത് മസീഹ് മൗഊദ്(അ)നെ കുറിച്ച് ഇപ്രകാരമെഴുതുന്നു.

فيرسل وليا ذا نبوة مطلقة ويلهم بشرع محمد صلعم ويفهمه على وجهه

"മസീഹ് മൗഊദ് നബുവ്വത്തുള്ള ഒരു വലിയുടെ രൂപത്തിൽ അയക്കപ്പെടുന്നതാണ്. അദ്ദേഹത്തിനു് മുഹമ്മദീ ശരീഅത്ത് ഇൽഹാം മുഖേന ഇറങ്ങുന്നതും അതിനെ അദ്ദേഹം ശരിക്കും മനസ്സിലാക്കുന്നതുമാണ്".

(അൽയവാഖീത്ത് വൽജവാഹീർ വാ: 2. പേ: 89)

അങ്ങനെ, മസീഹ്മൗഊദിനു് ഖുർആൻെറ ആയത്തുകൾ ഇറങ്ങുന്നത് അദ്ദേഹത്തിൻെറ സത്യത്തിനുള്ള സാക്ഷ്യമാണ്. കാരണം അദ്ദേഹത്തിനു് നബുവ്വത്തുള്ള വലിയ്യ് എന്ന സ്ഥാനം നല്കപ്പെട്ടിരിക്കുന്നു. ഇതിൻെറ വിവക്ഷിതം അദ്ദേഹം പുതിയൊരു ശരീഅത്തില്ലാത്ത നബിയെന്നു് മാത്രമാണല്ലോ. ഔലിയാക്കളിൽ വിശുദ്ധഖുർആൻെറ ആയത്തുകൾ ഇൽഹാം മുഖേന ഇറങ്ങിയതായി അവരുടെ ജീവിതചരിത്രം നമുക്ക് മനസ്സിലാക്കിത്തരുന്നു. തൽസംബന്ധമായി ഹസ്റത്ത് മുഹ്‌യുദ്ദീനുബ്നു അറബി(റഹ്) പ്രസ്താവിക്കുന്നതു കാണുക.

ينزل القرآن على قلوب الاولياء ما انقطع مع كونه محفوظا لهم ولكن لهم ذوق الانزال وهذا لبعضهم

''വിശുദ്ധ ഖുർആൻ ഔലിയാക്കളുടെ ഹൃദയങ്ങളിൽ സുരക്ഷിതമായനിലയിൽ ഇറക്കപ്പെട്ടും. അവരുടെ ഹൃദയങ്ങളിൽ ഖുർആൻ ഇറങ്ങുന്നത് നിന്നുപോയിട്ടില്ല. എന്നാൽ, അവരിൽ ഖുർആൻ ഇറങ്ങണമെന്ന അഭിരുചിക്കനുസരിച്ച് അവരിൽ ഇറങ്ങുന്നു. ഈ പ്രത്യേകത ചില ഔലിയാക്കൾക്കുമാത്രമെ ലഭിച്ചിട്ടുള്ളൂ.

(ഫുത്തുഹാത്തെ മക്കിയ്യ വാള്യം 2 പേ: 287)

ഹസ്റത്ത് മുഹ്‌യിദ്ദീനബ്ന അറബി (റഹ്) താഴെ പറയുന്ന ഖുർആനിക ആയത്തുകൾ തനിക്കിറങ്ങിയതായി പ്രസ്താവിക്കുന്നു.

قل امنّا باالله وما انزل الينا وما انزل الى ابراهيم واسمعيل
واسحق ويعقوب والاَسباط وما اوتى موسى وعيسى وما اوتى
النبيون من ربهم لا نفرق بين احد منهم ونحن له مسلمون

(ഫുത്തുഹാത്തെ മക്കിയ്യഃ വാള്യം 3 പേ: 367)

ഹസ്റത്ത് ഖാജാ മീർ ദർദ് (റഹ്) താഴെ പറയുന്ന ആയത്തുകൾ ഇൽഹാമായി തനിക്കിറങ്ങിയെന്ന് പ്രസ്താവിക്കുന്നു:

وانذروا عشيرتك الاقربين ولا تحزن عليهم ولا تكن فى
ضيق مما يمكرون ـ وما أنت بهاد العمى عن ضلالتهم

(ഇൽമുൽ കിത്താബ്. പേജ്: 64)

ഹസ്റത്ത് അബ്ദുല്ലാഹ് ഗസ്നവീ (റഹ്) അല്ലാഹുവിൽനിന്ന് താഴെ പറയുന്ന സൂക്തങ്ങൾ ഇൽഹാമായി തനിക്കിറങ്ങിയതായി അവകാശപ്പെടുന്നു.

فاصبر كما صبر اولوالعزم من الرسل - واصبر بنفسك مع
الذين يدعون ربهم بالغداوة العشى - فصل لربك وانحر -
ولا تطع من اغفلنا قلبه عن ذكرنا واتبع هويه

(ഇസ്ബാത്തുൽ ഇൽഹാമി വൽ ബയ്അത്തി പേ : 25)

ഹസ്റത്ത് സയ്യിദ് അബ്ദുൽ ഖാദിർ ജീലാനി (റഹ്) ക്ക് താഴെ കാണുന്ന ഖുർആനികസൂക്തം പല പ്രാവശ്യം ഇൽഹാമായി ഇറങ്ങിയിരുന്നുവെന്ന് ശറഹ് ഫുത്തൂഹുൽ ഗയ്ബ് എന്ന ഗ്രന്ഥത്തിൽ മുപ്പത്തി മൂന്നാം പേജിൽ കാണുന്നു.

واصطنعتك لنفسى

അതേപ്രകാരംതന്നെ ഹസ്റത്ത് മുജദ്ദിദ് അൽഫി സാനി (റഹ്) അവർകൾക്ക് അദ്ദേഹത്തിൻെറ മകൻ മുഹമ്മദ് യഹ്യായെകുറിച്ച്

انا نبشرك بغلام اسمه يحيى

എന്ന ഖുർആനിക സൂക്തം ഇറങ്ങിയിരുന്നു.

(മഖാമാത്തെ ഇമാം റബ്ബാനീ പേ: 136)

അങ്ങനെ ഇസ്ലാമിലുള്ള പല മഹാത്മാക്കൾക്കും വിശുദ്ധഖുർആനിലെ ആയത്തുകൾ ഇൽഹാംമുഖേന ഇറങ്ങിയതായി നാം കാണുന്നു. ഇതേപ്രകാരം ഈ കാലത്തവതീർണ്ണരായ വാഗ്ദത്ത മസീഹ് അലയ്ഹിസ്സലാമിന് വിശുദ്ധഖുർആനിലെ ചില ആയത്തുകൾ ഇൽഹാമായി ഇറങ്ങിയിട്ടുണ്ടെങ്കിൽ അതിൽ ആക്ഷേപാർഹമായിട്ടെന്താണുള്ളത്? വിശുദ്ധ ഖുർആൻെറ അദ്ധ്യാ

പനങ്ങൾക്കും കല്പനകൾക്കും വിരുദ്ധമായ ഇൽഹാമു കളാണ് ഇറങ്ങിയതായി വാദിക്കുന്നതെങ്കിൽ അവയെ അഗണ്യകോടിയിൽ തള്ളിക്കളയാമായിരുന്നു. എന്നാൽ, ഹസ്റത്ത് അഹ്മദ്(അ)നോടുള്ള അന്ധമായ വെറുപ്പും വിദ്വേഷവും നിമിത്തം അദ്ദേഹത്തെ (നഊദുബില്ലാഹ്) വഹ്യ് കള്ളൻ എന്നു് വിളിക്കുന്ന ഇശാഅത്തുകാരുടെ നുണകരം സത്യാന്വേഷികരം ചവററുകൊട്ടയിൽ വലി ച്ചെറിയുമെന്നതിനു് സംശയമില്ല.

ഇശാഅത്തുകാർ തങ്ങളുടെ ഗ്രന്ഥത്തിൽ ഹസ്റത്ത് അഹ്മദ്(അ)നെ കുറിച്ച് പെരുങ്കള്ളം ആരോപിച്ചു കൊണ്ടു് തങ്ങളുടെ കള്ളത്തരത്തെ വെളിപ്പെടുത്തുന്ന ത് കാണുക.

''1891 ൽ രചിക്കപ്പെട്ട 'ഇസാലെ ഔഹാമി'ൽ ഈ സാനബി (അ) മരണപ്പെട്ടുവെന്നും താൻ അദ്ദേഹത്തിന് പകരമായി നിയുക്തനായ സദൃശ മസീഹാണെന്നും അദ്ദേഹം വാദിച്ചു. ''ഞാൻ മസീഹിബ്നു മറിയമാണെ ന്നു് ആരോപിക്കുന്നവർ കള്ളമാണ് പറയുന്നത്. ഞാ ൻ മസീഹിൻെറ സദൃശനാണെന്നും അദ്ദേഹത്തിൻെറ ചി ല ആത്മീയഗുണങ്ങളും സ്വഭാവങ്ങളും എന്നിൽ നിക്ഷേ പിക്കപ്പെട്ടിരിക്കുന്നുവെന്നുമാണ് ഏഴെട്ട് വർഷങ്ങളായി ഞാൻ വാദിക്കുന്നത്.'' (ഇസാലെ ഔഹാം, പേജ് 190)

ഈസാനബി (അ) മരിച്ചുവെന്നും താൻ മസീഹാ ണെന്നും മിർസാസാഹിബ് 1891ന് മുമ്പ് ഒരിടത്തും എഴുതിയിട്ടില്ല. ആ വാദം ഉന്നയിക്കുന്നതുതന്നെ 1891 ലാണ്. 'ഏഴെട്ട വർഷമായി ഞാൻ വാദിക്കുന്നു' എന്നത് പച്ചക്കള്ളമാണ്.'' (മിർസയും പ്രവാചകത്വവും പേ: 35)

ഈ ആരോപണം ഇശാഅത്തുകാരുടെ പച്ചക്കള്ളമാണ്. താൻ മസീഹിൻെറ സദൃശനാണെന്ന അദ്ദേഹത്തിൻെറ വാദം 1884 മുതലേയുള്ളതായിരുന്നു. 1884ൽ രചിച്ച ബറാഹീനെ അഹ്മദിയ്യാ എന്ന ഗ്രന്ഥത്തിൽ അദ്ദേഹം ഇപ്രകാരം പ്രസ്താവിക്കുന്നു.

തൻെറ സാധുത്വത്തിലും വിനയത്തിലും അർപ്പണത്തിലും അടയാളങ്ങളിലും ആത്മീയ പ്രകാശങ്ങളിലും മസീഹിൻെറ ആദ്യകാല ജീവിതത്തിൻെറ മാതൃകയാണ് ഈ വിനീതനെന്ന് എനിക്കറിയിക്കപ്പെട്ടിരിക്കയാണ്. ഈയുള്ളവൻെറയും മസീഹിൻെറയും പ്രകൃതങ്ങൾ വളരെയധികം സദൃശങ്ങളടങ്ങിയവയാണ്. ഒരേ പദാർഥത്തിൻെറ രണ്ട് കഷണംപോലെ. അല്ലെങ്കിൽ ഒരേ വൃക്ഷത്തിൻെറ രണ്ട് പഴംപോലെ. ബാഹ്യമായി നോക്കിയാലും ഒരു സാദൃശ്യമുണ്ട്. ഹസ്റത്ത് മസീഹ്, പരിപൂർണനും മഹാനുമായ മൂസാനബിയുടെ അനുയായിയും അദ്ദേഹം കൊണ്ടുവന്ന മതത്തിൻെറ സേവകനുമായിരുന്നു. ഇദ്ദേഹത്തിൻെറ ഇഞ്ചീൽ തൗറാത്തിൻെറ ഒരു ശാഖയാണ്. ഈയുള്ളവനും, പ്രവാചകപ്രഭുവും എല്ലാ പ്രവാചകൻമാരുടെയും കിരീടവുമായ മഹത്വമേറിയ പ്രവാചകൻെറ വരിഷ്ഠദാസൻമാരിൽ ഒരുവനാണ്. ഈ വിനീതന് ഹസ്റത്ത് മസീഹുമായി പരിപൂർണ്ണ സാദൃശ്യമുണ്ട്.'' (ബറാഹീനെ അഹ്മദിയ്യാ വാള്യം 4 പേജ് 499/500 അടിക്കുറിപ്പ്)

പ്രസ്തുത ഉദ്ധരണിയിൽനിന്നും ഹസ്റത്ത് അഹ്മദ് (അ) താൻ ഹസ്റത്ത് മസീഹിനു സദൃശനായിവന്ന ആളാണെന്ന് 1884 മുതലേ വാദിച്ചിരുന്നതായി മനസ്സിലാക്കാവുന്നതാണ്. ആ സ്ഥിതിക്ക് തൻെറ 1891

ൽ രചിച്ച ഇസാലയെ ഔഹാമിൽ താൻ ഏഴെട്ടു വർഷ മായി ഹസ്റത്ത് ഈസാനബിയുമായി തനിക്ക് സാദൃശ്യമുണ്ടെന്ന് പ്രസ്താവിച്ചതിൽ എവിടെയാണ് കള്ളത്തരമുള്ളത്?

'മിർസയും പ്രവാചകത്വവും എന്ന ഗ്രന്ഥത്തിന്റെ തന്നെ 36-ാം പേജിൽ ഇശാഅത്തുകാർ ഇതംഗീകരിക്കുന്നുമുണ്ട്. പറയുന്ന

''ഈസാ മസീഹുമായി അടയാളത്തിലും അർപ്പണത്തിലും വിനയത്തിലും സദൃശനാണ് ഞാൻ. ഞങ്ങളുടെ പ്രകൃതങ്ങൾ സവ്വസമങ്ങളാണ്. ഒരു രത്നത്തിന്റെ രണ്ടു കഷണങ്ങൾപോലെ, ഒരു വൃക്ഷത്തിലെ രണ്ട് പഴങ്ങൾപോലെ''. (ബറാഹീനെ അഹ്മദിയ്യ, വാള്യം 4, പേ.499) (മിർസയും പ്രവാചകത്വവും പേ.36)

അതെ!!! 35-ാം പേജിൽ പറഞ്ഞ ആരോപണത്തെ ഗ്രന്ഥകർത്താവ് തന്നെ 36-ാം പേജിൽ ഖണ്ഡിക്കുന്നു.

دروغ گو را حافظہ نیست

'കള്ളം പറയുന്നവനു ഓർമ്മശക്തിയുണ്ടാവില്ല' എന്നു പറയുന്നത് എത്രമാത്രം സത്യമാണ്!!

ഹസ്റത്ത് അഹ്മദ് (അ) താൻ മസീഹിന്റെ സദൃശനാണെന്നും നബികരീം (സ) തിരുമേനിയുടെ വരിഷ്ഠദാസനായൊരു നബിയാണെന്നുമുള്ള വാദങ്ങൾ ഹസ്റത്ത് മൗലവി ഹക്കീം നൂറുദ്ദീൻ സാഹിബിന്റേയും ഹസ്റത്ത് മൗലവി അബ്ദുൽകരീം സാഹിബിന്റേയും അഭിപ്രായങ്ങളെമാനിച്ചു കൊണ്ടാണ് ചെയ്തിരുന്നതെന്നു ആരോപിക്കുന്ന ഇശാഅത്തെ ഇഫ്തിരകാരന്റെ നെഞ്ചൂക്ക് അപാരം തന്നെ. അയാൾ തട്ടിവിടുന്നതു കാണുക.

''ഹകീം സാഹിബ് മിർസക്കെഴുതിയ ഒരു കത്തിന്റെ മറുപടിയായി, 1891 ൽ മിർസാ സാഹിബെഴുതി:

''ബലഹീനനായ എനിക്ക് സദൃശമസീഹാണെന്നു വാദിക്കുന്നതിൽ എന്താണ് തടസ്സമെന്നു് താങ്കൾ ചോദിക്കുന്നു. മസീഹിന്റെ ആഗമസ്ഥലം ദമാസ്കസിൽ നിന്നല്ലം മാറുന്നതിനും താങ്കൾ തടസ്സം കാണുന്നില്ല. പക്ഷെ ദുർബ്ബലനായ എന്നെ സംബന്ധിച്ചേടത്തോളം വാഗ്ദത്ത മസീഹാകാൻ ആഗ്രഹമില്ല. വിനീതരും അനുസരണ ശീലരുമായ അടിമകളിൽ ഉൾപ്പെടണമെന്നേ ഞാനാശിക്കുന്നുള്ളൂ. (മക്തൂബാതെ അഹ്മദിയ, വാല്യം 5 പേജ് 85)

''നിഷേധാത്മകമായ ഒരു മറുപടിയെഴുതിയെങ്കിലും മിർസയുടെ മനസ്സിൽ ഇത്തരമൊരു ചിന്ത മൊട്ടിട്ടു കഴിഞ്ഞിരുന്നു. 1891 ൽ രചിച്ച ഗ്രന്ഥങ്ങളിലൂടെതന്നെ തന്റെ മസീഹ് വാദം അദ്ദേഹം പ്രഖ്യാപിച്ചു ........ താൻ ഈസബ്നു മറിയമിന് സദൃശനായി വന്ന മസീഹും മഹ്ദിയുമാണെന്നു് മിർസാ സാഹിബ് വാദിച്ചതോടെ അദ്ദേഹത്തിന്റെ അവശേഷിക്കുന്ന അനുയായികളും കൈവിട്ടു. എന്നാൽ ചുരുക്കം ചിലർ അദ്ദേഹത്തെ പ്രവാചകനായി പോലും അംഗീകരിക്കാൻ തയ്യാറായിരുന്നു.''

(മിർസയും പ്രവാചകത്വവും പേ: 33, 34)

അതായത് ഹസ്റത്ത് അഹ്മദ് (അ) മഹ്ദിയും മസീഹും നബിയുമാണെന്നവാദം തന്റെ സഹചരൻമാരുടെ അഭിപ്രായത്തിനു വഴങ്ങി പുറപ്പെടുവിച്ചുവെന്നാണ് ഇശാഅത്തുകാരൻ ജൽപിക്കുന്നത്. എന്നാൽ ഇ

ത്തരത്തിൽ കള്ളവാദം പുറപ്പെടുവിക്കുന്ന ആളുടേയും അയാളുടെ ജമാഅത്തിൻേറയും പര്യവസാനമെന്തായിരിക്കുമെന്നു ഖുർആനിക വചനങ്ങൾ വ്യക്തമാക്കുന്നുണ്ടു. അതിനെക്കുറിച്ചു പ്രതിപാദിക്കുന്നതിനു മുമ്പേ ഹസ്റത്ത് മൗലവി നൂറുദ്ദീൻ സാഹിബിന്നയച്ച മറുപടി കത്തിനെകുറിച്ച് അല്പമിവിടെ വിവരിക്കേണ്ടതുണ്ട്. ആ കത്തുതന്നെ പ്രസ്തുത ആരോപണം നിഷേധിക്കുന്ന ഒന്നാണ്. ഹസ്റത്ത് അഹ്മദ് (അ) ആ കത്തിൽ പറയുന്നു.

''ദിമശ്ഖീ ഹദീസിൻെറ അടിസ്ഥാനത്തെ മാററിവച്ചു കൊണ്ട് മസീഹിന്നു സദൃശനാണെന്നു വാദിക്കുന്നതിൽ എന്ത് തടസ്സമാണുള്ളതെന്നു് താങ്കൾ എഴുതുന്നു. വാസ്തവത്തിൽ ഈ വിനീതന് മസീഹിൻെറ സദൃശനാകണമെന്ന ഒരാഗ്രഹവുമില്ല. അല്ലാഹു തൻെറ വിനീതരും അനുസരണ ശീലരുമായ ദാസൻമാരിൽ എന്നെയും ചേർക്കണമെന്നേ ഞാനാഗ്രഹിക്കുന്നുള്ളൂ. എന്നാൽ, നാം പരീക്ഷണങ്ങളിൽനിന്നു ഒരു വിധത്തിലും ഓടിപ്പോകുന്നതല്ല. അല്ലാഹു, പരീക്ഷണങ്ങളെയാണ് ഉന്നതിക്കുള്ള മാർഗ്ഗമായി വച്ചിരിക്കുന്നത്.'' (മക്തൂബാത്തെ അഹ്മദിയ്യാ വാ 5 പേ: 85)

ഇശാഅത്തുകാരൻ കൊടുത്ത ഉദ്ധരണിയും ഉപര്യുക്ത ഉദ്ധരണിയും താരതമ്യപ്പെടുത്തി നോക്കിയാൽ ഉർദുഭാഷയിലുള്ള ഇശാഅത്തുകാരൻെറ 'അപാരമായ' പാണ്ഡിത്യം മനസ്സിലാക്കാൻ സാധിക്കും.

اگر دمشقی حدیث کی بنیاد کو علیحدہ چھوڑ کر الگ مثیل مسیح
کا دعوی ظاہر کیا جائے تو اس میں کیا حرج ہے

ദിമശ്ഖീ ഹദീസിൻെറ അടിസ്ഥാനത്തെ മാററി വച്ചു കൊണ്ടു് മസീഹിൻെറ സദൃശനാണെന്നു് വാദിക്കു ന്നതിൽ എന്ത് തടസ്സമാണുള്ളത്, എന്ന വചനത്തിനു 'മസീഹിൻെറ ആഗമസ്ഥലം ദമാസ്കസിൽ നിന്നല്ലം മാറുന്നതിനും താങ്കൾ തടസ്സം കാണുന്നില്ല' എന്നു അ ർത്ഥം കൊടുത്തിരിക്കുന്നു.

ഇങ്ങനെ ഹസ്റത്ത് അഹ്മദ് (അ) ൻെറ ഗ്രന്ഥങ്ങ ളിൽ നിന്നുള്ള ഉദ്ധരണികൾക്ക് അർത്ഥം കൊടുക്കുന്നതി ൽ തൻെറ ഉർദു പാണ്ഡിത്യം പല സ്ഥലങ്ങളിലും ഇ ശാഅത്തുകാരൻ പ്രകടിപ്പിക്കയുണ്ടായിട്ടുണ്ടു്.

ഹസ്റത്ത് ഹക്കീം നൂറുദ്ദീൻ സാഹിബ് (റ) തൻെറ കത്തിൽ ഹസ്റത്ത് മസീഹ് മൗഊദിനോട് സദൃശ മ സീഹായി വാദിക്കണമെന്ന അഭിപ്രായമായിരുന്നില്ല നിർദേശിച്ചത്. ഹസ്റത്ത് ഹക്കീം നൂറുദ്ദീൻ സാഹി ബിൻെറ ഈ കത്തിന് എത്രയോ വർഷങ്ങൾക്കു മുമ്പേ തന്നെ അദ്ദേഹം ആ വാദം പുറപ്പെടുവിച്ചിരുന്നു. പ്രസ്തുത വാദത്തെകുറിച്ച് മുമ്പേതന്നെ അദ്ദേഹത്തിന് അറിയുക യും ചെയ്യുമായിരുന്നു. പ്രസ്തുത കത്തിൽ അദ്ദേഹം അഭി പ്രായപ്പെട്ടത് മസീഹ് വാദത്തിനു അടിസ്ഥാനമായി ദിമശ്ഖീ ഹദീസ് മാററി വയ്ക്കണമെന്നായിരുന്നു. എന്നാ ൽ, ഈ അഭിപ്രായത്തെ ഹസ്റത്ത് അഹ്മദ് (അ) സ്വീ കരിച്ചില്ലെന്നു് മാത്രമല്ല, ഇസാലയെ ഔഹാം എന്ന തൻെറ ഗ്രന്ഥത്തിൽ ദിമശ്ഖീ ഹദീസിനെ തൻെറ സ ത്യത്തിന് സാക്ഷ്യമായി അവതരിപ്പിക്കുകയാണ് ചെ യ്തത്. പ്രസ്തുത ഗ്രന്ഥത്തിൽ 63 മുതൽ 70 വരെയുള്ള ഭാഗങ്ങളിലെ അടിക്കുറിപ്പിൽ ആ ഹദീസിൻെറ വെളി ച്ചത്തിൽ തൻെറ വാദത്തെ ഉറപ്പിക്കുകയാണ് ചെയ്തിരു

ന്നത്. ചുരുക്കിപ്പറഞ്ഞാൽ. മൗലാനാ ഹക്കീം നൂറുദ്ദീൻ സാഹിബി (റ) ൻെറ അഭിപ്രായത്തെ ഹസ്റത്ത് അഹ്മദ് (അ) സ്വീകരിച്ചിരുന്നില്ലെന്നാണ് മനസ്സിലാകുന്നത്.

ചുരുക്കത്തിൽ ഹ: മൗലാന ഹക്കീം നൂറുദ്ദീൽ സാഹിബിൻേറയും മററും അഭിപ്രായത്തിനു വഴങ്ങിയായിരുന്നു ഹസ്റത്ത് അഹ്മദ് (അ) താൻ വാഗ്ദത്ത മസീഹെന്നും നബിയെന്നും വാദിച്ചിരുന്നതെന്ന ആരോപണം അയഥാർഥവും അർഥ ശൂന്യവുമാണെന്നു സാരം. ഈ ആരോപണം ശരിയാണെങ്കിൽ അത് അല്ലാഹുവിൻെറ അതിമഹത്തായ പ്രവചനങ്ങളെ വ്യാജപ്പെടുത്തുന്നതിനും തുല്യമായിരിക്കും. കാരണം അല്ലാഹു പറയുന്നു.

ولو تقول علينا بعض الاقاويل لاخذنا منه باليمين
ثمّ لقطعنا منه الوتين فما منكم من احد عنه حجزين

ആരെങ്കിലും നമ്മിൽ കററു കെട്ടിപ്പറഞ്ഞു വ്യാജവാദം ചെയ്യുകയാണെങ്കിൽ നാം അവനെ വലതു കരത്താൽ പിടിച്ച് അവൻെറ ജീവനാഡി അറുത്തുകളയുന്നതാണ്. അവനെ ശിക്ഷിക്കുന്നതിൽനിന്നു തടഞ്ഞു കൊള്ളുവാൻ നിങ്ങളിൽ ആരെകൊണ്ടും സാധ്യമല്ല. (69:44 -48)

ومن اظلم ممن افترى على الله كذبا او كذب بايته انه
لا يفلح الظلمون

അല്ലാഹുവിൻെറ പേരിൽ അസത്യം കെട്ടിച്ചമച്ചു കൊണ്ടു വ്യാജവാദം പുറപ്പെടുവിക്കുകയും അവൻെറ വ

ചനങ്ങളെ നിഷേധിക്കുകയും ചെയ്യുന്നവനെക്കാരം വലിയ അക്രമിയാരാണ്? തീർച്ചയായും അക്രമം പ്രവത്തിക്കുന്നവന് ഒരിക്കലും വിജയം ലഭിക്കുന്നതല്ല. (6: 22) ഇതേ പ്രകാരംതന്നെ ഇത്തരത്തിലുള്ള വ്യാജവാദം പുറപ്പെടുവിക്കുന്ന കുററവാളികരംക്ക് ഒരിക്കലും വിജയം ലഭിക്കുന്നതല്ലെന്നു വിശുദ്ധ ഖുർആനിൽ മററൊരിടത്ത് (10 : 18) പറയുന്നു.

ഹസ്റത്ത് അഹ്മദ് (അ) തൻെറ അനുചരന്മാരുടെ അഭിപ്രായത്തിന്നു വഴങ്ങി അല്ലാഹുവിൻെറ പേരിൽ അസത്യം കെട്ടിച്ചമച്ചു കൊണ്ട് താൻ മസീഹും മഹ്ദിയുമാണെന്നു വാദിച്ചിരുന്നുവെങ്കിൽ അദ്ദേഹവും അദ്ദേഹത്തിൻെറ ജമാഅത്തും എപ്പോഴേ നശിച്ച് നാമാവശേഷമായിത്തീരുമായിരുന്നു.

ഈ ജമാഅത്തിനെ അതിൻെറ ആരംഭദശയിൽ ത്തന്നെ പിഴുതെറിയാൻ മഹാപണ്ഡിതൻമാരും അവരുടെ സംഘടനകളും മററു പ്രസ്ഥാനങ്ങളും അങ്ങേയററം ശ്രമിച്ചു കൊണ്ടിരുന്നു. എന്നാൽ, അവർക്കൊക്കെ കടുത്ത പരാജയമാണുണ്ടായത്. ഇശാഅത്തുകാരെപ്പോലെ വക്രതയും കുതന്ത്രങ്ങളും മാത്രം ആയുധമാക്കി നിർലജ്ജം ജുഗുപ്സാവഹമായ രീതിയിൽ അഹ്മദിയ്യാ ജമാഅത്തിനെതിരിൽ കച്ചകെട്ടി പുറപ്പെട്ട ചില ഈയാംപാററ പ്രസ്ഥാനങ്ങളും നാമാവശേഷമായതായി ഞങ്ങരം കണ്ടു. എന്നാൽ, അഹ്മദിയ്യാ ജമാഅത്തിന് വിജയത്തിൻെറ തിലകക്കുറി ചാർത്തപ്പെട്ട ചരിത്രം മാത്രമാണുള്ളത്. ഈ സത്യം അഹ്മദിയ്യാ ജമാഅത്തിൻെറ ബദ്ധവൈരികരം പോലും സമ്മതിക്കുന്നു. പാക്കിസ്ഥാൻ ജമാഅത്തെ ഇസ്ലാമിയുടെ മുഖപത്രമായിരുന്ന 'അൽമുനീർ' 34 വർഷങ്ങരംക്കു മുമ്പെഴുതി:

''നമ്മുടെ പ്രാപ്തരായ പലപണ്ഡിതൻമാരും അവരുടെ സർവശക്തിയുമുപയോഗിച്ച് ഖാദിയാനി പ്രസ്ഥാനത്തെ എതിർത്തു കൊണ്ടേയിരുന്നു. എന്നാൽ, ഖാദിയാനിസം പണ്ടത്തെക്കാൾ ശക്തിയായി ലോകമെങ്ങും പരന്നു കൊണ്ടിരിക്കുന്നുവെന്ന വാസ്തവം നാം കണ്ടുകൊണ്ടിരിക്കുന്നു. മിർസാ സാഹിബിനെതിരിൽ പ്രവൎത്തിച്ചവരിൽ സയ്യിദ് നദീർ ഹുസ്യൻ ദേഹ്ലവി, മൗലാന അൻവർ ശാഹ് ദേവ്ബന്ദി, മൗലാനാ മുഹമ്മദ് ഹുസയ്ൻ ബട്ടാലവി, മൗലാന സനാഉല്ലാ അമൃതസരി എന്നീ പണ്ഡിതന്മാരെ കുറിച്ചു പറയുന്നതായാൽ അവർ തങ്ങളുടെ അങ്ങേയററം കഴിവോടും ഊർജസ്വലതയോടും കൂടി ഖാദിയാനിസത്തെ എതിർത്തു കൊണ്ടേയിരുന്നു. എന്നാൽ, എത്രതന്നെ ശക്തമായ എതിർപ്പുണ്ടായിട്ടും ഖാദിയാനി ജമാഅത്ത് നാൾക്കുനാൾ അഭിവൃദ്ധിപ്പെട്ടു കൊണ്ടേയിരിക്കുകയാണെന്നത് ഒരു കയ്പേറിയ സത്യമാണ്. ഇതിനെ നിഷേധിക്കാൻ സാധ്യമല്ല.'' (അൽമുനീർ 3-3-1956)

അഹ്മദിയ്യാ ജമാഅത്തിനെ എതിർക്കാൻ ഫയ്സൽ, ഇദ്ദീ അമീൻ, ഭുട്ടോ, സിയാ മുതലായ സുശക്ത ഭരണാധികാരികളും തങ്ങളുടെ ശക്തിമത്തായ ഭരണചക്രത്തെ ഉപയോഗപ്പെടുത്തിക്കൊണ്ട് ശ്രമിക്കുകയുണ്ടായി. എന്നാൽ, അവരുടെയെല്ലാം പര്യവസാനം നാം കണ്ടതാണല്ലോ. അല്ലാഹു വിശുദ്ധ ഖുർആനിൽ അരുൾ ചെയ്യുന്നു.

قل سيروا في الأرض فانظروا كيف كان عاقبة المكذبين

(നബിയേ, താങ്കൾ അവർക്കു) പറഞ്ഞു കൊടുക്കുവിൻ. നിങ്ങൾ ലോകം ചുററി നോക്കുക. (ചരിത്രം ഒരാവർ

ത്തി വായിച്ച നോക്കക). എന്നിട്ട് നബിമാരെ കള്ളവാദികളാക്കിക്കൊണ്ടിരുന്നവരുടെ, നബിമാരെ നിഷേധിച്ചു കൊണ്ടിരുന്നവരുടെ അന്ത്യമെന്തായിരുന്നുവെന്നു് നിങ്ങൾ കാണുവിൻ (6:12)

ഹസ്റത്ത് അഹ്മദിൻേറയും അദ്ദേഹത്തിൻെറ ഈ സത്യജമാഅത്തിൻേറയും അതിമഹത്തായ വിജയം ആ പുണ്യാത്മാവിൻെറ സത്യതയ്ക്കുള്ള മകുടോദാഹരണമാണ്. കാരണം, അല്ലാഹു തൻെറ പ്രവാചകൻമാർക്ക് എന്നെന്നും സഹായവും അനുഗ്രഹവും നല്കുന്നതാണെന്നു് വിശുദ്ധ ഖുർആനിൽ പലയിടങ്ങളിലും വാഗ്ദത്തം ചെയ്തിരിക്കുന്നു. ഹസ്റത്ത് അഹ്മദി-(അ) ൻെറ വാദം തൻെറ അനുചരൻമാരുടെ അഭിപ്രായത്തിന് വഴങ്ങിയുള്ള ഒന്നായിരുന്നെങ്കിൽ അദ്ദേഹവും അദ്ദേഹത്തിൻെറ ഈ ജമാഅത്തും എന്നോ നശിച്ചു നാമാവശേഷമാകുമായിരുന്നു. തൽസംബന്ധമായി ഹസ്റത്ത് അഹ്മദ് (അ) അരുൾ ചെയ്യുന്നത് കാണുക.

"ഇത് മനുഷ്യനിർമ്മിതമായൊരു ജമാഅത്തായിരുന്നെങ്കിൽ അത്തരം കള്ളവാദിയെ നശിപ്പിക്കാൻ അല്ലാഹു പോരുന്നവനാണ്. നിങ്ങളുടെ ശ്രമങ്ങളുടെയും തന്ത്രങ്ങളുടെയും ഒരാവശ്യവുമില്ലാത്തവണ്ണം അല്ലാഹുതന്നെ ഈ ജമാഅത്തിനെ നശിപ്പിക്കുന്നതാണ്. എന്നാൽ, എനിക്കു ലഭിച്ചമാതിരി ദൈവീകസഹായം ഏതെങ്കിലുമൊരു കള്ളവാദിക്ക് കിട്ടിയതായി കാണിച്ചുതരാമോ? നിങ്ങളെന്താണ് അല്ലാഹുവിനെ ഭയപ്പെടാത്തത്? നിങ്ങളെന്തിനാണ് വൃഥാ ആക്രമണത്തിന്ന് മുതിരുന്നത്? ഞാൻ കള്ളവാദിയാണെങ്കിൽ എനിക്കു ലഭിച്ചമാതിരി ദൈവസഹായങ്ങളും അനുഗ്രഹങ്ങളും ഏതെങ്കിലുമൊരു ക

ള്ളവാദിക്ക് കിട്ടിയതായി നിങ്ങാംക്ക് കാണിച്ചുതരാൻ സാധിക്കുമോ?'' (ദുർറെസമീൻ). വീണ്ടും ആ പുണ്യാത്മാവ് പറയുന്നു.

''എന്നെ നശിപ്പിക്കാൻ വിവിധ സമുദായങ്ങളും മതവിഭാഗങ്ങളും ചെയ്തുകൊണ്ടിരിക്കുന്ന പ്രവൎത്തനങ്ങളേയും പരിശ്രമങ്ങളേയും കുറിച്ച് ആൎക്കാണറിഞ്ഞുകൂടാത്തത്. ഇത്തരം പ്രവൎത്തനങ്ങാം കാരണമായി ഞാൻ നശിപ്പിക്കപ്പെടാതിരുന്നെന്ന് മാത്രമല്ല, ദിനംപ്രതി എനിക്കും എൻെറ ജമാഅത്തിനും മേൽക്കുമേൽ അഭിവൃദ്ധിയാണ് ലഭിച്ചുകൊണ്ടിരുന്നത്.........ചുരുക്കത്തിൽ അല്ലാഹുവിൻെറ അദൃശ്യകരം എൻെറ കൂടെയുണ്ടായിരുന്നില്ലെങ്കിൽ, ഈ ജമാഅത്ത് വെറും ഭൗതികപ്രസ്ഥാനമായിരുന്നെങ്കിൽ എനിക്കെതിരിൽ തൊടുക്കപ്പെട്ട അമ്പുകളിൽ ഏതെങ്കിലുമൊന്ന് എനിക്ക് കൊള്ളുകയും തദ്വാര ഞാൻ എന്നോ നശിച്ചുപോവുകയും ചെയ്യുമായിരുന്നു. ഇന്ന് എൻെറ ഖബറിൻെറ അടയാളംകൂടി കാണപ്പെടാത്തരീതിയിൽ ഞാൻ മറഞ്ഞുപോയിരുന്നേനേ. കാരണം അല്ലാഹുവിൻെറപേരിൽ കററുകെട്ടിപ്പറയുന്ന കള്ളവാദിയെ നശിപ്പിക്കുന്നതിന്ന് പല വഴികളും പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കും. കാരണം അല്ലാഹു താൻതന്നെ അത്തരം കള്ളവാദിയുടെ ശത്രുവാണ്. എന്നാൽ, അല്ലാഹു ശത്രുക്കളുടെ എല്ലാ പ്രവൎത്തനങ്ങളിൽനിന്നും പദ്ധതികളിൽനിന്നും, ഇരുപത്തിനാല് വൎഷങ്ങാംക്കുമുമ്പേ എന്നോട് ചെയ്ത വാഗ്ദാനമനുസരിച്ച് എന്നെ സംരക്ഷിച്ചുപോരുകയാണ്. അതു മാത്രമല്ല, എൻെറ ഏകാന്തവാസക്കാലത്ത് വ്യക്തമായ രീതിയിൽ എന്നെ സഹായിക്കുന്നതാണെന്നും ഒരു വൻജമാഅത്ത് എൻെറ കൂടെയുണ്ടായി

രിക്കുന്നതാണെന്നും എന്നെ എതിർക്കുന്നവരെ പരാജയപ്പെടുത്തുന്നതാണെന്നും എന്നെ അറിയിച്ചിരുന്നത് ബറാഹീനെ അഹ്മദിയ്യ: എന്ന ഗ്രന്ഥത്തിൽ ഞാൻ രേഖപ്പെടുത്തുകയുണ്ടായിട്ടുണ്ട്. ശുദ്ധഹൃദയത്തോടുകൂടി ചിന്തിക്കുന്ന ഒരാൾക്ക് ഇതെത്രയും വ്യക്തമായ ദൃഷ്ടാന്തവും സത്യസാക്ഷ്യവുമാണെന്ന് മനസ്സിലാക്കാൻ യാതൊരു പ്രയാസവുമില്ല''. (ലക്ചർ ലാഹോർ ഭാ. 50)

## ഹസ്റത്ത് മുഹമ്മദു നബി(സ) തിരുമേനിയെ അപമാനിച്ചു വെന്നോ ?

ഹസ്റത്ത് അഹ്മദ് (അ) തൻെറ യജമാനനും ഗുരുഭൂതനുമായ ഹസ്റത്ത് മുഹമ്മദ് മുസ്തഫാ (സ.അ) തിരുമേനിയെ അപമാനിക്കുകയും 'ഇകഴ്ത്തിക്കാണിക്കാൻ ധൃഷ്ടനാവുകയും' ചെയ്തുവെന്ന കരിങ്കള്ളം ഇശാഅത്തുകാരൻ തൻെറ എല്ലാ കൃതികളിലും ചർവിതചർവണം ചെയ്തിരിക്കുന്നു. അദ്ദേഹത്തിൻെറ ചില ഗ്രന്ഥങ്ങളിൽനിന്ന് മുന്നും പിന്നും വെട്ടിക്കൊണ്ട് ചില ഉദ്ധരണികൾ, അതിനുള്ള തെളിവുകളെന്നോണം എടുത്തുകാട്ടുന്ന പുസ്തക രചയിതാവ് തൻെറ ദജ്ജാലി ഗുണത്തെ ഇവിടെയും പ്രകടിപ്പിച്ചിരിക്കയാണ്. ഇശാഅത്തുകാരൻ എഴുതുന്നു.

''ഹസ്റത്ത് മുഹമ്മദ് (സ) യെക്കാൾ ശ്രേഷ്ഠനാണ് താനും തൻെറ സമുദായവുമെന്നതിന് തെളിവായി ഗുലാം അഹ്മദ് പറയുന്നത് ശ്രദ്ധിക്കുക. മുഹമ്മദിന് യഅ്ജൂജ് മ അ്ജൂജിനെയും ദജ്ജാലിനെയും ദാബ്ബത്തുൽ അർളിനെയും പററി യഥാർത്ഥജ്ഞാനമുണ്ടായിരുന്നില്ല.''
(ഇസാലയെ ഔഹാം പേജ് 11)

തൻെറ മറെറാരു കൃതിയിൽ ഇശാഅത്തുകാരൻ എഴുതുന്നു.

''എന്തോ കാരണത്താൽ മുഹമ്മദ് (സ)ക്ക് ഇബ്നു മറിയമിനെയും ദജ്ജാലിനെയും അതിൻെറ 70 മുഴം നീളത്തെയും ദാബത്തുൽ അർളിനെയും യഅ്ജൂജ് മഅ്ജൂജിനെയും സംബന്ധിച്ച വ്യക്തമായ ജ്ഞാനം നൽകപ്പെട്ടിരുന്നില്ല'' (ഇസാലെ ഔഹാം, പേജ് 691) (മിർസയും പ്രവാചകത്വവും പേ. 94)

ഇശാഅത്തുകാരൻ ഇസാലയെ ഔഹാം 691-ാം ഭാഗത്ത്നിന്നുള്ള ഉദ്ധാരണം പകർത്തിയെടുക്കുന്നതിൽ കാണിച്ച വിശ്വാസവഞ്ചനയെക്കുറിച്ച് പ്രതിപാതിക്കുന്നതിനു മുമ്പേ ഒരു കാര്യം വിശദമാക്കേണ്ടതുണ്ടെന്ന് തോന്നുന്നു.

പ്രവാചകൻമാർക്ക് പ്രവചനങ്ങളുടെയും മുന്നറിയിപ്പുകളുടേയും യാഥാർത്ഥ്യം മനസ്സിലാക്കുന്നതിൽ തെററുപററാനുള്ള സാദ്ധ്യതകളുണ്ടെന്ന് വിശുദ്ധഖുർആനിൽനിന്നു മനസ്സിലാവുന്നു.

ഉദാഹരണമായി, അല്ലാഹു ഹസ്റത്ത് നൂഹ്നബിയേയും കുടുംബത്തേയും ജലപ്രളയത്തിൽനിന്ന് രക്ഷിക്കുമെന്ന് വാഗ്ദാനം ചെയ്തതായി കാണാവുന്നതാണ്. (11 : 41). ഈ ദൈവീകവാഗ്ദാനത്തിൽനിന്നും ഹസ്റത്ത് നൂഹ്നബിയുടെ കുടുംബത്തിൽപെട്ടവരെയെല്ലാം അവർ വിശ്വസിച്ചാലും ഇല്ലെങ്കിലും ജലപ്രളയത്തിൽനിന്ന് അല്ലാഹു രക്ഷപ്പെടുത്തുമെന്ന് നൂഹ്നബി കരുതിയിരുന്നു. എന്നാൽ, ഹസ്റത്ത് നൂഹിൻെറ പെട്ടകത്തിൽ കയറാതിരുന്ന അദ്ദേഹത്തിൻെറ മകൻ മുങ്ങിച്ചാവുന്നത്കണ്ട് അദ്ദേഹം വിലപിക്കുകയുണ്ടായി. വി. ഖുർആൻ പറയുന്നു.

ونادى نوح ربه فقال رب ان ابنى من اهلى وان وعدك الحق وانت احكم الحكمين

നൂഹ് തൻെറ നാഥനെ വിളിച്ചുപറഞ്ഞു. എൻെറ റബ്ബേ എൻെറ മകൻ എൻെറ കുടുംബത്തിൽപ്പെട്ടവനാണല്ലോ; തീർച്ചയായും നിൻെറ വാഗ്ദത്തം സത്യവും. നീ എല്ലാ വിധികർത്താക്കളിൽവച്ച് ഉത്തമനായ വിധികർത്താവുമാണല്ലോ. (11 : 46)

അപ്പോൾ അല്ലാഹു പറഞ്ഞു.

قال ينوح انه ليس من اهلك انه عمل غير صالح فلا تسئلن ما ليس لك به علم

അല്ലയോ നൂഹേ, നിശ്ചയമായും അവൻ നിൻെറ കുടുംബത്തിൽപ്പെട്ടവനല്ല. അവൻ ദുഷ്കർമ്മിയാണ്. അതുകൊണ്ട് നിനക്കറിവില്ലാത്തതിനെക്കുറിച്ച് നീ എന്നോട് ചോദിക്കരുത്. (11 : 47)

അല്ലാഹു നൂഹിൻെറ കുടുംബത്തിൽപ്പെട്ടവരെ നാശത്തിൽനിന്നും രക്ഷിക്കുന്നതാണെന്ന് വാഗ്ദത്തം ചെയ്തതിനാൽ തൻെറ മകൻ രക്ഷപ്പെടുകതന്നെ ചെയ്യുമെന്ന് നൂഹ് (അ) വിശ്വസിച്ചു. എന്നാൽ, അദ്ദേഹത്തിൻെറ വിശ്വാസം തെററാണെന്ന് അല്ലാഹു പിന്നീട് കാണിച്ചുകൊടുത്തു.

ഇപ്രകാരംതന്നെ യൂനുസ് നബി (അ) യെ അദ്ദേഹത്തിൻെറ ജനം നിഷേധിച്ചപ്പോൾ അവരിൽ ഒരു ക്ലിപ്

തകാലത്തിനുള്ളിൽ ദൈവശിക്ഷ ഇറങ്ങുന്നതാണെന്ന് അവരെ അറിയിച്ചുകൊണ്ട് അദ്ദേഹം ആ നാടുവിട്ടുപോയി. എന്നാൽ, ആ സമുദായം പശ്ചാത്തപിച്ചു മടങ്ങിയതിനാൽ അവരിൽ ദൈവശിക്ഷ ഇറങ്ങിയില്ല. അതുകൊണ്ട് യൂനുസ് നബി വിശ്വസിച്ചിരുന്നതുപോലെ ആ സമുദായം ദൈവശിക്ഷയ്ക്കു പാത്രമായില്ല. ഈ സംഗതി വിശുദ്ധഖുർആനിൽ പല സ്ഥലങ്ങളിലും (10 : 99, 21 : ۸8) രേഖപ്പെട്ടുകിടക്കുന്നു. താൻ പ്രവചിച്ചതനുസരിച്ച് തൻെറ ജനത്തിന് ശിക്ഷ ഇറങ്ങിയില്ലെന്ന് കണ്ടപ്പോൾ ''ഞാൻ മഹാകള്ളം പറഞ്ഞവനായിട്ടു അവരുടെയടുക്കൽ ഒരിക്കലും മടങ്ങിപ്പോകുന്നതല്ലെന്നും (അദ്ദൂർറുൽ മൻസൂർ വാല്യം 5 ഭാ. 287) അവർ എന്നെ മഹാകള്ളനെന്ന് കരുതിയസ്ഥിതിക്ക് ഞാനെങ്ങനെ അവരുടെയടുക്കൽ ചെല്ലുമെന്നും'' (തഫ്സീർ ഖാസിൻ) യൂനുസ് നബി പറഞ്ഞതായി തഫ്സീർ ഗ്രന്ഥങ്ങളിൽ കാണുന്നു. ഇതിൽനിന്ന് അല്ലാഹുവിൽനിന്നുള്ള അറിയിപ്പു മനസ്സിലാക്കുന്നതിൽ യൂനുസ് നബിയ്ക്ക് തെററുപററിയതായി തെളിയുന്നു.

ഹസ്റത്ത് നബി(സ) തിരുമേനി താൻ മക്കത്ത് ചെന്നു് കഅ്ബ: പ്രദക്ഷിണം ചെയ്യുന്നതായി ഒരു ദർശനത്തിൽ കണ്ടു. അത് അപ്പോൾതന്നെ സംഭവിക്കുന്നതാണെന്നു് അദ്ദേഹം ധരിച്ചു. അങ്ങനെ 1400 ശിഷ്യൻമാരോടൊപ്പം അദ്ദേഹം മദീനയിൽനിന്നു് മക്കത്തേയ്ക്ക് പുറപ്പെട്ടു. എന്നാൽ, ഹുദയ്ബിയ്യഃ എന്ന സ്ഥലത്തെത്തിയപ്പോൾ മക്കക്കാർ അവരെ തടഞ്ഞു. എന്നുമാത്രമല്ല, മക്കക്കാരുടെ ആവശ്യങ്ങളെ മാനിച്ച് അവരുടെ ഇംഗിതമനുസരിച്ചുള്ള നിബന്ധനകളിൽ നബി(സ) ഒപ്പുവെച്ചു. അങ്ങനെ മക്കയിൽ പ്രവേശിക്കാൻ സാധിക്കാ

തെ നബി(സ) തിരുമേനിയ്ക്കു് മദീനയിലേക്കു് മടങ്ങി പോരേണ്ടിവന്നു. ഈ സംഭവം സഹാബികൾക്കു് അസഹ്യമായ ഇച്ഛാഭംഗത്തിനും മനോവേദനയ്ക്കും കാരണമായി. ഹസ്റത്ത് ഉമർ(റ) നബി (സ) തിരുമേനിയോട്, "താങ്കൾ ഒരു സത്യ പ്രവാചകനായ സ്ഥിതിക്കു് ഇതെങ്ങനെ സംഭവിച്ചു''വെന്നുകൂടി തദവസരത്തിൽ ചോദിച്ചു. എന്നാൽ, ഹസ്റത്ത് നബി(സ) തിരുമേനിയുടെ പ്രസ്തുത ദിവ്യദർശനം അടുത്ത വർഷത്തിൽ പൂർത്തിയാവുകതന്നെ ചെയ്തു. ഇതിൽനിന്നും തിരുമേനിയ്ക്കു് ആ പുണ്യദർശനത്തിൻെറ പൊരുൾ എപ്പോൾ പുലരുമെന്നതിനെക്കുറിച്ചു് നിശ്ചയമുണ്ടായിരുന്നില്ല, എന്നനുമാനിക്കുന്നതിൽ ഒരു തെററുമില്ല.

ഒരിക്കൽ നബി (സ) തിരുമേനി അരുൾചെയ്തു.

رأيت فى المنام انى اهاجر من مكة الى ارض بها نخل فذهب
وهلى الى انها اليمامة او هجر فاذا هى المدينة يثرب

ഞാൻ മക്കയിൽനിന്നു് ഈന്തപ്പന വൃക്ഷങ്ങളുള്ള ഒരു പ്രദേശത്തേയ്ക്കു് ഹിജറത്ത് ചെയ്യുന്നതായി ദർശനത്തിൽ കണ്ടു. അതു് യമാമയോ ഹജറോ ആയിരിക്കുമെന്നു് ഞാൻ കരുതി. എന്നാൽ, അതു് മദീനയായിരുന്നു; മുൻപത്തെ യസ്‌രിബ്. (ബുഖാരി വാള്യം 2 അലാമാത്തുന്നുബുവ്വത്തി ഫിൽ ഇസ്‌ലാം.)

പ്രസ്തുത സംഭവങ്ങളിൽനിന്നു് പ്രവചനങ്ങളും മുന്നറിയിപ്പുകളുമടങ്ങിയ വഹ്‌യുകളും ദർശനങ്ങളും മനസ്സിലാക്കുന്നതിൽ പ്രവാചകൻമാർക്കു് തെററു പററാമെന്നു്

മനസ്സിലാവുന്നു. ഇത് ആ സത്യാത്മാക്കളുടെ സത്യത യ്ക്കോ ശ്രേഷ്ഠതയ്ക്കോ നിഷ്കളങ്കതയ്ക്കോ ഒരിക്ക ലും മങ്ങലേല്പിക്കുകയുമില്ല. ഈ യാഥാർത്ഥ്യം പല മഹാ ത്മാക്കളും തങ്ങളുടെ ഗ്രന്ഥങ്ങളിൽ സൂചിപ്പിച്ചിട്ടുണ്ട്. അഹ്ലുസുന്നത്ത് വൽജമാഅത്തിൻെറ വിശ്വാസപ്രമാ ണങ്ങളടങ്ങിയ നിബ്റാസ് എന്ന ഗ്രന്ഥത്തിൽ പറയുന്നു.

ان النبى صلعم قد يجتهد فيكون خطأ كما ذكره الا صوليون

وفى الحديث ما حدثتكم عن الله سبحانه وتعالى فهو حق وما

قلت فيه من قبل نفسى فانما انا بشر أخطئ و اصيب

നബി (സ) തിരുമേനി ചിലപ്പോൾ ഇജ്തിഹാദ് ചെയ്യു മായിരുന്നു. ചിലപ്പോൾ അത് തെററായിത്തീരുന്നുവെന്നു ഉസൂലീൻകളായ പണ്ഡിതൻമാർ അഭിപ്രായപ്പെടുന്നു. ഹസ്റത്ത് നബി(സ) തിരുമേനി ഇപ്രകാരം പ്രസ്താവി ച്ചതായി ഹദീസിൽ കാണാം. ഞാൻ നിങ്ങൾക്ക് അല്ലാ ഹുവിൽനിന്നു ലഭിക്കുന്ന വിഷയം അറിയിക്കുന്നത് തികു ച്ചും സത്യമാണ്. എന്നാൽ, അതിനെ സംബന്ധിച്ചുള്ള എൻെറ അഭിപ്രായ പ്രകടനം തെററാകാനും ശരിയാകാ നും മതി. കാരണം ഞാൻ ഒരു മനുഷ്യനാണ്.

(നിബ്റാസ് ഭാ: 392)

പ്രസ്തുത വ്യാഖ്യാനങ്ങളുടേയും യാഥാർത്ഥ്യങ്ങളുടേയും അടിസ്ഥാനത്തിൽ ഹസ്റത്ത് അഹ്മദ് (അ) 'ഇസാ ലയെ ഔഹാം' എന്ന ഗ്രന്ഥത്തിൻെറ 691ാം ഭാഗത്ത് എന്താണെഴുതിയിരിക്കുന്നതെന്നു് പരിശോധിച്ചാൽ സത്യം ഗ്രഹിക്കാൻ എളുപ്പമാകും.

അദ്ദേഹം പറയുന്നു.

''പ്രവചനങ്ങൾക്കു വിശദീകരണം നല്കുന്നതിൽ പ്രവാചകൻമാർക്കും ചിലപ്പോൾ തെററു പററുമെന്നു് പ്രസ്തുത കാര്യങ്ങളിൽനിന്ന് വിശ്വാസയോഗ്യമായി മനസ്സിലാക്കാവുന്നതാണ്. എന്നാൽ, വഹ്‌യിൽ അറിയിക്കപ്പെട്ട വചനങ്ങൾ സംശയലേശമെന്യേ ഒന്നാം കിടയിലുള്ള സത്യങ്ങളാകുന്നു. എന്നാൽ, അതിനു് ചിലപ്പോൾ സ്വയം ചിന്തിച്ചും ആലോചിച്ചും (ഇജ്തിഹാദ്) വിശദീകരണം നല്കുകയെന്നത് നബിമാരുടെ സമ്പ്രദായമാണ്. മനുഷ്യർ എന്ന നിലയ്ക്കു് വിശദീകരണം നല്കുന്ന കാര്യത്തിൽ ചിലപ്പോൾ അവർക്ക് തെററുപററാനും സാധ്യതയുണ്ട്. പക്ഷേ, ഇങ്ങനെയുള്ള തെററുകൾ വിശ്വാസപരമായ മതകാര്യങ്ങളിലുണ്ടാകുകയില്ല. കാരണം അവരുടെ പ്രബോധനത്തിൽ അല്ലാഹുവിൻെറ ഭാഗത്തുനിന്നു വലിയ ശ്രദ്ധയുണ്ടാകുന്നു. അതു പ്രായോഗികമായ നിലയിൽ നബിമാരെ പഠിപ്പിക്കുകയും ചെയ്യുന്നു. അപ്രകാരം നമ്മുടെ നബി (സ) തിരുമേനിക്കു് സ്വർഗ്ഗവും നരകവും കാണിക്കപ്പെട്ടു. അനിഷേധ്യവും ഖണ്ഡിതവും വ്യക്തവുമായ വചനങ്ങളാൽ സ്വർഗ നരകങ്ങളുടെ യാഥാർഥ്യവും വെളിപ്പെടുത്തപ്പെട്ടു. പിന്നെ എങ്ങനെയാണ് ഇവയുടെ വിശദീകരണത്തിൽ ആ പുണ്യാത്മാവിന് തെററു പററുക? അല്ലാഹു തൻെറ എന്തെങ്കിലും താല്പര്യം നിമിത്തം അവ്യക്തവും സംക്ഷിപ്തവുമാക്കിവയ്ക്കുന്ന രീതിയിലുള്ള പ്രവചനങ്ങളിൽ മാത്രമാണ് തെററിൻെറ സാധ്യതയുണ്ടാകുന്നത്. മതപരമായ പ്രശ്നങ്ങളുമായി അതിനു ഒരു ബന്ധവുമില്ല. അതിസൂക്ഷ്മമായ ഒരു രഹസ്യമാണിത്. ഇത് മനസ്സിലാക്കിയാൽ നബുവ്വത്തിൻെറ യഥാർത്ഥ സ്ഥാനത്തെക്കുറിച്ചുള്ള ജ്ഞാനം ലഭിക്കുന്നതാണ്. ഇതി

ന്റെ അടിസ്ഥാനത്തിൽ നമുക്ക് പറയാൻ സാധിക്കും. നബി(സ) തിരുമേനിക്ക് ഇബ്നമർയമിന്റേയും ദജ്ജാലിന്റേയും ദജ്ജാലിന്റെ 70 മുഴമുള്ള കഴുതയുടേയും ശരിയായ ഒരു അനുയോജ്യമാതൃക ഇല്ലാത്തതിനാൽ യഥാർത്ഥനില വെളിപ്പെട്ടിട്ടില്ലെങ്കിലും യഅ്ജൂജ് മഅ്ജൂജിനെകുറിച്ച് ഗഹനമായ രീതിയിൽ വഹ്‌യ് മുഖേന അറിയിക്കപ്പെട്ടിട്ടില്ലെങ്കിലും ദാബ്ബത്തുൽ അർളിന്റെ യഥാർത്ഥനില അതുപോലെതന്നെ പ്രകടമായിട്ടില്ലെങ്കിലും, കേവലം ഏകദേശമാതൃകകളുടേയും സാദൃശ്യരൂപങ്ങളുടേയും അവ്യക്തകാര്യങ്ങളുടേയും വിവരണരീതിയിൽ മാനുഷികമായ കഴിവുകൊണ്ട് മറഞ്ഞിരിക്കുന്നതിന്റെ ശരിയായ അറിവ് ഏകദേശരൂപത്തിൽ മനസ്സിലാക്കപ്പെട്ടുവെന്നതിൽ അത്ഭുതത്തിന് അവകാശമില്ല. അങ്ങനെയുള്ള കാര്യങ്ങൾ അത് പ്രകടമാകുന്ന സമയത്ത് അറിയപ്പെടാത്ത ചില ഭാഗങ്ങൾ വെളിപ്പെട്ടുവെന്നുവന്നാലും നബുവ്വത്തിന്റെ പ്രതാപത്തിന് ഒരു കോട്ടവും തട്ടില്ല. എന്നാൽ, അല്ലാഹുവിന്റെ ദൂതനും ഇഞ്ചീൽ ലഭിച്ച പ്രവാചകനുമായ ഹസ്റത്ത് ഈസബ്നുമർയം വീണ്ടും ലോകത്ത് അവതരിക്കുന്നതല്ലെന്നും അദ്ദേഹത്തിന്റെ നാമത്തിൽ ഒരു സദൃശ്യപുരുഷനായിരിക്കും വരികയെന്നും ആത്മീയമായ സാദൃശ്യം നിമിത്തം അല്ലാഹുവിൽനിന്നു അദ്ദേഹത്തിന് ഈസബ്നുമർയം എന്ന നാമം ലഭിക്കുമെന്നുമുള്ള യാഥാർത്ഥ്യം ഹസ്റത്ത് നബികരീം (സ) തിരുമേനി ദൃഢമായും വ്യക്തമായും മനസ്സിലാക്കിയിരുന്നുവെന്നു വിശുദ്ധഖുർആനിൽനിന്നും ഹദീസുകളിൽനിന്നും നമുക്ക് ഗ്രഹിക്കാവുന്നതാണ്.'' (ഇസാലയെ ഔഹാം പേജ് 691, 692)

പ്രസ്തുത വിഷയത്തെക്കുറിച്ച് ഹസ്റത്ത് അഹ്മദ് (അ) ന്റെ മേൽവിശദീകരണവും തത്സംബന്ധമായി ഇശാഅത്തുകാരൻ എടുത്തുകാണിച്ച ഉദ്ധാരണവും തമ്മിൽ താരതമ്യപ്പെടുത്തിയാൽ എത്രമാത്രം കൊടുംവഞ്ചനയും പൈശാചികത്വവുമാണ് ഇശാഅത്തുകാരൻ ചെയ്തിരിക്കുന്നതെന്നു മനസ്സിലാക്കാൻ പ്രയാസമില്ല. ഇത്തരം വിശ്വാസവഞ്ചകരെ കുറിച്ചാണ് അല്ലാഹു വിശുദ്ധ ഖുർആനിൽ പറഞ്ഞത്.

فاما الذين فى قلوبهم زيغ فيتبعون ما تشابه منه ابتغاء الفتنة

ഹൃദയത്തിൽ വക്രതയുള്ളവർ (ഖണ്ഡിതമായ കാര്യങ്ങളെ അവഗണിച്ചു കൊണ്ട്) ഉപമാരൂപത്തിലുള്ളതിനെ, കുഴപ്പമുണ്ടാക്കണമെന്ന ഉദ്ദേശ്യത്തോടെ പിൻതുടരുന്നു. (3:8)

ഇശാഅത്തുകാരുടെ മതഗുരുവും മാർഗദർശകനുമായ മൗലവി മൗദൂദീസാഹിബ്, ദജ്ജാലിനെക്കുറിച്ചുള്ള നബി (സ) തിരുമേനിയുടെ ഹദീസുകളെ സംബന്ധിച്ച് പ്രകടിപ്പിച്ച അഭിപ്രായം ഇവിടെ ഉദ്ധരിക്കുന്നത് അനുചിതമല്ലെന്നു തോന്നുന്നു. അദ്ദേഹം പറയുന്നത് കാണുക.

ദജ്ജാലിനെക്കുറിച്ചുള്ള നബി (സ) തിരുമേനിയുടെ ഹദീസുകളെപ്പററി പൊതുവായി വീക്ഷണം ചെയ്യുകയാണെങ്കിൽ ഒരു കാര്യം വ്യക്തമാകുന്നതാണ്. അതായത് ഹുസൂറിനു തത്സംബന്ധമായി അല്ലാഹുവിൽ നിന്നു ലഭിച്ച അറിവ് ഒരു വലിയ ദജ്ജാൽ പ്രത്യക്ഷപ്പെടുന്നതാണെന്നും അതിനു ഇത്തരം ഗുണഗണങ്ങളുണ്ടായിരിക്കുമെന്നും അതിനുള്ള സവിശേഷതകൾ ഇന്നതൊക്കെയാണെന്നും മാത്രമായിരുന്നു. എന്നാൽ, അതെപ്പോൾ പ്രത്യക്ഷപ്പെടുമെന്നും എവിടെ പ്രത്യക്ഷപ്പെടുമെന്നും, തിരു

മേനിയുടെ കാലത്ത്തന്നെ അത് ഭൂജാതനാകുമോ അതോ തിരുമേനിയ്ക്കുശേഷം വിദൂരഭാവിയിൽ ഭൂജാതനാകുമോ എന്നൊന്നും തിരുമേനിയ്ക്ക് പറഞ്ഞുകൊടുക്കപ്പെട്ടിരുന്നില്ല. പ്രസ്തുത വിഷയങ്ങളെക്കുറിച്ചുള്ള വിഭിന്നമായ അഭിപ്രായങ്ങൾ നബികരീം (സ) തിരുമേനിയുടെ ഹദീസുകളിൽനിന്നും ഉദ്ധരിക്കപ്പെട്ടത് വാസ്തവത്തിൽ നബി (സ) തിരുമേനിയുടെ വെറും ഊഹങ്ങളായിരുന്നു. അവയെക്കുറിച്ച് അദ്ദേഹം സ്വയം സന്ദേഹങ്ങളിലായിരുന്നു. ചിലപ്പോൾ അദ്ദേഹം ദജ്ജാൽ ഖുറാസാനിൽ നിന്ന പുറപ്പെടുമെന്നും ചിലപ്പോൾ ഇസ്ഫഹാനിൽ നിന്നും ചിലപ്പോൾ ശാമിൻേറയും ഇറാഖിൻേറയും മദ്ധ്യേയുള്ള പ്രദേശത്തിൽനിന്നും പ്രത്യക്ഷപ്പെടുമെന്നുമുള്ള തൻെറ അഭിപ്രായത്തെ വെളിപ്പെടുത്തുകയുണ്ടായി........ ...........ഒന്നാമതായി സംശയാസ്പദമായ ഈ അഭിപ്രായത്തിൽ വെളിപ്പെടുത്തുന്നത് അവ തിരുമേനി (സ) യുടെ വഹ്‌യുടെ അടിസ്ഥാനത്തിൽ പറഞ്ഞവയായിരുന്നില്ലെന്നാണ്. അദ്ദേഹത്തിൻെറ പ്രസ്തുത ഊഹം യാഥാർത്ഥ്യമായിപ്പുലർന്നില്ലെങ്കിൽ തിരുമേനിയുടെ നബുവ്വത്തിന്ന ഏതെങ്കിലും വിഘ്നമുണ്ടാകുമെന്നോ അല്ലെങ്കിൽ അവയിൽ വിശ്വസിക്കേണ്ടത് നിർബന്ധമാണെന്നോ അതിന്നർത്ഥമില്ല.........ദജ്ജാൽ ഒരു പക്ഷേ തൻെറ ജീവിതകാലത്തിൽ പ്രത്യക്ഷപ്പെടുമെന്നോ അതല്ല തനിക്കശേഷം ആസന്നഭാവിയിൽ വരുമെന്നോ നബിതിരുമേനിക്കു അഭിപ്രായമുണ്ടായിരുന്നു. എന്നാൽ, 13½ നൂററാണ്ടുകാലത്തെ ചരിത്രം ഹുസൂറിൻെറ ഈ ഊഹം ശരിയായിരുന്നില്ലെന്ന മനസ്സിലാക്കിത്തരുന്നില്ലേ? ഇനിയും ഇത്തരം കാര്യങ്ങൾ ഇസ്ലാമിക വിശ്വാസപ്രമാണങ്ങളിൽപ്പെട്ടതാണെന്ന ഉദ്ധരിച്ചുകൊണ്ടിരിക്കുന്നത് ഇസ്ലാമിൻെറ യഥാ

ത്ഥ പ്രാതിനിധ്യമാകുന്നില്ല. ഇതിനെ ഹദീസിൻെറ യഥാർത്ഥജ്ഞാനമെന്നു പറയപ്പെടാൻ പാട്ടുള്ളതുമല്ല.''

(തർജുമാനുൽ ഖുർആൻ ഫെബ്രു : 1941)

മൗദൂദീസാഹിബിൻെറ പ്രസ്തുത അഭിപ്രായപ്രകടനത്തിൻെറ വെളിച്ചത്തിൽ നോക്കുമ്പോൾ യഅ്ജൂജ് മഅ്ജൂജ്, ദജ്ജാൽ മുതലായവയെ സംബന്ധിച്ച യഥാർത്ഥ ജ്ഞാനം നബി (സ) തിരുമേനിക്ക് ലഭിച്ചിരുന്നില്ലായെന്ന ഹസ്റത്ത് അഹ്മദിൻെറ പ്രസ്താവനയിൽ ആക്ഷേപാർഹമായിട്ടൊന്നുംതന്നെയില്ലെന്നു് മനസ്സിലാക്കാവുന്നതാണ്.

തുടന്നു ഇശാഅത്തുകാരൻ എഴുതുന്നു.

''മുഹമ്മദി (സ) ന് 3000 അടയാളങ്ങളുണ്ടായിരുന്നു. എനിക്കാകട്ടെ മൂന്നുലക്ഷമാണ് അടയാളങ്ങൾ (തദകറത്തു ശഹാദതീൻ പേജ് 41) എന്നിങ്ങനെ സൃഷ്ടികളിൽ ശ്രേഷ്ഠനായ മുഹമ്മദ്മുസ്തഫ (സ) യെപ്പോലും തരം താഴ്ത്താനുള്ള ഒരു കുത്സിത ശ്രമം നടത്തുന്നു മിർസാ ഖാദിയാനി'' (മിർസാ സാഹിബ്: സ്വന്തം കൃതികളിൽ പേജ്. 11)

ഹസ്റത്ത് അഹ്മദ് (അ) ൻെറ പ്രസ്തുത ഗ്രന്ഥത്തിൽ എവിടേയുംതന്നെ ഹസ്റത്ത് മുഹമ്മദ്നബി (സ) ക്ക് മൂവായിരം അടയാളമേ ഉണ്ടായിരുന്നുള്ളുവെന്നും തനിക്കാവട്ടെ മൂന്നുലക്ഷം അടയാളങ്ങൾ ഉണ്ടായിരുന്നുവെന്നും വ്യക്തമാക്കുന്നതോ ആ ആശയം വരുന്നതോ ആയ ഒരൊററ പ്രയോഗവും കാണാൻ സാദ്ധ്യമല്ല. ഈ ആരോപണവും

ان يقولون الا كذبا

'അവർ കളവുമാത്രമേ പറയുകയുള്ളു' [18 : 6] എന്ന് ഇശാഅത്തുകാരുടെ ദജ്ജാലീസിഫത്തിൻെറ മറെറാരു ഉദാഹരണം മാത്രമാണ്. ഇശാഅത്തുകാരൻ തീച്ചയായും തദ്ക്കിറത്തുശ്ശുഹാദത്തയ്ൻ എന്ന ഗ്രന്ഥം വായിച്ചിരിക്കുകയില്ല. ഇശാഅത്തുകാരനെപ്പോലുള്ള മറെറാരു വക്രബുദ്ധി മെനഞ്ഞെടുത്ത കൃതിയിൽനിന്നും എടുത്തുചേർത്ത ഒരാക്ഷേപം മാത്രമാണിത്. ഇത്തരം വഞ്ചകർക്ക് അല്ലാഹുവിൻെറ പിടിയിൽനിന്ന് ഒരിക്കലും ഒഴിഞ്ഞുമാറാൻ സാധ്യമല്ല.

തനിക്ക് അല്ലാഹു വെളിപ്പെടുത്തിത്തന്ന എല്ലാ അടയാളങ്ങളും ദൃഷ്ടാന്തങ്ങളും ഹസ്റത്ത് മുഹമ്മദ് മുസ്തഫാ (സ) തിരുമേനിയുടെ ആത്മീയാനുഗ്രഹങ്ങളിൽനിന്നുള്ളതാണെന്നു ഹസ്റത്ത് അഹ്മദ് (അ) തൻെറ പല ഗ്രന്ഥങ്ങളിലും വ്യക്തമാക്കുകയുണ്ടായി.

അദ്ദേഹം പറയുകയാണ്,

''അല്ലാഹു എല്ലാ കാലഘട്ടങ്ങളിലും, പരിപൂർണ്ണനും പരിശുദ്ധാത്മാവുമായ ആ പുണ്യാത്മാവിൻെറ (സ: അ) സത്യസാക്ഷ്യത്തിനുള്ള ദൃഷ്ടാന്തങ്ങൾ കാണിക്കുവാനായി ആരെയെങ്കിലും നിയോഗിച്ചുകൊണ്ടിരുന്നു. ഇക്കാലത്ത് വാഗ്ദത്തമസീഹ് എന്ന നാമത്തോടെ എന്നെയാണ് നിയുക്തനാക്കിയിരിക്കുന്നത്. നോക്കുക, ആകാശത്തുനിന്നു അടയാളങ്ങൾ പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്നു. വിവിധങ്ങളായ അത്ഭുതങ്ങൾ പ്രകടമായിക്കൊണ്ടിരിക്കുന്നു. ക്രിസ്ത്യാനികളോ യഹൂദികളോ ആര്യസമാജക്കാരോ ആയ സത്യാന്വേഷികൾക്കു ഈ അടയാളങ്ങൾ എൻെറയടുക്കൽവന്ന് കാണാവുന്നതാണ്. ഈ അനുഗ്രഹ

ങ്ങളെല്ലാംതന്നെ വാസ്തവത്തിൽ ഹസ്റത്ത് മുഹമ്മദു നബി (സ) തിരുമേനിയുടേത് തന്നെയാണ്'' (കിതാബുൽ ബരിയ്യ: അടിക്കുറിപ്പ് പേ: 157)

ഹസ്റത്ത് അഹ്മദ് (അ) ന്റെ പ്രസ്തുത പ്രസ്താവനക്കെതിരിൽ ഇശാഅത്തുകാരന്റെ വ്യാജാരോപണം എത്രമാത്രം ജുഗുപ്സാവഹമാണെന്ന് ഇതിൽനിന്നും മനസ്സിലാക്കാം.

ഇശാഅത്തുകാരൻ തന്റെ 'മിർസയും പ്രവാചകത്വവും' എന്ന മറെറാരു കൃതിയിൽ പ്രസ്തുത ആക്ഷേപംതന്നെ ഗ്രന്ഥത്തിന്റെ പേര് മാററിച്ചേർത്തുകൊണ്ട് പരാമർശവിഷയമാക്കിയിരിക്കുന്നു. ഇതിലും അയാൾക്കു പരാജയമേ പററിയുള്ളൂ. കാരണം, പേരുമാററിപ്പറയപ്പെട്ട ഈ ഗ്രന്ഥത്തിലും അത്തരത്തിലുള്ള ഒരു വചനം ഇല്ലതന്നെ. ഇത് അയാളുടെ വിശ്വാസവഞ്ചനയുടെ മറെറാരു ഉദാഹരണമാണ്. അയാൾ പറയുന്നു:

''മിർസാ ഖാദിയാനി അവകാശപ്പെടുന്നത് നോക്കുക. മുഹമ്മദ് (സ)ക്ക് മൂവ്വായിരം അടയാളങ്ങളേ ഉണ്ടായിരുന്നുള്ളൂ. എന്റെ അടയാളങ്ങൾ മൂന്നുലക്ഷമാണ്.'' (തുഹ്ഫയേ ഗോൾഡവിയ്യ, പേ. 40) (മിർസയും പ്രവാചകത്വവും ഭാ. 95)

എന്നാൽ, പ്രസ്തുത ഗ്രന്ഥത്തിൽ ഹസ്റത്ത് അഹ്മദ് (അ) എന്താണെഴുതിയിരിക്കുന്നതെന്ന് കാണുക.

''ദുഷ്ടഹൃദയനായ ഏതെങ്കിലും ഒരുവൻ ഹസ്റത്ത് മുഹമ്മദ് മുസ്തഫാ (സ) മുഖേന പ്രകടമായ മൂവായിരം അത്ഭുത അടയാളങ്ങളെ തികച്ചും അവഗണിച്ചുകൊണ്ട്

ഹുദ്‌യ്ബിയായുമായി ബന്ധപ്പെട്ട പ്രവചനം പൂർത്തിയായില്ലെന്ന് കൂടക്കൂടെ പുലമ്പിക്കൊണ്ടിരിക്കുന്നതുപോലെയാണ് ഇവിടെയും ചെയ്തിട്ടുള്ളത്. അല്ലെങ്കിൽ ഹസ്റത്ത് മസീഹുബ്‌നു മർയം (അ) ചെയ്ത വ്യക്തമായ മുന്നറിയിപ്പുകളെക്കുറിച്ച് പേരുപോലും പറയാതെ 'നിങ്ങളിൽ പലരും ജീവിച്ചിരിക്കെ ഞാൻ വീണ്ടും മടങ്ങിവരും' എന്ന മുന്നറിയിപ്പ് പൂർത്തിയായില്ലെന്ന് പരിഹാസദ്യോതകമായി വീണ്ടും വീണ്ടും പറഞ്ഞുകൊണ്ടിരിക്കുന്നത്‌പോലെയാണിത്''. (തുഹ്ഫയെ ഗോറഡവിയ്യ പേ. 40)

ചുരുക്കത്തിൽ, പ്രസ്തുത ഗ്രന്ഥത്തിലോ മറ്റേതെങ്കിലും ഗ്രന്ഥങ്ങളിലോ ഹസ്റത്ത് അഹ്‌മദ് (അ) തനിക്കു ഹസ്റത്ത് നബികരീം (സ) തിരുമേനിയേക്കാൾ ശ്രേഷ്ഠതയുണ്ടെന്നു ദ്യോതിപ്പിക്കുന്ന ഒരു വചനവും എഴുതിയിട്ടില്ലെന്നതാണ് സത്യം.

ഇശാഅത്തുകാരൻ തന്റെ കള്ളത്തരങ്ങളുടേയും ആത്മവഞ്ചനയുടേയും ഘോഷയാത്ര അനസ്യൂതം തുടരുന്നതു ശ്രദ്ധിക്കുക. അയാൾ പറയുന്നു.

''നബി (സ) യുടെ അമാനുഷിക സിദ്ധിയായ شق القمر നെപ്പററി മിർസ പറയുന്നു: ''നബി (സ)യുടെ അംഗുലീ ചലനം കൊണ്ട് ചന്ദ്രൻ രണ്ടായി പിളർന്നുകാണപ്പെട്ടു. അത് പ്രകൃതിനിയമവിരുദ്ധമാണെന്നായിരുന്നു നിഷേധികളുടെ വാദം'' (ചശ്മയേ മഅ്രിഫത്ത്, പേജ് 41) ''ഇന്നായിരുന്നു ആ അമാനുഷിക സിദ്ധികാണിച്ചിരുന്നതെങ്കിൽ ഗോള ശാസ്ത്ര പടുക്കൾ അതിനെ വെറും ചന്ദ്രഗ്രഹണമായി പര്യവസാനിപ്പിച്ച തള്ളുമായിരുന്നു.''

(1897 ലെ സമ്മേളന റിപ്പോർട്ടിൽ മിർസയുടെ പ്രസംഗം പേജ്: 158) ഗോളശാസ്ത്രജ്ഞരല്ല, മിർസാഗുലാം ഖാദിയാനി തന്നെ അക്കാര്യം നിറവേററിയിരിക്കുന്നു.

''അദ്ദേഹത്തിനു ചന്ദ്രഗ്രഹണം മാത്രമാണ് അടയാളമായി കിട്ടിയത്. എന്നാൽ എനിക്കുവേണ്ടി സൂര്യനും ചന്ദ്രനും ഗ്രഹണം ബാധിച്ചിട്ടുണ്ട്. എന്നിട്ടും നിങ്ങൾ നിഷേധിക്കുന്നോ?'' (ഇഅ്ജാസെ അഹ്മദീ, പേജ് 71 (മിർസയും പ്രവാചകത്വവും പേജ് 94, 95)

പ്രസ്തുത ഉദ്ധരണികൾ വായിച്ചപ്പോൾ ഇസ്‌ലാമിന്റെ ബദ്ധവൈരികൾ വിശുദ്ധ ഖുർആന്റെ വിവിധ അധ്യായങ്ങളിൽനിന്നും വെവ്വേറെ ആയത്തുകളെടുത്ത് അവയെ കൃത്രിക പ്രയോഗത്തിനു വിധേയമാക്കി പിന്നെ അന്യോന്യം കൂട്ടിച്ചേർത്ത് ചെയ്ത ആക്ഷേപങ്ങളാണ് ഓർമ വന്നത്. അത്തരം ഒരു പ്രകടനം സ്വാമി ദയാനന്ദ സരസ്വതി തന്റെ 'സത്യാർഥ പ്രകാശ്'' എന്ന ഗ്രന്ഥത്തിൽ കാണിച്ചിരുന്നു.

ഉദാഹരണമായി,

''നിങ്ങൾ സ്വയബോധമില്ലാത്ത അവസ്ഥയിൽ നമസ്കാരത്തെ അടുക്കരുത്'' (4 : 44) ''നിങ്ങൾ തിന്നുവിൻ കുടിക്കുവിൻ അമിതത്തം കാണിക്കരുത്.'' (7:32) എന്നീ വിശുദ്ധ ഖുർആനിലെ വിവിധ അധ്യായങ്ങളിൽനിന്നു രണ്ടു ആയത്തുകളെടുത്ത് അവയുടെ തലയും വാലും വെട്ടി മാററിക്കൊണ്ട് ''നിങ്ങൾ തിന്നുവിൻ കുടിക്കുവിൻ നമസ്കാരത്തെ അടുക്കരുത്'' എന്നു വിശുദ്ധ ഖുർആനിൽ 7 : 32, 4 : 44 എന്നീ വചനങ്ങളിൽ വ്യക്തമായിപ്പറയുന്നുവെന്ന് സമർഥിക്കുകയുണ്ടായി.

ഇതേ അടവുതന്നെയാണ് ഈ സത്യവിരോധികളായ വിശ്വാസ വഞ്ചകരും ഹസ്റത്ത് അഹ്മദ് (അ) ൻെറ ഗ്രന്ഥങ്ങളോടു കാണിച്ചിരിക്കുന്നത്. ഇനി ഇശാഅത്തു കാരൻെറ ചതിപ്രയോഗം കാണുക.

ചന്ദ്രൻ പിളർന്നതിനെക്കുറിച്ച് ഹസ്റത്ത് അഹ്മദ് (അ) തൻെറ ചശ്മയെ മഅ്രിഫത്ത് എന്ന ഗ്രന്ഥത്തിൽ രണ്ടാംഭാഗം 41ാം പേജിൽ ഇപ്രകാരം എഴുതുന്നു.

''അപ്രകാരംതന്നെ ദൈവീകകരങ്ങളാൽ ദൃശ്യമായ 'ശഖ്ഖുൽ ഖമർ' എന്ന അതിമഹത്തായ അത്ഭുതാടയാളത്തെക്കുറിച്ച് വിശുദ്ധ ഖുർആനിൽ രേഖപ്പെട്ടുകിടക്കുന്നു. അതായത് നബികരീം (സ) ൻെറ അംഗുലീചലനംകൊണ്ട് ചന്ദ്രൻ രണ്ടായിപ്പിളന്ന് കാണപ്പെട്ടു. നിഷേധികൾ ആ ദിവ്യാത്ഭുതം കണ്ടു. ഇതു വാനശാസ്ത്രത്തിന്നു വിരുദ്ധമായ ഒന്നാണെന്ന വാദം നിരർത്ഥകമാണ്. കാരണം വിശുദ്ധഖുർആൻ പറയുന്നു.

اقتربة الساعة وانشق القمر وان يرو اية يعرضوا ويقولوا

سحر مستمر

ഖിയാമം അടുത്തു; ചന്ദ്രൻ പിളന്നു. നിഷേധികൾ ഈ അത്ഭുതംകണ്ട് തിരിഞ്ഞുമാറുകയും ഇത് ശക്തമായൊരു മാന്ത്രികതയാണെന്നും ഇതിൻെറ പ്രതികരണം ആകാശത്തുണ്ടായിയെന്നും പറയുകയുമാണ് ചെയ്തത് (54 : 2,3) ഇത് വെറുമൊരു വാദമല്ലെന്നത് ഇവിടെ പ്രത്യക്ഷമാണ്. കഠിന ശത്രുക്കളായ കുഫ്രിയത്തിൽത്തന്നെ ജീവനൊടുക്കിയ നിഷേധികളെ വിശുദ്ധഖുർആൻ ഈ വിഷയത്തിൽ സാക്ഷികളാക്കുകയാണ്. 'ശഖ്ഖുൽ

ഖമർ' എന്ന മഹാത്ഭുതം വാസ്തവത്തിൽ സംഭവിച്ച ഒന്നല്ലായിരുന്നെങ്കിൽ ഇസ്ലാമിൻെറ ഈ കട്ടംശത്രുക്കരം എങ്ങനെ മൗനം പൂണ്ടിരിക്കും. ചന്ദ്രൻ പിളൎന്നത് തങ്ങരം കണ്ടിട്ടില്ലെന്ന് പറഞ്ഞ് അവർ മുറവിളി കൂട്ടുമായിരുന്നില്ലേ?'' (ചശ്മയെ മഅ്രിഫത്ത് 41, 42)

നോക്കുക, ഹസ്റത്ത് അഹ്മദ് (അ) എത്ര വ്യക്തമായ രീതിയിലാണ് പ്രസ്തുത മഹാത്ഭുതം നടന്നതായി പ്രഖ്യാപിച്ചിട്ടുള്ളത്. ഇതിൽനിന്ന് ഇശാഅത്തുകാരൻെറ വൻകള്ളം സ്പഷ്ടമായി ബോദ്ധ്യമാവുന്നു. പ്രസ്തുത മഹാത്ഭുതത്തെ വെറുമൊരു ചന്ദ്രഗ്രഹണമായി തരംതാഴ്ത്തിക്കൊണ്ട് ആ പുണ്യാത്മാവിന് ചന്ദ്രഗ്രഹണം മാത്രമാണ് അടയാളമായി കിട്ടിയത്, എന്നാൽ തനിക്കുവേണ്ടി സൂര്യനും ചന്ദ്രനും ഗ്രഹണമുണ്ടായി എന്ന് ഹസ്റത്ത് അഹ്മദ് (അ) 'ഇഅ്ജാസെ അഹ്മദി' എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചതായി ഇശാഅത്തുകാരൻ ആരോപിക്കുകയാണ്. പ്രസ്തുതഗ്രന്ഥത്തിൽ ഹസ്റത്ത് അഹ്മദ് (അ) തൻെറ യജമാനരും ഗുരുശ്രേഷ്ഠരും ആത്മീയ പിതാവുമായ ഹസ്റത്ത്നബികരീം (സ) തിരുമേനിയെ സ്തുതിച്ചുകൊണ്ടെഴുതിയ സുദീർഘമായ ഒരറബി കവിതയിൽനിന്ന് ഇശാഅത്തുകാരൻ തൻെറ സ്വതസിദ്ധമായ വക്രതയോടെ വെറും ഒരു കവിതാശകലത്തെ അടർത്തിയെടുത്ത് പാമരജനങ്ങളെ തെററിദ്ധരിപ്പിക്കാൻ ശ്രമിക്കുന്നു.

وانی ورثت المال مال محمد فما انا الا آله المتخیر

وکیف ورثت ولست من ابناءه ففکر وهل فی حزبکم متفکر

اتزعم ان رسولنا سید الوری علی زعم شانئه توفی ابتر

فلا والذى خلق السماء لاجله    له مثلنا ولد الى يوم يحشر
وانا ورثنا مثل ولد متاعه    فاى ثبوت بعد ذلك يحضر
له خسف القمر المنير وان لى    غسا القمران المشرقان اتنكر
وكان كلام معجز آية له    كذلك لى قول على الكل يبهر
اذا القوم قالوا يدعى الوحى عامدا عجبت فانى ظل بدر ينور
وانى لظل ان يخالف اصله    فما فيه فى وجهى يلوح ويزهر

1 ഞാൻ ഹസ്റത്ത് നബികരീം (സ) തിരുമേനിയുടെ സമ്പത്തിനുള്ള അവകാശിയായിരിക്കുകയാണ്. അങ്ങനെ ആ പുണ്യാത്മാവിന്റെ തിരഞ്ഞെടുക്കപ്പെട്ട അവകാശി ഞാൻതന്നെയായിരിക്കുന്നു.

2 ഞാൻ അദ്ദേഹത്തിന്റെ സന്തതിയിൽപെട്ട ആളല്ലാതിരിക്കെ എങ്ങനെ ഞാൻ അവകാശിയായി. അതുകൊണ്ടു നീ ചിന്തിച്ചുനോക്കുക. നിങ്ങളുടെ സമൂഹത്തിൽ ചിന്തിക്കുന്ന വല്ലവരുമുണ്ടോ?

3 സർവ്വശ്രേഷ്ഠരായ മുഹമ്മദുനബി (സ), അദ്ദേഹത്തിന്റെ ശത്രുക്കൾ കരുതുന്നതുപോലെ സന്താനരഹിതനായി മരണപ്പെട്ടുവെന്നാണോ നീയും കരുതുന്നത്?

4 അങ്ങനെയല്ലാ, ആ പുണ്യാത്മാവിനുവേണ്ടി ഏതൊരുവനാണോ പ്രപഞ്ചത്തെ സൃഷ്ടിച്ചിരിക്കുന്നത് ആ ദൈവത്തിന്റെ പേരിൽ ഞാൻ ആണയിട്ടു പറയുന്നു, എന്നെപ്പോലുള്ള സന്തതികൾ ആ പുണ്യാത്മാവിന് ഖിയാമം നാൾവരെ ലഭിച്ചുകൊണ്ടിരിക്കുന്നതാണ്.

5 നാം, മക്കളെപ്പോലെ അദ്ദേഹത്തിൻെറ സമ്പത്തിനു അവകാശിയായി തീൎന്നിരിക്കുന്നു. ഇതിനുപുറമെ മററെന്തു് തെളിവാണു് അവതരിപ്പിക്കേണ്ടതു് ?

6 അദ്ദേഹത്തിനുവേണ്ടി പ്രകാശിക്കുന്ന ചന്ദ്രൻ പിളൎന്നു. എനിക്കുവേണ്ടി പ്രകാശിക്കുന്ന സൂര്യനും ചന്ദ്രനും ഇരുട്ടുബാധിച്ചു. നീ ഇതിനെ നിഷേധിക്കുകയാണോ?

7 അമാനുഷികവചനം (ഖുർആൻ) അദ്ദേഹത്തിനു വേണ്ടി ഒരു ദൃഷ്ടാന്തമായിരുന്നു. അതേപ്രകാരം 'എല്ലാററിനേയും അതിജയിക്കുന്ന വചനം എനിക്കു നല്കപ്പെട്ടിരിക്കുന്നു.

8 (എന്നെപ്പററി) ഇവൻ മനപൂർവ്വം വഹ്യ്‌വാദം പുറപ്പെടുവിക്കുന്നവനാണെന്നു് അവർ പറഞ്ഞപ്പോഴും ഞാൻ അത്ഭുതപ്പെട്ടു. എന്തെന്നാൽ ആ പ്രകാശിക്കുന്ന ചന്ദ്രൻെറ (സ) പ്രതിച്ഛായയാണു ഞാൻ.

9 പ്രതിച്ഛായ അതിൻെറ അസ്സലിന്നു് വിപരീതമാകുന്നതെങ്ങനെ? ആ പുണ്യാത്മാവിലുള്ള ആത്മീയപ്രകാശം എൻെറ മുഖത്തു് പ്രകാശിക്കുകയും വെളിവാകുകയും ചെയ്യുന്നു. (ഇഅ്ജാസെ അഹ്മദീ ഭാഗം 70-71)

പ്രസ്തുത കവിതാശകലങ്ങളിൽ ഹസ്റത്തു് നബികരീം (സ) തിരുമേനിയുടെ ആത്മീയ അവകാശിയായി ഹസ്റത്തു് അഹ്മദ്(അ)തന്നെ വിശേഷിപ്പിക്കുകയാണെന്നു് വ്യക്തമാണല്ലോ? എന്നാൽ, ജനങ്ങളിൽ തെററായ ധാരണ പരത്തണമെന്ന ഏക ഉദ്ദേശ്യത്തോടുകൂടിയാണ് ഇശാഅത്തുകാരൻ ഒരേയൊരു വരിമാത്രം ഉദ്ധരിച്ചിട്ടുള്ളതു്. ഇതിൽ നിന്നു് ഇശാഅത്തുകാരൻെറ ഉദ്ദേശ്യശുദ്ധി നമുക്കു് മനസ്സിലാക്കാവുന്നതേയുള്ളു.

ഇങ്ങനെ, ഹസ്റത്ത് ഇമാംമഹ്ദീ (അ) തനിക്കു ലഭ്യമായ എല്ലാ അടയാളങ്ങളും അത്ഭുതങ്ങളും ഹസ്റത്ത് നബികരീം(സ) തിരുമേനി മുഖേനയും ആ പുണ്യാത്മാവിന്റെ അനുഗ്രഹാശിസ്സുകളിലൂടെയും ലഭിച്ചതാണെന്ന് തന്റെ പല ഗ്രന്ഥങ്ങളിലും പ്രസ്താവിച്ചിട്ടുണ്ട്.

''ഈ എല്ലാ മഹത്വങ്ങളും എനിക്കു സയ്യിദുനാ ഹസ്റത്ത് മുഹമ്മദ് മുസ്തഫാ (സ) തിരുമേനിയെ അനുഗമിച്ചതിന്റെ ഫലമായി ലഭ്യമായതാണ്. ആ പുണ്യാത്മാവിന്റെ സ്ഥാനമാഹാത്മ്യങ്ങളെക്കുറിച്ച് ലോകം അറിയുന്നില്ല. ഈസാനബി (അ) ആകാശത്ത് ജീവിച്ചിരിപ്പുണ്ടെന്ന് ചില അജ്ഞന്മാർ പറയുന്നത് അങ്ങേയററം അന്യായമായ ഒന്നാണ്. എന്നാൽ, എന്നെന്നും ജീവിച്ചിരിക്കുന്ന നബി ഹസ്റത്ത് നബികരീം (സ) തിരുമേനിയാണെന്ന് അടയാളങ്ങരം പറയുന്നു. ലോകത്തിന്നു മനസ്സിലാക്കാൻ സാധിക്കാതിരുന്ന അല്ലാഹുവിനെ ആ പുണ്യനബി മുഖേനയാണ് നാം കണ്ടറിഞ്ഞിരിക്കുന്നത്. ഇതര സമുദായങ്ങരംക്കായി അടഞ്ഞുപോയ ദൈവീക വെളിപാടിന്റെ (വഹ്യുടെ) വാതിൽ ആ പുണ്യാത്മാവിന്റെ അനുഗ്രഹം കാരണമായി നമുക്കു തുറന്നിടപ്പെട്ടിരിക്കുകയാണ്. ഇതര സമുദായങ്ങളിൽ വെറും കഥകളായി പ്രസ്താവിക്കപ്പെടുന്ന അത്ഭുതങ്ങരം ആ പുണ്യനബിമുഖേന നാം കണ്ടിരിക്കുന്നു .......ആ റസൂലിന് ആയിരമായിരം സ്തോത്രങ്ങരം. ആ പുണ്യാത്മാവ്മുഖേനയാണ് നമുക്ക് അല്ലാഹുവിനെകണ്ടറിയാൻ സാധിച്ചിരിക്കുന്നതു.''

(ചശ്മയെ മസീഹീ പേ. 23, 24, 25)

''ഇസ്ലാംമതം ഒരു ജീവനുള്ളമതമാണ്. അതിന്റെ ദൈവം ഒരു സജീവ ദൈവമാണ്. അതിനുള്ള സാക്ഷ്യം

അവതരിപ്പിക്കുവാനായി ഈ കാലഘട്ടത്തിൽ അല്ലാഹു വിൻെറ ഈ ദാസൻ സന്നിഹിതനായിരിക്കുന്നു. ഹസ്റത്ത് റസൂലുല്ലാഹി (സ) തിരുമേനിയുടെയും ദൈവീക ഗ്രന്ഥമായ വിശുദ്ധഖുർആൻെറയും സത്യത്തിനു സാക്ഷ്യമായി എൻെറ കരങ്ങളാൽ ആയിരക്കണക്കിന് അടയാളങ്ങൾ പ്രത്യക്ഷമായിരിക്കുന്നു.'' (ചശ്മയെമസീഹീ പേ. 18, 19)

''ഇസ്ലാം ദൈവീക അടയാളങ്ങളുടെ സമുദ്രംതന്നെയാണ്. നമ്മുടെ നബി (സ) തിരുമേനിമുഖേന പ്രത്യക്ഷമായത്ര അത്ഭുതാടയാളങ്ങൾ മററൊരു നബിമുഖേനയും പ്രകടമായിട്ടില്ല. കാരണം ആദ്യകാല നബിമാരുടെ അത്ഭുതാടയാളങ്ങൾ അവരോടുകൂടി അവസാനിച്ചുപോയിരിക്കുന്നു. എന്നാൽ, നമ്മുടെ നബി (സ)തിരുമേനിയുടെ അത്ഭുതാടയാളങ്ങൾ ഇന്നും വെളിപ്പെട്ടുകൊണ്ടിരിക്കുന്നു. ഖിയാമംനാൾവരെ പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്നതുമാണ്. എനിക്കു അനുകൂലമായി പ്രത്യക്ഷപ്പെട്ട അടയാളങ്ങളും വാസ്തവത്തിൽ ഹസ്റത്ത് നബി (സ) തിരുമേനിയുടേതുതന്നെയാണ്''' (തതിമ്മ ഹഖീഖത്തുൽ വഹ്യ് പേ. 35)

ഹസ്റത്ത് അഹ്മദ് (അ)ൻെറ ഉപര്യുക്തവിശദീകരണങ്ങൾ ഇശാഅത്തുകാരൻെറ ജല്പനങ്ങൾക്കുള്ള വായടപ്പൻ മറുപടി ആയതുകൊണ്ട് തത്സംബന്ധമായി വീണ്ടും ഒരു വിശദീകരണത്തിനു തുനിയുന്നില്ല.

## സ്വലാത്തും സലാമും

ഇശാഅത്തുകാരൻ തുടരുന്നു.

''മിർസാ ഖാദിയാനി അനുയായികൾക്ക്, മുഹമ്മദ് നബിക്കെന്നപോലെ തനിക്കും സ്വലാത്തും സലാമും ചൊല്ലൽ നിർബന്ധമാക്കിയിരിക്കുന്നു ........

''എന്നെപ്പററി 'അലൈഹിസ്സലാത്തു വസ്സലാം' എന്നു പറയുന്നതിനെ ചിലർ ആക്ഷേപിക്കാറുണ്ട്. ഹറാമാണതെന്നത്രെ അവരുടെ വാദം. ഞാൻ വാഗ്ദത്ത മസീഹാണ്. നിരവധി ഹദീസുകളിൽ നബി(സ) മസീഹിന് അലൈഹിസ്സലാത്തുവസ്സലാം എന്ന് പറഞ്ഞിരിക്കുന്നു. അല്ലാഹുവും റസൂലും സഹാബിമാരും എനിക്ക് സ്വലാത്ത് പറഞ്ഞെങ്കിൽ എൻെറ സമുദായത്തിന് അത് ഹറാമാകുന്നതെങ്ങനെ? നബി (സ) എന്നെ കണ്ടെത്തുന്നവരോട് എനിക്ക് സലാം പറയാൻ ഏല്പിച്ചിട്ടുമുണ്ട്''. (അർബഈൻ നമ്പർ 2 പേജ് 6 (മിർസയും പ്രവാചകത്വവും പേജ് 82, 83)

വാഗ്ദത്തമസീഹും മഹ്ദിയുമായ ഒരാളുടെ പേരിൽ അദ്ദേഹത്തെ വിശ്വസിക്കുന്നവർ സ്വലാത്തും സലാമും ഓതാൻ പാടില്ലെന്ന് പറയുന്നത് ഒരു വിചിത്രവാദം തന്നെയാണ്. ഇമാം മഹ്ദീ പ്രത്യക്ഷപ്പെട്ടാൽ തൻെറ സലാം എത്തിക്കണമെന്ന് ഹസ്റത്ത് നബി (സ) തിരുമേനിതന്നെ തൻെറ ഉമ്മത്തിനോടു നിർദ്ദേശിച്ചിരുന്നുവല്ലോ? ആ സ്ഥിതിക്ക് ഇമാം മഹ്ദിയുടെ സത്യാവസ്ഥയും സത്യസാക്ഷ്യവും മനസ്സിലാക്കി അദ്ദേഹത്തിൽ വിശ്വസിക്കുന്ന ആരും അദ്ദേഹത്തിന് സലാം ചൊല്ലാൻ പാടില്ലായെന്നു നിഷ്കർഷിക്കുന്നത് തിരുമേനിയുടെ നിർദ്ദേശത്തിന്നെതിരാണെന്ന് മനസ്സിലാക്കാനുള്ള സാമാന്യ ബുദ്ധികൂടി ഇശാഅത്തുകാരനില്ലാതെപോയതിൽ നമുക്കു സഹതപിക്കാം.

തത്സംബന്ധമായി ഹസ്റത്ത് അഹ്മദ് (അ) പ്രസ്തുത ഗ്രന്ഥത്തിൽ എന്താണ് പ്രസ്താവിച്ചിരിക്കുന്നതെന്നു നോക്കാം.

''അറിവില്ലാത്ത ചിലർ, ഈയുള്ളവനിൽ എൻെറ ജമാഅത്ത് അലയ്ഹിസ്സലാത്തുവസ്സലാം എന്നു പറയുന്നതിനെ ആക്ഷേപിക്കുകയും അങ്ങനെ പറയുന്നത് ഹറാമാണെന്നു പറയുകയും ചെയ്യുന്നു. അതിനുള്ള മറുപടി ഇതാണ്. ഞാൻ വാഗ്ദത്തമസീഹാണ്. മററുള്ളവർ സ്വലാത്തും സലാമും ചൊല്ലുന്നതിരിക്കട്ടെ. ഹസ്റത്ത് നബി കരീം (സ) തിരുമേനിതന്നെ, ഇമാംമഹ്ദിയെ കണ്ടെത്തിയാൽ തൻെറ സലാം എത്തിക്കണമെന്ന് പറഞ്ഞിട്ടുണ്ട്. ഹദീസുകളിലും ഹദീസുകളുടെ ശറഹ്ഗ്രന്ഥങ്ങളിലും വാഗ്ദത്തമസീഹിനെ പരാമർശിക്കുന്ന പല സ്ഥലങ്ങളിലും സ്വലാത്തും സലാമും എഴുതീട്ടുണ്ട്. അങ്ങനെ എന്നെക്കുറിച്ചു നബികരീം (സ) തിരുമേനിയും സഹാബത്തും അല്ലാഹുതന്നെയും ഇങ്ങനെ പറഞ്ഞസ്ഥിതിക്ക് എൻെറ ജമാഅത്ത് അങ്ങനെ പറയുന്നത് എങ്ങനെ ഹറാമാകും? പൊതുവിൽ എല്ലാ സത്യവിശ്വാസികളെക്കുറിച്ചും വിശുദ്ധഖുർആനിൽ 'സ്വലാത്ത് സലാം' എന്നീ വാക്കുകൾ വന്നിട്ടുണ്ട്.'' (അർബഈൻ നമ്പർ 2 പേ. 7)

വിശുദ്ധഖുർആനിൽ പലസ്ഥലങ്ങളിലും നബി (സ) തിരുമേനിയെ കൂടാതെ സത്യവിശ്വാസികളുടെ പേരിലും സ്വലാത്ത് ഓതിയതായി കാണാവുന്നതാണ്.

هو الذى يصلى عليكم وملٰئكته ليخرجكم من الظلمت الى النور

وكان بالمؤمنين رحيما

''നിങ്ങളുടെമേൽ(സ്വലാത്ത്) അനുഗ്രഹാശ്ശിസ്സുകളർപ്പിക്കുന്നത് അവനത്രെ. അവൻെറ മലക്കുകളും (അപ്രകാരം ചെയ്യുന്നു. എല്ലാതരത്തിലുള്ള) അന്ധകാരങ്ങളിൽ നിന്നും നിങ്ങളെ പുറത്തുകൊണ്ടുവന്ന് പ്രകാശത്തിലേ

ക്ക് നയിക്കുന്നതിനുവേണ്ടി. അവൻ സത്യവിശ്വാസികളോട് അളവററ കാരുണ്യം കാണിക്കുന്നവനാകുന്നു.'' (33 : 44)

خذ من اموالهم صدقة تطهرهم وتزكيهم بها وصل عليهم ان صلوتك سكن لهم

''നീ അവരുടെ ധനത്തിൽനിന്ന് ദാനധർമ്മങ്ങൾ വാങ്ങുക. അതുവഴി നീ അവരെ ആത്മീയമായി ശുദ്ധീകരിക്കുകയും അവരുടെ അഭിവൃദ്ധിക്കുള്ള മാർഗ്ഗങ്ങൾ ഒരുക്കുകയുമാണ് ചെയ്യുന്നത്. നീ അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുക, തീർച്ചയായും നിൻെറ പ്രാർത്ഥന [സ്വലാത്ത്] അവർക്ക് മനസ്സമാധാനം നല്കുന്നതാണ്'' (9 : 103)

اولئك عليهم صلوت من ربهم ورحمة واولئك هم المهتدون

''അവരുടെ നാഥനിൽനിന്ന് അവരുടെമേൽ സ്വലാത്തും റഹ്മത്തുമുണ്ട്. അവരത്രെ നേർവഴി പ്രാപിച്ചവർ.'' (2 : 158)

എന്നിങ്ങനെ വിശുദ്ധഖുർആനിൽ പല സ്ഥലങ്ങളിലും അല്ലാഹുവിൻേറയും മലക്കുകളുടേയും നബി (സ) തിരുമേനിയുടേയും സ്വലാത്തുകൾ സത്യവിശ്വാസികൾക്കുള്ളതായി കാണപ്പെടുന്നു.

ഹസ്റത്ത് നബി (സ) തിരുമേനിയും തൻെറ സഹാബത്തിന്നുവേണ്ടി സ്വലാത്ത് ഓതിയിരുന്നതായി ഹദീസുഗ്രന്ഥങ്ങളിൽ കാണാം. (ബുഖാരി വാള്യം 4 ഹൽ യുസല്ലാ അലാ ഗയ്രിന്നബിയ്യി (സ) എന്ന അദ്ധ്യായം നോക്കുക.

ചുരുക്കത്തിൽ, ദൈവനിയുക്തരായ ഹസ്റത്ത് മസീഹ് മൗഊദിൻെറ പേരിൽ സ്വലാത്തും സലാമും ഓതുന്നത് ഒരിക്കലും ആക്ഷേപാർഹമാകുന്നില്ല.

## വിശുദ്ധഖുർആൻ വചനങ്ങളും. ഹസ്റത്ത് അഹ്മദിൻെറ വഹ്യുകളും

അഹ്മദിയ്യാ ജമാഅത്തിനും അതിൻെറ പുണ്യസ്ഥാപകർക്കുമെതിരെയുള്ള തൻെറ കുററാരോപണങ്ങൾ തുടർന്നുകൊണ്ട് ഇശാഅത്തുകാരൻ എഴുതുന്നു.

''മിർസ തൻെറ ഇൽഹാമുകളെയും ഖുർആനിക സൂക്തങ്ങളെയും താരതമ്യം ചെയ്തുകൊണ്ടു പറയുന്നു:

''ഖുർആനിലും മററു ദിവ്യഗ്രന്ഥങ്ങളിലും വിശ്വസിക്കുന്നതുപോലെതന്നെ എൻെറ വഹ്യുകളിലും വിശ്വസിക്കൽ നിർബന്ധമാണ്. മററുള്ളവയെപ്പോലെ എൻേറതും ദൈവവചനങ്ങളാണ്.'' (ഹകീകത്തുൽ വഹ്യ്, പേജ് 211)

''ഖലീഫ മഹ്മൂദഹ്മദ് പറയുന്നു: ഖുർആനെപ്പോലെ മസീഹിൻെറ ഇൽഹാമുകളും അല്ലാഹുവിൻെറ കലാമാണ്. അവയിൽ വ്യത്യാസമില്ല. ഏതിന് മുൻഗണന നല്കണമെന്ന പ്രശ്നമേ ഉദിക്കുന്നില്ല. വിവിധ രിവായത്തുകളിൽനിന്ന് ലഭിച്ച ഹദീസുകളെക്കാൾ പതിന്മടങ്ങ് ശ്രേഷ്ഠമാണ് മസീഹിൻെറ വഹ്യുകൾ'' (അൽഫസൽ, വാല്യം 2, ലക്കം 133, 29-4-1915) (മിർസയും പ്രവാചകത്വവും പേ. 84)

ഇനി തത്സംബന്ധമായി ഹസ്റത്ത് അഹ്മദ് (അ) ഹഖീഖത്തുൽവഹ്യ് 211ാം ഭാഗത്ത് എന്താണ് പറഞ്ഞതെന്ന് നോക്കുക.

''വിശുദ്ധഖുർആനിലും ദൈവത്തിൻെറ ഇതരഗ്രന്ഥങ്ങളിലും വിശ്വസിക്കുന്നതുപോലെതന്നെ ഈ ഇൽഹാമുകളിലും ഞാൻ വിശ്വസിക്കുന്നുവെന്ന് അല്ലാഹുവിൻെറ പേരിൽ സത്യംചെയ്ത് ഞാൻ പറയുന്നു. എപ്രകാരം ഞാൻ വിശുദ്ധഖുർആനെപ്പററി അത് ദൈവവചനമാണെന്ന് ഉറപ്പോടും നിശ്ചയദാർഢ്യത്തോടുംകൂടി വിശ്വസിക്കുന്നുവോ അപ്രകാരംതന്നെ എനിക്കിറങ്ങിയതും ദൈവവചനമാണെന്ന് ദൃഢമായി വിശ്വസിക്കുന്നു. എന്തുകൊണ്ടെന്നാൽ അതോടൊപ്പംതന്നെ ഒരു ദൈവീക പ്രകാശവും ഞാൻ ദർശിക്കുന്നു. അതോടൊന്നിച്ച് അല്ലാഹുവിൻെറ ഖുദ്റത്തുകളുടെ മാതൃകകളും എനിക്കറിയാൻ സാധിക്കുന്നു''. (ഹഖീഖത്തുൽവഹ്യ് പേജ് 211)

ഇവിടെ ആ പുണ്യാത്മാവ് തനിക്കുലഭിക്കുന്ന ദൈവീകവചനങ്ങളെക്കുറിച്ചുള്ള അചഞ്ചലമായ വിശ്വാസവും നിശ്ചയദാർഢ്യവും പ്രകടമാക്കുകയാണ് ചെയ്തത്. ഒരിക്കലും ഒരസത്യവാദിക്ക് ഇത്രമാത്രം പരിപൂർണ്ണവിശ്വാസത്തോടുകൂടി ഇങ്ങനെ പ്രഖ്യാപിക്കാൻ സാധിക്കുന്നതല്ല.

തനിക്കുള്ള ഈ വിശ്വാസദാർഢ്യതയെക്കുറിച്ച് മറെറാരിടത്ത് അദ്ദേഹം പറയുന്നു:

''എന്നിൽ ഇറങ്ങിയിരിക്കുന്നവചനങ്ങൾ സുദൃഢവും വിശ്വാസപൂർണ്ണവുമാണ്. സൂര്യനെയും അതിൻെറ പ്രകാശത്തെയും കാണുന്ന ഒരാൾക്ക് അത് സൂര്യനും അ

തിൻെറ പ്രകാശവും ആണെന്നതിൽ ഒരിക്കലും സംശയമു ദിക്കുകയില്ല. അപ്രകാരംതന്നെ ദൈവത്തിൽനിന്നും എ നിക്കിറങ്ങുന്ന വചനത്തെപ്പററിയും എനിക്കു ലവലേശം സംശയമില്ലതന്നെ.'' (തജല്ലിയാത്തെ ഇലാഹിയ്യഃ 20)

ഇവിടെ ഒരു പ്രവാചകന്ന്, ഒരു ദൈവദൂതന്ന് മാത്രം കാണപ്പെടാവുന്ന പരിപൂർണ്ണവും സുദൃഢവും അച ഞ്ചലവുമായ വിശ്വാസത്തെയാണ് നമുക്ക് കാണാൻ സാ ധിക്കുന്നത്.

ഹസ്റത്ത് അഹ്മദ് (അ) ഹഖീഖത്തുൽ വഹ്യ് 211-ാം ഭാഗത്ത് എഴുതിയ പ്രസ്താവനയെ ഇശാഅത്തുകാ രൻ പകർത്തിയപ്പോൾ ചെയ്ത വിശ്വാസവഞ്ചന ഇവി ടെ പ്രകടമാണല്ലോ? അപ്രകാരംതന്നെ ഹസ്റത്ത് ഖ ലീഫത്തുൽ മസീഹ് (റ) രണ്ടാമൻെറ അൽഫസ്ലിൽവ ന്ന പ്രസ്താവനയിലും ഇശാഅത്തുകാരൻ മായം ചേർത്തിരി ക്കുന്നു. ഇയാൾ പ്രസ്തുത അൽഫസ്ൽ കണ്ടിട്ടില്ലായെന്ന ത് തീർച്ചയാണ്. ആരോ എവിടെയോ എഴുതിയത് ഇയാളും എടുത്തുചേർത്തുവെന്നുമാത്രം. 'എടാ, നിൻെറ ചെവി കാക്ക കൊണ്ടുപോയി' എന്നൊരുത്തൻ പറയുന്ന ത് കേട്ടപ്പോൾ തൻെറ ചെവി തടവിനോക്കാതെ കാക്ക യുടെ പിന്നാലെ ഓടിയ പരമവിഡ്ഢിയുടെ കഥയാണ് ഇവിടെ ഓർമ്മ വരുന്നത്. വാസ്തവമെന്താണെന്നു് നാം നോക്കേണ്ടിയിരിക്കുന്നു. ഹസ്റത്ത് ഖലീഫത്തുൽ മസീഹ് രണ്ടാമനോട് ഒരാൾ ചോദിച്ച ചില ചോദ്യങ്ങ ൾക്ക് അദ്ദേഹം മറുപടി പറയുകയായിരുന്നു. ''വിശുദ്ധ ഖുർആനും വാഗ്ദത്തമസീഹിൻെറ ഇൽഹാമുമായി ഏതിനാ ണ് മുൻഗണന നല്കേണ്ടത് എന്നതാണ് ഒന്നാമത്തെ ചോദ്യം. അതിനു മറുപടി നല്കിക്കൊണ്ടദ്ദേഹം പറഞ്ഞു.

''വിശുദ്ധഖുർആനും വാഗ്ദത്തമസീഹിന്നു ലഭി ച്ച ഇൽഹാമുകളും രണ്ടും ദൈവവചനങ്ങളാണ്. അതു കൊണ്ട് അവയ്ക്കിടയിൽ വ്യത്യാസമുണ്ടാകാൻ സാദ്ധ്യത യില്ല. അതിനാൽ മുൻഗണനയുടെ പ്രശ്നമേ ഇവിടെ ഉദിക്കുന്നില്ല.''

മറെറാരു ചോദ്യം സഹീഹ് എന്ന് കരുതപ്പെടുന്ന ഹദീസിനും വാഗ്ദത്തമസീഹിൻെറ വചനത്തിനുമിടയി ൽ വ്യത്യാസം കാണപ്പെട്ടാൽ ഏതിനാണ് മുൻഗണന നല്കേണ്ടതെന്നുള്ളതാണ്. അതിനുള്ള മറുപടിയായി അദ്ദേഹം ഇപ്രകാരം പറഞ്ഞു.

''വാഗ്ദത്തമസീഹിനെക്കുറിച്ച് നാം ശ്രവിച്ച കാര്യ ങ്ങൾ ഹദീസിൻെറ രിവായത്തുകളിൽനിന്നുമുള്ളവയാ ണ്. ഹദീസുകൾ നാം നബി (സ) തിരുമേനിയിൽനിന്നു നേരിട്ടു ശ്രവിച്ചതല്ലല്ലോ. എന്നാൽ, സഹീഹായ ഹദീ സുകൾക്കും വാഗ്ദത്തമസീഹിൻെറ വചനങ്ങൾക്കും തമ്മി ൽ ഒരു വ്യത്യാസവുമില്ലതന്നെ.''

ഇതാണ് ചോദ്യോത്തരങ്ങളുടെ യഥാർത്ഥ നില. എ ന്നാൽ, പ്രസ്തുത ഉദ്ധരണികൾ പകർത്തുന്നതിൽ എന്തൊ രു മറിമായമാണ് ഇശാഅത്തുകാരൻ കാണിച്ചിരിക്കുന്ന തെന്നു നോക്കുക!

''സഹീഹായ ഹദീസുകൾക്കും മസീഹ് മൗഊദി ൻെറ വചനങ്ങൾക്കും തമ്മിൽ ഒരു വ്യത്യാസവും ഇല്ല തന്നെ'' എന്ന വചനത്തിനുപകരമായി ''വിവിധ രിവാ യത്തുകളിൽനിന്നു ലഭിച്ച ഹദീസുകളെക്കാൾ പതിന്മടങ്ങു ശ്രേഷ്ഠമാണ് മസീഹിൻെറ വഹ്യുകൾ'' എന്നു കൂട്ടിച്ചേർ ത്തു കൊടും വഞ്ചന കാണിച്ച ഇശാഅത്തുകാരനോട്

هذا بهتان عظيم

എന്നു മാത്രമെ പറയാനുള്ളു. (24 : 16)

ഹസ്റത്ത് മസീഹ് മൗഊദ് (അ) വിശുദ്ധ ഖുർആനിലുള്ള വചനങ്ങൾക്ക് മറ്റേത് വഹ്യിനേക്കാളും മുൻഗണന നല്കിയിരുന്നുവെന്നതാണ് വാസ്തവം. ഈ യാഥാർത്ഥ്യം അദ്ദേഹത്തിന്റെ മിക്കഗ്രന്ഥങ്ങളിലും കാണാം. അദ്ദേഹം പറയുന്നു.

''വിശുദ്ധ ഖുർആൻ പരിപൂർണ ഗ്രന്ഥമാണ്. അതിന്റെ മഹനീയസ്ഥാനം എല്ലാവേദങ്ങളെക്കാളും വഹ്യുകളെക്കാളും മഹോന്നതമാണ്. ''(തുഹ്ഫയെ ബഗ്ദാദ് പേജ്. 25)

''നിങ്ങളുടെ എല്ലാ വിജയങ്ങളുടേയും മോക്ഷങ്ങളുടേയും ഉറവിടം വിശുദ്ധ ഖുർആനാണ്. ആ പുണ്യഗ്രന്ഥത്തിൽ നിന്നു ലഭിക്കാത്ത നിങ്ങളുടെ മതപരമായ ഒരാവശ്യവുമില്ലതന്നെ. നിങ്ങളുടെ ഈമാനിനെ ഖിയാമം നാൾവരെ സത്യപ്പെടുത്തുകയോ വ്യാജപ്പെടുത്തുകയോ ചെയ്യുന്നത് ഖുർആനായിരിക്കും. വിശുദ്ധ ഖുർആനെ കൂടാതെ നിങ്ങൾക്കു മോക്ഷം നല്കുന്ന മറ്റൊരു ഗ്രന്ഥവും ആകാശത്തിൻ കീഴിൽ ഇല്ലതന്നെ. വിശുദ്ധ ഖുർആനെതിരിലുള്ള മറ്റെല്ലാ മാർഗങ്ങളും നിസ്സാരങ്ങളാണ്.'' (കിശ്തീനൂഹ് പേ: 24)

ഇവയിൽ നിന്നെല്ലാം, ഹസ്റത്ത് മസീഹ മൗഊദിനു ലഭിച്ച വഹ്യുകളും ഇൽഹാമുകളും വിശുദ്ധ ഖുർആനു സമമായവയാണെന്ന് അഹ്മദികൾ വിശ്വസിക്കുന്നുണ്ടെന്നുള്ള ആരോപണം എത്രമാത്രം വ്യാജവും അബദ്ധ ജഡിലവുമാണെന്ന് ഗ്രഹിക്കാവുന്നതാണ്.

# ഹസ്റത്ത് അഹ്മദും ഇതര പ്രവാചകൻമാരും

ഹസ്റത്ത് അഹ്മദ് (അ) തനിക്ക് ഹസ്റത്ത് മുഹമ്മദ നബി(സ) തിരുമേനിയെക്കാൾ (നഊദുബില്ലാഹ്) ശ്രേഷ്ഠതയുണ്ടെന്നു വാദിച്ചുവെന്നുള്ള ആരോപണം അടിസ്ഥാന രഹിതമാണെന്ന് വായനക്കാർക്കു ബോധ്യമായല്ലോ. ഇതേപ്രകാരം തന്നെയാണ് ആ പുണ്യാത്മാവ് തനിക്കു ഇതര നബിമാരെക്കാളും മാഹാത്മ്യമുണ്ടെന്നു വാദിച്ചിരുന്നതായി ചില വാചകങ്ങൾ വളച്ചൊടിച്ചുകൊണ്ട് ഇശാഅത്തുകാരൻ ആക്ഷേപിക്കുന്നത്.

''താൻ ആദം (അ) നേക്കാൾ ഉത്തമനാണെന്ന് സമർത്ഥിക്കാനായി മിർസ പറയുന്നു: അല്ലാഹു ആദമിനെ സൃഷ്ടിച്ചുകൊണ്ട് മലക്കുകളോട് സുജൂദ് ചെയ്യാൻ കല്പിച്ചു പിശാചൊഴിയെ സർവരും പ്രണമിച്ചു. പിന്നീട് പിശാചിൻെറ വലയിൽപ്പെട്ട ആദം നിന്ദ്യനായി സ്വർഗംവിട്ടു. അവസാനം പിശാചിനെ തളയ്ക്കാനായി മസീഹിനെ അയക്കാമെന്നു അല്ലാഹു ഖുർആനിലൂടെ വാഗ്ദാനം ചെയ്തിരിക്കുന്നു.'' (ഖുത്തുബയെ ഇൽഹാമിയ അനുബന്ധം-പേജ് ‌ി) (മിർസയും പ്രവാചകത്വവും പേജ് 91, 92)

ഇശാഅത്തുകാരൻ വാഗ്ദത്തമസീഹിൻെറ ഗ്രന്ഥങ്ങൾ പാരായണം ചെയ്യാതെ ഇല്യാസ് ഭർണിയുടെ 'ഖാദിയാനി മദ്ഹബ്'' എന്ന ഗ്രന്ഥത്തിൽ നിന്നുമുള്ള ഉദ്ധരണികൾ തൻെറ ക്ഷുദ്രകൃതിക്ക് ആധാരമാക്കിയിരിക്കുകയാണെന്ന് പകൽ പോലെ വ്യക്തമാണ്. ഭർണിയുടെ

ഗ്രന്ഥത്തിൽനിന്നും താൻ കണ്ണുമടച്ചു പകർത്തിയെടുത്ത ഭാഗം മസീഹുമൗഊദിൻെറ ഗ്രന്ഥത്തിലുള്ള പ്രസ്തുത ഭാഗവുമായി തുലനം ചെയ്തു നോക്കാൻപോലും ഇശാഅത്തുകാരൻ തുനിയാഞ്ഞത് കഷ്ടമായിപ്പോയി. ഇശാഅത്തുകാരൻെറ ഉദ്ദേശ്യം സത്യാന്വേഷണമല്ല. സത്യനിഷേധം മാത്രമാണല്ലോ. അതുകൊണ്ട് അയാളിൽനിന്നു നീതിയും ന്യായവും പ്രതീക്ഷിക്കുന്നത് വിഡ്ഢിത്തമാണ്.

ഹസ്റത്ത് അഹ്മദ് (അ) തൻെറ 'ഖുത്ബഃ ഇൽഹാമിയ്യ' എന്ന അറബി ഗ്രന്ഥത്തിൻെറ അനുബന്ധത്തിൽ 'മൽഫർഖു ബയ്ന ആദമ വൽ മസീഹിൽ മൗഊദി' എന്ന ശീർഷകത്തിലുള്ള അടിക്കുറിപ്പിൽ ഇപ്രകാരം എഴുതുന്നു:

''അല്ലാഹു ആദിമിനെ സൃഷ്ടിച്ചു. ജിന്നിലും ഇൻസിലുമുള്ള എല്ലാ ജീവജാലങ്ങൾക്കും അദ്ദേഹത്തെ നേതാവും ഭരണാധികാരിയും അമീറുമാക്കി. ഉസ്ജുദൂലി ആദമ എന്ന ഖുർആൻ വാക്യം ഈ വിഷയം വ്യക്തമാക്കുന്നു. ആദ്യം ശയ്ത്താൻ അദ്ദേഹത്തെ തെററിക്കുകയും തോട്ടത്തിൽനിന്ന് പുറത്താക്കിക്കുകയും ചെയ്തു. അങ്ങനെ, ഭരണം ആ പെരുമ്പാമ്പിലേക്ക് ചെന്നുചേന്നു. ഈ പോരാട്ടത്തിൽ ആദമിന് തോൽവി സംഭവിച്ചു. എന്നാൽ, അല്ലാഹുവിൻെറ പക്കൽ പര്യവസാനം മുത്തഖികൾക്കനുകൂലമായിട്ടാണുണ്ടാവുക. അങ്ങനെ അവസാനകാലത്ത് ശയ്ത്താനെ തോൽപിക്കാനായി അല്ലാഹു വാഗ്ദത്ത മസീഹിനെ അയച്ചു, ഈ വാഗ്ദാനം വിശുദ്ധ ഖുർആനിൽ രേഖപ്പെട്ടുകിടക്കുന്നു.'' (ഖുത്ബഃ ഇൽഹാമിയ്യ പേ: 312 അടിക്കുറിപ്പ്)

അല്ലാഹു വിശുദ്ധഖുർആനിൽ വിവിധ സ്ഥലങ്ങളിൽ പ്രസ്താവിച്ച കാര്യങ്ങൾ തന്നെയാണ് ഇവിടെ ഹസ്റത്ത് അഹ്മദ് (അ) പറഞ്ഞിട്ടുള്ളത്. ഹസ്റത്ത് ആദമിന്നും ശയ്ത്താനുമിടയിലുള്ള പോരാട്ടത്തിൽ ശയ്ത്താന് താൽക്കാലികവിജയം ലഭിക്കുകയും ഹസ്റത്ത് ആദമിന്ന് ഹിജ്റഃ പോകേണ്ടി വരികയും ചെയ്തുവെങ്കിലും അവസാന വിജയം ഹസ്റത്ത് ആദം (അ) മിന്റെ, സത്യവിശ്വാസികളും ദൈവ ഭക്തരുമായ മക്കൾക്കാണ് ലഭിക്കുകയെന്ന് വിശുദ്ധ ഖുർആനിൽ അല്ലാഹു പലയിടങ്ങളിലും പ്രസ്താവിക്കുന്നു.

അവസാന കാലത്ത് ആദം സന്തതികൾക്കും സാത്താനിക (ശയ്ത്താനീ) ശക്തികൾക്കുമിടയിലുണ്ടാകുന്ന പോരാട്ടത്തിൽ അന്തിമ വിജയം ആദം സന്തതികൾക്കായിരിക്കും. അത് വാഗ്ദത്ത മസീഹ് മൂലമായിരിക്കുമെന്ന് പ്രവചനങ്ങളിൽനിന്ന് മനസ്സിലാകുന്നു.

ഇവിടെ എവിടേയും തന്നെ തനിക്ക് ആദമിനെക്കാൾ ശ്രേഷ്ഠതയും മഹാത്മ്യവുമുള്ളതായി ഹസ്റത്ത് അഹ്മദ്(അ) സൂചിപ്പിക്കുന്നുപോലുമില്ല. ഇത് ഇശാഅത്തുകാരന്റേയും അയാളുടെ ഗുരുഭൂതരായ മൗലവി ഭർണി സാഹിബിന്റേയും മസ്തിഷ്ക്കത്തിൽനിന്ന് പിറന്നു വീണ ഒരു വികല പ്രസ്താവം മാത്രമാണ്. ഇശാഅത്തുകാരൻ തുടരുന്നു:

''മിർസ തുടരുന്നു: അല്ലാഹു എനിക്ക് നൽകിയ അടയാളങ്ങൾ നൂഹിന് നൽകിയിരുന്നെങ്കിൽ ഒരു സമുദായം മുഴുവൻ മുങ്ങിമരിക്കുമായിരുന്നില്ല. പ്രകാശിക്കുന്ന സൂര്യനെ കാൺകെ രാത്രിയാണെന്ന് ശഠിക്കുന്നവരായി

രുന്നു നൂഹിൻെറ ജനത.'' (തതിമ്മയെ ഹകീകത്തുൽ വഹ്‌യ്, പേജ് 137) അല്ലാഹുവിന് തെററു പററിയെന്നാണോ മിർസ ഉദ്ദേശിക്കുന്നത് ? അതോ നൂഹ്നബിക്കോ ? (മിർസയും പ്രവാചകത്വവും പേജ്. 92)

അല്ലാ, ഇശാഅത്തുകാരനും അയാളുടെ വക്രബുദ്ധിക്കുമാണ് തെററു പററിയത് ! ഹസ്‌റത്ത് അഹ്മദ് (അ)ൻെറ വാദത്തേയും അതിൻെറ കാതലായ വശത്തേയും മനസ്സിലാക്കുന്നതിൽ അയാൾക്ക് ഭീമമായ അബദ്ധം പിണഞ്ഞിരിക്കുന്നു. ഹസ്‌റത്ത് അഹ്മദ് (അ) എന്താണ് പറയുന്നതെന്ന് കാണുക:

''പാശ്ചാത്യ പൗരസ്ത്യ നാടുകളിലുള്ള എൻെറ എല്ലാ എതിരാളികളും ഒന്നായിച്ചേർന്നാലും എനിക്കുമുമ്പേ അവതരിച്ച പ്രവാചകൻമാർക്ക് എതിരെ പറയപ്പെടാത്ത ഒരാക്ഷേപവും എൻെറ മേൽ ഉന്നയിക്കാൻ സാധ്യമല്ലെന്ന് ഞാൻ വീണ്ടും വീണ്ടും പറയുന്നു. ഇവർ തങ്ങളുടെ തന്ത്രങ്ങളാലും അടവുകളാലും സ്വയംതന്നെ നിന്ദ്യരായിത്തീരുന്നുവെങ്കിലും ഇവർ പിന്തിരിയുന്നില്ല. എനിക്ക് അല്ലാഹു കാണിച്ചുതന്നത്ര അധികമായ അടയാളങ്ങൾ ഹസ്‌റത്ത് നൂഹ്നബിയുടെ കാലത്ത് കാണിച്ചുകൊടുത്തിരുന്നുവെങ്കിൽ ആ ജനങ്ങൾ മുങ്ങിമരിക്കുമായിരുന്നില്ല. എന്നാൽ. ഞാൻ ഇക്കൂട്ടരെ ആരോടാണ് സാദൃശ്യപ്പെടുത്തേണ്ടത്. ഇവർ പട്ടാപ്പകൽ വെളിച്ചം കണ്ടശേഷവും ഇത് പകലല്ല രാത്രിയാണെന്നു് ശാഠ്യം പിടിക്കുന്ന ഇരുണ്ട പ്രകൃതമുള്ളവരാണ്.''

(തതിമ്മഃ ഹഖീഖത്തുൽ വഹ്‌യ് പേ: 137)

ഹസ്‌റത്ത് മസീഹ് മൗഊദിൻെറ ഈ പ്രസ്താവന നൂഹ്നബിയുടെമേൽ തനിക്ക് ശ്രേഷ്ഠതയുണ്ടെന്നു കാ

ണിക്കുന്ന ഒന്നല്ലെന്നു് നിഷ്പക്ഷബുദ്ധ്യാ ചിന്തിക്കുന്ന വർക്ക് മനസ്സിലാക്കാവുന്നതാണ്‌ ഇതിൽ, തൻെറ ശ ത്രുക്കളുടെ പരിതാപകരമായ അവസ്ഥയെക്കുറിച്ചു പറ ഞ്ഞുകൊണ്ടു് തൻെറ ഈ എതിരാളികളെ ആരോടാണ് ഉപമിക്കേണ്ടതെന്നു് അദ്ദേഹം ചോദിക്കുകയാണ്. അതാ യതു്, ഇവർ ഹസ്റത്ത് നൂഹ് നബി(അ)യുടെ സമുദാ യത്തേക്കാരം കഠിന ഹൃദയരാണ്. ഞാൻ മുഖേന അല്ലാ ഹു കാണിച്ചുകൊടുത്തത്ര അടയാളങ്ങരം നൂഹിൻെറ കാല ത്തുള്ള ജനങ്ങരംക്ക് കാണിച്ചുകൊടുത്തിരുന്നെങ്കിൽ അവ ർ വിശ്വസിക്കുമായിരുന്നുവെന്നും, എന്നാൽ, ഈ ജനതയു ടെ സ്ഥിതി പട്ടാപ്പകൽ സൂര്യനെ കണ്ടാലും നിഷേധി ക്കുന്ന പ്രകൃതിയുള്ളവരുടേതാണെന്നും അദ്ദേഹം വിശേഷി പ്പിക്കുന്നു. ഇവിടെ തനിക്കും നൂഹ്നബിക്കുമുള്ള സാമ്യ ത്തെയല്ല മറിച്ച് തൻേറയും നൂഹ് നബിയുടേയും എതി രാളികരം തമ്മിലുള്ള വ്യത്യാസത്തെയാണ് കാണി ക്കുന്നത്.

ഇശാഅത്തുകാരൻ തുടരുന്നു :

''മിർസ സാഹിബ് എഴുതി : ''പ്രവാചകൻ(സ) യുടെ ശരീഅത്തു പൂർത്തീകരണത്തിനും മുഴലോകത്തി ൻെറ പരിഷ്കരണത്തിനുമാണ് ഞാൻ നിയുക്തനായത്. അതിന് വേണ്ടത്ര ശക്തിയും സഹായവും എനിയ്ക്കു് നൽക പ്പെട്ടു. ഒരു സമുദായത്തിനു് മാത്രമായിവന്ന ഈസ(അ) ക്കാകട്ടെ അല്പം മാത്രം സഹായവും ശക്തിയുമാണ് ലഭി ച്ചതു്. അദ്ദേഹം ഇക്കാലത്ത് അവതരിച്ചിരുന്നുവെങ്കി ൽ ഞാൻ ചെയ്യുന്ന കാര്യങ്ങരം അദ്ദേഹത്തിനു് സാധി ക്കുമായിരുന്നില്ല''. (ഹകീകത്തുൽ വഹ്‌യ്, പേജ് 153) മിർസയും പ്രവാചകത്വവും പേ: 93)

ഇവിടേയും ഇശാഅത്തുകാരൻ നിർല്ലജ്ജം ചതിയെ കൂട്ടുപിടിക്കുകയാണ് ചെയ്തത്. യഥാർഥത്തിൽ പ്രസ്തുത ഗ്രന്ഥത്തിൽ ഹസ്റത്ത് അഹ്മദ്(അ) എന്താണ് പറഞ്ഞിട്ടുള്ളതെന്ന് കാണുക.

''മനുഷ്യത്വത്തിൻെറ എല്ലാ പരിപൂർണതകളുടേയും മൂർത്തീകരണമായ ഒരു പ്രവാചകൻ (സ)ൻെറ അനുയായിയാണു ഞാൻ. ആ മഹാത്മാവിൻെറ ശരീഅത്ത് പരിപൂർണവും സാർവലൗകിക പരിഷ്കരണത്തിനുവേണ്ടിയുള്ളതുമാണ്. അതുകൊണ്ട് മുഴുലോകത്തിൻേറയും പരിഷ്കരണത്തിന്നാവശ്യമായ ശക്തി എനിക്കു നൽകപ്പെട്ടിരിക്കുന്നു. എന്നാൽ, പ്രകൃത്യാ എനിക്കു നൽകപ്പെട്ടിട്ടുള്ള ശക്തി ഹസ്റത്ത് മസീഹ്(അ)ന്ന് നൽകപ്പെട്ടിട്ടില്ലായെന്ന കാര്യത്തിൽ സംശയിക്കാനെന്തിരിക്കുന്നു. അദ്ദേഹം ഒരു സമുദായത്തിനുവേണ്ടിമാത്രം നിയുക്തനായ പ്രവാചകനായിരുന്നു. അദ്ദേഹം എൻെറ സ്ഥാനത്ത് അവതരിച്ചിരുന്നുവെങ്കിൽ എനിക്കു ദൈവാനുഗ്രഹത്താൽ ചെയ്യാൻ സാധിച്ച കാര്യങ്ങൾ അദ്ദേഹത്തിന് ചെയ്തു തീർക്കാൻ സാധിക്കുമായിരുന്നില്ല. ദൈവീകാനുഗ്രഹങ്ങളെ അനുസ്മരിക്കാൻവേണ്ടിയാണ് ഞാനിത് പറയുന്നത് ദുരഭിമാനത്തോടെയല്ല. ഹസ്റത്ത് മൂസാനബി(അ) ഹസ്റത്ത് നബി(സ) തിരുമേനിയുടെ സ്ഥാനത്തായിരുന്നു വന്നിരുന്നതെങ്കിൽ പ്രസ്തുത കൃത്യനിർവഹണം അദ്ദേഹത്തിന് സാധ്യമാകുമായിരുന്നില്ല. വിശുദ്ധ ഖുർആന പകരമായി തൗറാത്താണ് ഇക്കാലത്ത് അവതരിച്ചതെങ്കിൽ തീർച്ചയായും അതിന് വിശുദ്ധഖുർആൻ ചെയ്തു കാണിച്ച മഹൽ കൃത്യങ്ങൾ ചെയ്തുതീർക്കാൻ സാധിക്കുമായിരുന്നില്ല. (ഹഖീഖത്തുൽ വഹ്യ് പേജ് 153)

ഈ സുദീർഘമായ പ്രസ്താവനയിൽനിന്നു് ഹസ്റത്ത് അഹ്മദ്(അ)ൻെറ വാദത്തിൻെറ യാഥാർത്ഥ്യം ഗ്രഹിക്കാവുന്നതാണ്, ഹസ്റത്ത് നബി(സ) തിരുമേനിയുടെ കാലത്ത് ഹസ്റത്ത് മൂസാനബിയാണ് അവതരിച്ചിരുന്നതെങ്കിൽ അല്ലെങ്കിൽ വിശുദ്ധഖുർആനു പകരം തൗറാത്താണ് ഇറങ്ങിയിരുന്നതെങ്കിൽ ഹസ്റത്ത് മുഹമ്മദ്നബി(സ) തിരുമേനിയും വിശുദ്ധഖുർആനും ചെയ്തതു പോലുള്ള ആത്മീയ പരിഷ്കരണങ്ങളും സാമൂഹ്യപരിവർത്തനവും ഹസ്റത്ത് മൂസാനബിയും തൗറാത്തിനും ചെയ്തുതീർക്കാൻ സാധ്യമാകുമായിരുന്നില്ല. അതേപ്രകാരം മുഴുലോകത്തിനും അനുഗ്രഹമായി അവതീർണരായ ഹസ്റത്ത് മുഹമ്മദ് മുസ്തഫാ(സ) തിരുമേനിയുടെ പിൻഗാമിയും മുഹമ്മദീ മസീഹുമായിരുന്ന ഹസ്റത്ത് അഹ്മദ്(അ) ആഗോളാടിസ്ഥാനത്തിൽ ചെയ്തുതീർത്ത കാര്യങ്ങൾ ഇസ്റായീൽ ജനതക്കുവേണ്ടി മാത്രം അവതീർണരായ മൂസവീ മസീഹിന്നു ഒരിക്കലും ചെയ്യാൻ സാധിച്ചെന്നുവരില്ല. ഇത് ഹസ്റത്ത് നബി(സ) തിരുമേനിയുടെ നിസ്തുല്യമായ മാഹാത്മ്യത്തെയാണ് കാണിക്കുന്നത്. തൽസംബന്ധമായി ഹസ്റത്ത് അഹ്മദ് (അ) തൻെറ ഒരു കവിതയിൽ പറഞ്ഞു:

بر تر وہم و گماں سے احمد کی شان ہے
جن کا غلام دیکھو مسیح الزماں ہے

അതായത്, ''ഹസ്റത്ത് മുഹമ്മദ്മുസ്തഫാ, അഹ്മദ് മുജ്തബാ (സ) തിരുമേനിയുടെ സ്ഥാനമാഹാത്മ്യം സങ്കൽപ്പത്തിനും എത്രയോ അതീതമാണ്. അദ്ദേഹത്തിൻെറ ഒരെളിയ ദാസനെ നോക്കൂ ! അയാരം ഇക്കാലത്ത് അ

വതീർണ്ണനായ വാഗ്ദത്തമസീഹാണ്. ഇതിൽനിന്നു യജമാനൻെറ സ്ഥാനമാഹാത്മ്യം ഊഹിക്കാവുന്നതേയുള്ളൂ.''

## ഹസ്റത്ത് അഹ്മദ് (അ) ഹസ്റത്ത് ഈസാനബി (അ) യെ നിന്ദിച്ചിരുന്നുവോ?

ഇശാഅത്തുകാരൻ അഹ്മദിയ്യാ ജമാഅത്തിന്നെതിരെ ദുഷ്പ്രചാരം ചെയ്തുകൊണ്ട് രചിച്ച കൃതികളിലെല്ലാംതന്നെ, ഹസ്റത്ത് അഹ്മദ് (അ) ഹസ്റത്ത് ഈസാനബി (അ) യെ വളരെയേറെ ആക്ഷേപിച്ചും നിന്ദിച്ചും പറഞ്ഞതായി പരാമർശങ്ങളുണ്ട്.

എന്നാൽ, വിശുദ്ധ ഖുർആൻ വിവരിച്ച ഇസ്റാഈലീ നബിയായ ഹസ്റത്ത് ഈസാനബി (അ)യെ ദുഷിച്ചോ നിന്ദിച്ചോ ഒരക്ഷരം പോലും ആ പുണ്യാത്മാവ് പറഞ്ഞിട്ടില്ല. മറിച്ച് ആ പുണ്യപുമാനെ, ഈസാനബി (അ) യെ തൻെറ പല ഗ്രന്ഥങ്ങളിലും അങ്ങേയററം സ്തുതിച്ച് പറയുകയാണ് ചെയ്തിട്ടുള്ളത്. അദ്ദേഹം പറയുന്നു:

''ഹസ്റത്ത് ഈസ (അ) അല്ലാഹുവിൻെറ സത്യാവാനും പരിശുദ്ധനും വിശ്വസ്തനുമായ നബിയാണെന്നു വിശ്വസിക്കുവാനും അദ്ദേഹത്തിൻെറ നബുവ്വത്തിൽ ഈമാൻ കൊള്ളുവാനും ഞാൻ അല്ലാഹുവിൽനിന്നു ആജ്ഞാപിക്കപ്പെട്ടിരിക്കുന്നു. അതിനാൽ അദ്ദേഹത്തിൻെറ മഹത്വത്തിന്നെതിരായി ഒരക്ഷരവും എൻെറ ഗ്രന്ഥങ്ങളിലൊ

ന്നിലും കാണാൻ സാധ്യമല്ല. അങ്ങനെ ആരെങ്കിലും കരുതുന്നുവെങ്കിൽ ആ ആാം വഞ്ചിതനും വ്യാജനുമാണ്.''
(അയ്യാമുസ്സുൽഹ്, ടൈററിൽ പേ: 2)

''ഹസ്റത്ത് ഈസാനബി (അ) അല്ലാഹുവിൻെറ സത്യപ്രവാചകനും വരിഷ്ഠദാസനും ഒരു സാത്വികനും ആണെന്നു നാം വിശ്വസിച്ചിരിക്കെ നമ്മുടെ തൂലികയിൽനിന്നു അദ്ദേഹത്തിൻെറ മഹത്തായ സ്ഥാനത്തിന്നെതിരായി കഠിനവാക്കുകൾ എങ്ങനെ പുറത്തുവരും.''
(കിതാബുൽ ബരിയ്യഃ പേ-101)

''ഹസ്റത്ത് ഹുസയ്ൻ (റ) അല്ലെങ്കിൽ ഹസ്റത്ത് ഈസാനബി (അ) യെപ്പോലുള്ള പരിശുദ്ധാത്മാക്കളെ ആക്ഷേപിച്ചു കൊണ്ട് ഒരുവനു ഒരു രാത്രിപോലും ജീവിച്ചിരിക്കുവാൻ സാധ്യമല്ലെന്നും من عادی لی ولیا എൻെറ അടിയാനെ എതിർക്കുന്നവനോടു ഞാൻ യുദ്ധം പ്രഖ്യാപിക്കും. എന്ന ദൈവവചനം അവനെ പിടികൂടുമെന്നും ഞാൻ ഉറച്ചു വിശ്വസിക്കുന്നു.'' (സമീമ: നുസൂലുൽ മസീഹ് പേജ് 45 റൂഹാനീ ഖസായിൽ വാല്യം 19. ഭാ 149).

ഹസ്റത്ത് മസീഹ് മൗഊദ (അ) തൻെറ ഹഖീഖത്തുൽ വഹ്യ്, ജൻകെ മുഖദ്ദസ്, അൻവാറുൽ ഇസ്ലാം, തദ്കിറത്തുശ്ശഹാദതയ്ൻ, ആയിനയെ കമാലാത്തെ ഇസ്ലാം മുതലായ ഗ്രന്ഥങ്ങളിലും ഹസ്റത്ത് ഈസാനബി(അ) യെ പ്രകീർത്തിച്ചുകൊണ്ടെഴുതിയിട്ടുണ്ട്.

ഇനി ഇശാഅത്തുകാരൻെറ ഗൂഢതന്ത്രത്തെപ്പററി അല്പം വിശകലനം ചെയ്യാം അയാൾ എഴുതുന്നു:

''ഹസ്റത്ത് ഈസ (അ) യെ വളരെ നിന്ദിച്ചും പ്രചരിച്ചും അധിക്ഷേപിക്കുന്നത് മിർസയുടെ ഒരു പതിവായിരുന്നു. അദ്ദേഹത്തിൻെറ കുടുംബത്തിൻെറ പവിത്രതയെ ചോദ്യം ചെയ്തുകൊണ്ട് ഈസ (അ) യുടെ മൂന്ന് പിതാമഹികളും മാതാമഹികളും വ്യഭിചാരിണികളും വേശ്യകളുമായിരുന്നുവെന്നും അവരുടെ രക്തത്തിലാണ് ഈസയുടെ ജനനമെന്നും (സമീമെ അഞ്ചാമെ ആഥം പേജ് 7) മിർസ പറയുന്നു. (മിർസാ സാഹിബ് : സ്വന്തം കൃതികളിൽ പേജ് 10).

ഇതേ ആക്ഷേപം തന്നെ ഇശാഅത്തുകാരൻ 'മിർസാ ഖാദിയാനി പ്രവാചകനോ' (പേജ് 48) എന്ന കൃതിയിലും ആവർത്തിച്ചിട്ടുണ്ട്. ഹസ്റത്ത് അഹ്മദിനും അദ്ദേഹത്തിൻെറ ജമാഅത്തിനുമെതിരായി പാമര ജനങ്ങളിൽ വെറുപ്പും വിദ്വേഷവും ഉണ്ടാക്കണമെന്ന ഏക ഉദ്ദേശ്യത്തോടെയാണ് ഇശാഅത്തുകാരൻ ഈ വിഷം വില്പനച്ചരക്കാക്കിക്കൊണ്ടിരിക്കുന്നത്.

ഹസ്റത്ത് അഹ്മദ് (അ) തൻെറ പ്രസ്തുത ഗ്രന്ഥത്തിൽ എന്താണ് പ്രസ്താവിച്ചിരിക്കുന്നതെന്നു നോക്കുക.

''നമുക്ക് പാതിരിമാരുടെ യേശുവിലും അദ്ദേഹത്തിൻെറ ചര്യകളിലും ഒരു താൽപര്യവുമില്ല. അവർ (ക്രിസ്തീയ പാതിരിമാർ) നമ്മുടെ നബി (സ) തിരുമേനിയെ അനാവശ്യമായി ചീത്ത പറഞ്ഞുകൊണ്ടിരിക്കുന്നതിനാൽ അവർ വിശ്വസിക്കുന്ന യേശുവിൻെറ സ്ഥിതി അല്പമൊന്ന് അവരുടെ മുമ്പാകെ വെച്ചുവെന്നു മാത്രം. 'ഫത്ത്ഹെ മസീഹ്'' എന്ന ദുർവൃത്തനായ ഒരുപാതിരി എനിക്കയച്ച കത്തിൽ ഹസ്റത്ത് റസൂൽകരീം (സ) തിരുമേനി

യെ നഊദുബില്ലാഹ് വ്യഭിചാരിയെന്നും മററുമുള്ള അസഭ്യവാക്കുകരം എഴുതിയിരിക്കുന്നു. അങ്ങനെ, കൊള്ളരുതാത്തവരും പ്രേതാരാധകരുമായ ഇക്കൂട്ടർക്ക് അവരുടെ യേശുവിൻെറ അവസ്ഥ പറഞ്ഞുകൊടുക്കാൻ നമ്മെ നിർബന്ധിതരാക്കിയിരിക്കുന്നു. ഇവർ വിശ്വസിക്കുന്ന യേശു ആരാണെന്നതിന് വിശുദ്ധഖുർആനിൽ ഒരു വിവരണവുമില്ലെന്ന യാഥാർത്ഥ്യം മുസ്‌ലിംകരം മനസ്സിലാക്കണം. എന്നാൽ പതിരിമാർ വിശ്വസിക്കുന്ന യേശു താൻ ദൈവമാണെന്നു വാദിക്കുകയും മൂസാനബി (അ) യെ കൊള്ളക്കാരനും പോക്കററടിക്കാരനുമെന്ന് വിളിക്കുകയും വരാനിരിക്കുന്ന നബി (സ)യെ നിഷേധിച്ചുകൊണ്ട് തനിക്കുശേഷം വരുന്നവരൊക്കെ കള്ളപ്രവാചകൻമാരാണെന്നു പറയുകയും ചെയ്യുന്ന ആളായിരുന്നു. "(സമീമയെ അഞ്ചാമെ ആഥം അടിക്കുറിപ്പ് ഭാ : 8, 9)

ഹസ്റത്ത് അഹ്മദ് (അ) 'വായനക്കാരുടെ ശ്രദ്ധക്കു" എന്ന ശീർഷകത്തിലുള്ള ഒരു വിജ്ഞാപനത്തിൽ ഇപ്രകാരം പ്രസ്താവിക്കുന്നു.

"ക്രിസ്തു മതത്തെ സംബന്ധിച്ച് ഇങ്ങനെ പറയേണ്ടത് വളരെ അനിവാര്യമാണെന്ന് വായനക്കാർ മനസ്സിലാക്കണം. കാരണം ആ രീതിയിലാണ് ഇക്കൂട്ടർ നമ്മോടു പെരുമാറുന്നത്. വാസ്തവത്തിൽ നാം വിശ്വസിക്കുന്ന ഈസാനബി (അ) യിൽ വിശ്വസിക്കാത്തവരാണ് ക്രിസ്ത്യാനികരം. അദ്ദേഹം താൻ ഒരു ദാസനും നബിയുമാണെന്നു വാദിച്ച ആളും തനിക്കു മുമ്പുള്ള പ്രവാചകൻമാരെ സാത്വികരായിക്കരുതിയിരുന്ന ദേഹവുമായിരുന്നു. തനിക്കുശേഷം വരാനിരിക്കുന്ന പ്രവാചകൻ ഹസ്റത്ത് മുഹമ്മദു മുസ്തഫാ (സ) തിരുമേനിയിൽ സത്യ

ഹൃദയത്തോടെ വിശ്വസിക്കുകയും ആ പുണ്യാത്മാവിനെ ക്കുറിച്ച് മുന്നറിയിപ്പുതരികയും ചെയ്ത മഹാത്മാവായിരുന്നു. എന്നാൽ, ഇക്കൂട്ടർ വിശ്വസിക്കുന്ന യേശുവിനെക്കുറിച്ച് വിശുദ്ധ ഖുർആൻ ഒന്നുംതന്നെ പറയുന്നില്ല. ഇവരുടെ യേശു താൻ ഒരുദൈവമാണെന്നു വാദിച്ച ആളും തനിക്കു മുമ്പേവന്ന പ്രവാചകൻമാരെ പോക്കററടിക്കാരും കൊള്ളക്കാരുമെന്നും മററും വിളിച്ചിരുന്ന വ്യക്തിയുമായിരുന്നു. അദ്ദേഹം മുഹമ്മദു നബി (സ) യെ ശക്തിയായി നിഷേധിക്കുകയും തനിക്കുശേഷം വരുന്നവരെയൊക്കെ കള്ളപ്രവാചകന്മാരായി ചിത്രീകരിക്കുകയും ചെയ്തിരുന്നുവെന്നു ഇവർ പറയുന്നു. ഇത്തരം ഒരാളിൽ വിശ്വസിക്കാൻ വിശുദ്ധ ഖുർആൻ നിർദ്ദേശിക്കുന്നില്ലെന്നത് നിങ്ങൾക്ക് നന്നായിട്ടറിയാം. മറിച്ച് ആരെങ്കിലും താൻ ദൈവമാണെന്നു് വാദിച്ചാൽ ആ ആളെ ദൈവം നരകത്തിൽ ഇടുമെന്നാണ് അത് പറയുന്നത്. ഈ ഒരു കാരണത്താലാണ് ക്രിസ്ത്യാനികളുടെ യേശുവിനെക്കുറിച്ച് നാം ബഹുമാനത്തോടെ അനുസ്മരിക്കാത്തത്. നമ്മുടെ കഠിന പദപ്രയോഗങ്ങളുടെ ലക്ഷ്യം ഹസ്റത്ത് ഈസാനബി (അ) ആണെന്നു് വായനക്കാർ തെററിദ്ധരിക്കരുത്. മറിച്ച് ആ വചനങ്ങൾ ഖുർആനിലും ഹദീസുകളിലും പേരും അടയാളവും പോലും കാണപ്പെടാത്ത യേശുവിനെക്കുറിച്ചുള്ളതാണ്.'' (തബ്‌ലീഗെ രിസാലഃ വാള്യം 5 ഭാ: 80)

ചുരുക്കത്തിൽ, ഹസ്റത്ത് മസീഹ് മൗഊദ് (അ) തൻെറ ഗ്രന്ഥങ്ങളിൽ ക്രിസ്ത്യാനികൾ വിശ്വസിക്കുന്ന ദൈവവും ദൈവപുത്രനുമായ യേശുവിനെക്കുറിച്ച് ഇപ്പോഴുള്ള ഇഞ്ചീലിൻെറ അടിസ്ഥാനത്തിൽ ചില വിവരങ്ങ

ം ക്രിസ്ത്യാനികളുടെ മുമ്പാകെ വെച്ചിരുന്നത്, അവർ ഹസ്റത്ത് നബി(സ) തിരുമേനിയെ വളരെ ജുഗുപ്സാവഹവും വേദനാജനകവുമായ രീതിയിൽ അസഭ്യം പറഞ്ഞുകൊണ്ടു മാത്രമായിരുന്നു. ഉദാഹരണത്തിനു് ഫത്ത്ഹെ മസീഹ് എന്ന പാതിരി ഹസ്റത്ത് അഹ്മദിന്നെഴുതിയ ഒരു കത്തിൽ സയ്യിദുൽ മഅ്സൂമീനായ ഹസ്റത്ത് നബികരീം (സ) തിരുമേനിയെക്കുറിച്ച് ഇപ്രകാരമെഴുതിയിരുന്നു :

''മുഹമ്മദ് (നഊദു ബില്ലാഹ്) സ്ത്രീലമ്പടനും വ്യഭിചാരിയുമായിരുന്നു. അദ്ദേഹം തൻെറ കാമാസക്തി പൂർത്തിയാക്കാൻ വളരെയധികം ദാസിമാരേയും ഭാര്യമാരേയും വച്ചിരുന്നു. അവരിൽ പ്രായപൂർത്തിയെത്താത്ത 9 വയസ്സുള്ള ആയിശ എന്ന ബാലികയുമുണ്ടായിരുന്നു. അദ്ദേഹം തൻെറ ദത്തുപുത്രൻെറ ഭാര്യ സയ്നബയുമായി നിയമ വിരുദ്ധമായി വിവാഹ ബന്ധത്തിലേർപ്പെട്ടു. അദ്ദേഹം ഒരു വിധത്തിലുള്ള മതകാര്യവും ചെയ്തിരുന്നില്ല. മറിച്ച് ജീവിതകാലം മുഴുവനും ആഡംബരപ്രിയനായും സുഖലോലുപനായും കഴിഞ്ഞുകൂടി. എന്നാൽ, നേരെമറിച്ച് ഹസ്റത്ത് മസീഹ് രോഗികളെ സുഖപ്പെടുത്തി. പല അത്ഭുതങ്ങളും കാണിച്ചു. ഭൗതികമായ എല്ലാ ബന്ധങ്ങളിൽ നിന്നും അദ്ദേഹം അകന്നു നിന്നു. വിവാഹം കഴിച്ചില്ല. യുദ്ധം ചെയ്തില്ല.''

അങ്ങനെ ഹസ്റത്ത് അഹ്മദ് (അ)ൻെറ കാലത്ത് ഇശാഅത്തുകാരൻെറ തനിപ്പകർപ്പായി പെരുമാറിയ ഫത്ഹെമസീഹും അയാളെപ്പോലുള്ള പാതിരിമാരും ഹസ്റത്ത് നബികരീം (സ) തിരുമേനിയേയും യേശുവിനേയും താരതമ്യം ചെയ്തുകൊണ്ട് വളരെ നിന്ദ്യവും പുച്ഛവ

മായ രീതിയിൽ നബി (സ) തിരുമേനിയെ അവഹേളി ക്കാൻ ശ്രമിക്കുകയുണ്ടായി. ഇത്തരം ആക്ഷേപങ്ങൾക്ക് മറുപടിയായി ആ പുണ്യാത്മാവ് ഇഞ്ചീലിൽ വിവരി ക്കപ്പെടുന്ന യേശുവിനെ തുറന്നുകാണിക്കാൻ നിർബന്ധി തനാവുകയാണുണ്ടായത്. ഫത്ഹെ മസീഹിന്നെഴുതി യ മറുപടിക്കത്തിൽ ഹസ്റത്ത് അഹ്മദ് (അ) ഇപ്ര കാരം എഴുതി:

''അല്ലയോ ബുദ്ധികെട്ടവനേ, നീ നിന്റെ കത്തിൽ പ്രവാചകപുംഗവനായ മുഹമ്മദുനബി(സ)യിൽ വ്യഭി ചാരക്കുററം ചുമത്തുകയും ദുർന്നടപ്പുകാരനെന്ന ഉൽഘോ ഷിക്കുകയും ചെയ്തിരിക്കുകയാണല്ലോ? നീ നമ്മുടെ ഹൃദ യത്തെ വളരെ വേദനിപ്പിച്ചിരിക്കുന്നു. ഞങ്ങൾ ഒരു കോ ടതിയിലും പോകുന്നില്ല. പോകുകയുമില്ല. എന്നാൽ, ഭാവിക്കുവേണ്ടി ഒന്നു പറഞ്ഞു മനസ്സിലാക്കിത്തരുകയാ ണ്. ഇത്തരം അവിശുദ്ധ കാര്യങ്ങളിൽനിന്നും ഇനിയെ ങ്കിലും നീ വിട്ടു നിൽക്കണം. ദൈവത്തെ ഭയപ്പെടുക. അ വനിലേക്കാണ് നീ മടങ്ങേണ്ടത്. ഹസ്റത്ത് മസീ ഹിനെയും നീ ചീത്തപറയാതിരിക്കൂ! നീ നമ്മുടെ പ രിശുദ്ധ നബിക്കെതിരെപ്പറയുന്ന ചീത്തവാക്കുകൾ നി ങ്ങളുടെ സങ്കൽപമസീഹിനെക്കുറിച്ചും പറയപ്പെടുന്നതാ ണ്. നാം സത്യവാനായ മസീഹ് (അ) നെ പരിശുദ്ധ നായ ഒരു മഹാത്മാവായിട്ടാണ് വിശ്വസിക്കുന്നത്. അ ദ്ദേഹം താൻ ദൈവമാണെന്നോ ദൈവപുത്രനാണെന്നോ വാദിച്ചിരുന്നില്ല. ആ പുണ്യാത്മാവ് ഹ: മുഹമ്മദ് മു സ്തഫാ (സ)യുടെ ആഗമനത്തെക്കുറിച്ച് ദീർഘദർശനം ചെയ്യുകയും അദ്ദേഹത്തിൽ വിശ്വസിക്കുകയും ചെയ്ത ആ ളായിരുന്നു.'' (മക്ത്തൂബാത്തെ അഹ്മദിയ്യാ വാള്യം 3 പേ. 30)

അങ്ങനെ ഇസ്ലാമിൻെറ ബദ്ധവൈരികളായ ക്രിസ്ത്യപാതിരിമാർ നബിതിരുമേനിയെ അങ്ങേയററം അവഹേളിക്കുകയും നിന്ദിക്കുകയും അസഭ്യം പുലമ്പുകയും ചെയ്യതിൽ മനംനൊന്ത് ആ ശ്രേഷ്ഠഗുരുവിൻെറ വരിഷ്ഠദാസൻ ഹ: അഹ്മദ് (അ) ഇഞ്ചീലിൽ വിശേഷിക്കപ്പെട്ട യേശുവിനെക്കുറിച്ചുള്ള ചില കാര്യങ്ങൾ അവരെ ഓർമ്മിപ്പിക്കുകയാണ് ചെയ്തത്. എന്നാൽ, വിശുദ്ധഖുർആൻ വിശേഷിപ്പിക്കുന്ന ഈസാനബി (അ) യെ അദ്ദേഹം അങ്ങേയററം ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്തിരുന്നുവെന്നു അദ്ദേഹത്തിൻെറ എല്ലാ ഗ്രന്ഥങ്ങളും സാക്ഷ്യപ്പെടുത്തുന്നു.

ഇനി നമുക്ക് വിശുദ്ധഖുർആൻ മനസ്സിലാക്കിത്തരുന്ന ഹ: ഈസാനബിയേയും ബൈബിൾ കാണിച്ചുതരുന്ന യേശുക്രിസ്തുവിനേയും അൽപം തുലനം ചെയ്തുനോക്കാം.

## വിശുദ്ധഖുർആനിലെ ഈസാനബി [അ]

1. വിശുദ്ധഖുർആൻ ഹസ്റത്ത് ഈസാനബി(അ) യുടെ കുടുംബം സച്ചരിതരുടേതാണെന്നു പ്രസ്താവിക്കുന്നു.

يا اخت هارون ما كان ابوك امر ا سوء وما كانت امك بغيا

ഹാറൂൻെറ പെങ്ങളേ (മർയമേ) നിൻെറ പിതാവ് ഒരു ചീത്തമനുഷ്യനോ നിൻെറ മാതാവ് ദുർന്നടത്തക്കാരിയോ ആയിരുന്നില്ല. (19: 29)

2 ഹസ്റത്ത് ഈസാനബിയുടെ മാതാവ് പരിശുദ്ധയും സത്യവതിയും ആയിരുന്നുവെന്നും ദൈവ വചന

ങ്ങളിൽ വിശ്വാസമുള്ളവരായിരുന്നുവെന്നും വിശുദ്ധഖുർആൻ പ്രസ്താവിക്കുന്നു.

و امه صديقة

അദ്ദേഹത്തിൻെറ മാതാവ് ഒരു പുണ്യവതിയായിരുന്നു. (5:76)

وصدقت كلمات ربها

അവർ തൻെറ ദൈവത്തിൻെറ വചനങ്ങളെ സാക്ഷ്യപ്പെടുത്തിക്കൊണ്ടിരുന്നു. അതായത് ദൈവവചനങ്ങളനുസരിച്ച് ഈസാനബി (അ) സത്യപ്രവാചകൻ ആണെന്ന് അവർ വിശ്വസിച്ചിരുന്നു.

و برا بوالدتى ولم يجعلنى جبارا شقيا

എൻെറ മാതാവിനോട് നന്മചെയ്യുവാനും അവൻ (അല്ലാഹ്) എന്നോട് കൽപിച്ചു. അവൻ എന്നെ അഹംഭാവിയായ അനുസരണമില്ലാത്തവനായി ആക്കിയിട്ടില്ല. (19: 33) എന്ന് ഈസാനബി [അ] പറഞ്ഞതായി വിശുദ്ധ ഖുർആൻ എടുത്തുദ്ധരിക്കുന്നു.

3 പ്രവാചകന്മാർ അവതരിക്കുന്നത് ലോകത്ത് ശാന്തിയും സമാധാനവും ഉണ്ടാക്കുവാനാണെന്നു വിശുദ്ധഖുർആൻ പറയുന്നു.

ان اريد الا الاصلاح ما استطعت

എന്നാലാവുംവിധം സമാധാനവും സന്ധിയും ഉണ്ടാക്കുക എന്നത് മാത്രമെ എനിക്കു ഉദ്ദേശ്യമുള്ളു. [11: 89] എന്നു ഓരോ പ്രവാചകനും പറഞ്ഞതായി വിശുദ്ധഖുർആൻ പറയുന്നു. ഈസാനബിയുടെ ആഗമനോദ്ദേശ്യവും അത് തന്നെയാണെന്നതിൽ സംശയമില്ലല്ലോ.

4 അല്ലാഹുവിൻെറ വരിഷ്ഠദാസന്മാർ ഒരു സാഹചര്യത്തിലും കള്ളം പറയുന്നവരല്ല എന്നു വിശുദ്ധഖുർആൻ പല സ്ഥലങ്ങളിൽ പ്രസ്താവിക്കുന്നു. അതുകൊണ്ട് അല്ലാഹുവിൻെറ വരിഷ്ഠദാസനും മാർഗ്ഗദർശകനുമായ ഹസ്റത്ത് ഈസാനബി [അ] ഒരിക്കലുംതന്നെ കള്ളം പറയുകയോ മററുള്ളവരെ വഞ്ചിക്കുകയോ ചെയ്തിരുന്നില്ല.

5 ഈസാനബി[അ] ഇപ്രകാരം പറഞ്ഞതായി വിശുദ്ധ ഖുർആൻ പറയുന്നു.

وجعلني مباركا اينما كنت

ഞാൻ എവിടെയാണെങ്കിലും ദൈവം എന്നെ അവൻെറ അനുഗ്രഹത്തിന്നു പാത്രീഭൂതനാക്കിയിരിക്കുന്നു. [19: 32]

അതായത് ഹസ്റത്ത് ഈസാനബി[അ] എന്നും എവിടെയും അനുഗൃഹീതനാണ്.

6 ഈസാനബി[അ] തനിക്കുമുമ്പെ വന്ന പ്രവാചകന്മാരെ സത്യപ്പെടുത്തിയും സാക്ഷ്യപ്പെടുത്തിയുമിരുന്നതായി വിശുദ്ധഖുർആൻ പറയുന്നു. [61 : 7]

7 പ്രവാചകന്മാർ ദൈവീകമുന്നറിയിപ്പുകളനുസരിച്ചു പല പ്രവചനങ്ങളും ദീർഘദർശനങ്ങളും ചെയ്യുന്നതാണെന്നും അവ അതാത് കാലങ്ങളിൽ പുലർന്നുകൊണ്ടിരിക്കുന്നതാണെന്നും ഖുർആൻ അരുളിചെയ്യുന്നു.

عالم الغيب فلا يظهر على غيبه احدا الا من ارتضى من رسول

അവൻ (അല്ലാഹു) രഹസ്യജ്ഞനാണ്. എന്നാൽ അവൻ തൻെറ രഹസ്യങ്ങളെയും അദൃശ്യകാര്യങ്ങളെയും താൻ ഇഷ്ടപ്പെടുന്ന പ്രവാചകന്മാർക്കല്ലാതെ മററാരെയും അറിയി

ക്കുന്നതല്ല [72 : 27, 28] അതായത് ദൈവീകജ്ഞാനം ലഭിച്ചതിന്നശേഷം പ്രവാചകന്മാർ ചെയ്യുന്ന മുന്നറിയിപ്പുകളും പ്രവചനങ്ങളും അവയുടെ പുലർച്ചയും അവരുടെ സത്യത്തിന്നു സാക്ഷ്യങ്ങളായി ഖുർആൻ പ്രഘോഷിക്കുന്നു.

## ബൈബിളിലെ യേശുക്രിസ്തു

1 മത്തായി എഴുതിയ സുവിശേഷത്തിലെ ഒന്നാമത്തെ അദ്ധ്യായത്തിൽ പ്രസ്താവിക്കപ്പെട്ട യേശുവിൻെറ വംശപരമ്പരയിൽ താമാർ, രഹാബ്, ഊരിയ എന്ന മൂന്നു തലമുറയെക്കുറിച്ചു കാണുന്നു. ഇവർ ദുർന്നടപ്പുകാരായിരുന്നുവെന്നു യോശുവ 2 : 1, ആവർത്തനപുസ്തകം 38 : 16_19 ശാമുവേൽ 11 : 2_5 മുതലായ ബൈബിൾ വചനങ്ങളിൽകാണുന്നു.

2 യേശുവിൻെറ മാതാവ് ദൈവത്തിൻെറ ഇഷ്ടമനുസരിച്ച് വർത്തിക്കാത്തവരും യേശുവിൽ വിശ്വസിക്കാത്തവരും ആയിരുന്നുവെന്നു ബൈബിൾ പറയുന്നു. ''അവൻ (യേശു) പുരുഷാരത്തോട് സംസാരിച്ചുകൊണ്ടിരിക്കയാൽ അവൻെറ അമ്മയും സഹോദരന്മാരും അവനോട് സംസാരിപ്പാൻ ആഗ്രഹിച്ച് പുറത്ത്നിന്നു. ഒരുത്തൻ അവനോട്: നിൻെറ അമ്മയും സഹോദരന്മാരും നിന്നോടു സംസാരിപ്പാൻ ആഗ്രഹിച്ച് പുറത്ത്നിൽക്കുന്നു എന്നു പറഞ്ഞു. അത് പറഞ്ഞവരോട് അവൻ: എൻെറ അമ്മ ആർ? എൻെറ സഹോദരന്മാർ ആർ എന്നു ചോദിച്ചു. ശിഷ്യന്മാരുടെ നേരെ കൈ നീട്ടി: ഇതാ! എൻെറ അമ്മയും സഹോദരന്മാരും. സ്വർഗ്ഗസ്ഥനായ എൻെറ പിതാവിൻെറ ഇഷ്ടം ചെയ്യുന്നവൻ എൻെറ സഹോദരനും സഹോദരിയും അമ്മയും ആകുന്നു എന്നു പറഞ്ഞു''.
(മത്തായി 12 : 47, 50 മാർക്കോസ് 3 : 31–35)

ഇപ്രകാരംതന്നെ ഒരു കല്ല്യാണാവസരത്തിൽ സംബന്ധിച്ച തൻെറ മാതാവിനെനോക്കി: സ്ത്രീയേ! എനിക്കും നിനക്കുംതമ്മിൽ എന്തു്?'' എന്നു തനിക്കും തൻെറ മാതാവിന്നും തമ്മിൽ ഒരു ബന്ധവും ഇല്ലാത്ത രീതിയിൽ സംസാരിച്ചതായി യോഹന്നാൻ 2 : 4 പറയുന്നു.

ഇതിൽ നിന്നും മാതാവിനോടു് നന്മയും കരുണയും കാണിക്കേണമെന്നു ദൈവ കൽപനയെ യേശു ലംഘിച്ചതായി മനസ്സിലാക്കാവുന്നതാണു്.

3 എന്നാൽ യേശു പറഞ്ഞതായി ബൈബിളിൽ ഇപ്രകാരം കാണുന്നു.

''ഞാൻ ഭൂമിയിൽ സമാധാനം വരുത്തുവാൻ വന്നു എന്നു നിരൂപിക്കരുതു്. സമാധാനമല്ല, വാൾ അത്രെ വരുത്തുവാൻ ഞാൻ വന്നതു്. മനുഷ്യനെ തൻെറ അപ്പനോടും മകളെ അമ്മയോടും മരുമകളെ അമ്മാവിയമ്മയോടും ഭേദിപ്പിപ്പാനത്രെ ഞറൻ വന്നതു്''. (മത്തായി 10 : 34, 35)

എൻെറ അടുക്കൽ വരികയും അപ്പനെയും അമ്മയെയും ഭാര്യയെയും മക്കളെയും സഹോദരന്മാരെയും സഹോദരികളെയും സ്വന്തം ജീവനേയും കൂടെ പകക്കാതിരിക്കയും ചെയ്യുന്നവന്നു് എൻെറ ശിഷ്യനായിരിപ്പാൻ കഴികയില്ല. (ലൂക്കോസ് 14 : 26)

4 ബൈബിൾ തത്സംബന്ധമായി യേശുവിനെക്കുറിച്ചെന്താണുപറയുന്നതെന്നു കാണുക.

''യേശു തൻെറ സഹോദരൻമാരോടു് ''നിങ്ങൾ പെരുന്നാളിന്നു പോകുവിൻ. എൻെറ സമയം ഇതുവരെ വ

ന്നിട്ടില്ലായ്കകൊണ്ട് ഞാൻ ഈ പെരുന്നാളിന്ന് ഇപ്പോ ൾ പോകുന്നില്ല'' ഇങ്ങനെ അവരോടുപറഞ്ഞിട്ട് ഗലീ ലയിൽതന്നെ പാർത്തു. അവൻെറ സഹോദരന്മാർ പെ രുന്നാളിന്നു പോയ ശേഷം അവനും പരസ്യമായിട്ടല്ല ര ഹസ്യത്തിൽ എന്നപോലെ പോയി... .......പുരുഷാരത്തി ൽ അവനെക്കുറിച്ച് വളരെ കുശുകുശുപ്പുണ്ടായി. അവ ൻ നല്ലവൻ എന്നു ചിലരും, അല്ല അവൻ പുരുഷാരത്തെ വഞ്ചിക്കുന്നുവെന്നു മററുചിലരും പറഞ്ഞു. (യോഹന്നാ ൻ 7 : 8_12)

5 ബൈബിൾ പറയുന്നത് കാണുക. ''മരത്തിൻ മേൽതൂങ്ങുന്നവൻ എല്ലാം ശപിക്കപ്പെട്ടവൻ എന്നു (പഴയ നിയമത്തിൽ) എഴുതിയിരിക്കുന്നതുപോലെ ക്രിസ്തു നമുക്കു വേണ്ടി ശാപമായിത്തീർന്നു. (ഗലാത്യർ 3 : 13)

''തൂങ്ങിമരിച്ചവൻ ദൈവസന്നിധിയിൽ ശാപഗ്ര സ്തൻ ആകുന്നു. (ആവർത്തനം 21 : 22)

അതെ, ഈസാനബിയെ വിശുദ്ധഖുർആൻ ദൈ വാനുഗ്രഹം ലഭിച്ച ഒരു പ്രവാചകൻ എന്നു പ്രസ്താ വിക്കുമ്പോൾ കുരിശിൽ തൂങ്ങിമരിച്ച (?) ക്രിസ്തീയ രുടെ യേശുവിനെ ബൈബിൾ ശാപഗ്രസ്തനായ ഒ രാളായി ചിത്രീകരിക്കുന്നു.

6 എന്നാൽ ബൈബിൾ യേശുപറഞ്ഞതായി

'എനിക്കു മുമ്പെ വന്നവർ ഒക്കെയും കള്ളന്മാരും കവ ർച്ചക്കാരും അത്രെ (യോഹന്നാൻ 10 : 8) എന്നും കള്ളപ്ര വാചകന്മാർ പലരും വന്നു അനേകരെ തെററിക്കും'' (മ ത്തായി 24 : 11) എന്നും പറയുന്നു.

7 യേശുവിൻെറ പല പ്രവചനങ്ങളും മുന്നറിയി പ്പുകളും പൂർത്തിയായിട്ടില്ല എന്ന ബൈബിൾ പറയുന്നു:

a "മനുഷ്യപുത്രൻ തൻെറ രാജ്യത്തിൽ വരുന്നത് കാണുവോളം മരണം ആസ്വദിക്കാത്ത ചിലർ ഈ നി ൽക്കുന്നവരിൽ ഉണ്ട്. എന്ന ഞാൻ സത്യമായിട്ട നിങ്ങ ളോട്ട പറയുന്നു". (മത്തായി, 16 : 28)

അതായത് യേശുവിൻെറ കാലത്തുള്ള ചിലർ അദ്ദേ ഹത്തിൻെറ രണ്ടാം വരവുവരെ മരിക്കാതെ ജീവിച്ചിരി പ്പുണ്ടായിരിക്കും എന്ന്.

b യേശുവിനോടൊപ്പം കുരിശിൽ തറക്കപ്പെട്ട ക ള്ളന്മാരിൽ ഒരുവനെ നോക്കി: "ഇന്ന നീ എന്നോട്ട കൂടെ പറുദീസയിൽ (സ്വർഗ്ഗത്തിൽ) ഇരിക്കും എന്ന ഞാൻ സ ത്യമായി നിന്നോട്ട പറയുന്നു എന്ന പറഞ്ഞു". (ലൂക്കോ സ് (23 : 43) എന്നാൽ കുരിശുസംഭവത്തിന്ന് മൂന്നു ദിവസങ്ങൾക്കശേഷം യേശു "എന്നെ തൊടരുത്. ഞാ ൻ ഇതുവരെ പിതാവിൻെറ അടുക്കൽ കയറിപ്പോയില്ല" എന്ന പറഞ്ഞു. (യോഹന്നാൻ 20 : 17)

c "സ്വർഗ്ഗരാജ്യത്തിൻെറ താക്കോൽ ഞാൻ നിന്ന ക്കു തരുന്നു" എന്ന യേശു പത്രോസിനോട്ട പറഞ്ഞു. (മത്തായി 16 : 19)

എന്നാൽ പിന്നീട്ട പത്രോസിനെ നോക്കി "സാ ത്താനേ! എന്നെ വിട്ട പോ. നീ എനിക്ക് ഇടർച്ചയാ കുന്നു" എന്ന പറയുകയുണ്ടായി (മത്തായി 16 : 23)

യേശുവിനെക്കുറിച്ച് തെററുധാരണയുണ്ടാക്കുന്ന വേറെയും പല പ്രസ്താവങ്ങളും ബൈബിളിൽനിന്നു എ

ടുത്തുദ്ധരിക്കാനുണ്ട്. ദൈർഘ്യഭയം നിമിത്തം ആ ഭാഗങ്ങളൊക്കെ വിട്ടുകളയുകയാണ്.

ചുരുക്കത്തിൽ, വിശുദ്ധഖുർആൻ അവതരിപ്പിക്കുന്ന പരിശുദ്ധാത്മാവായ ഹസ്റത്ത് ഈസാനബി(അ)യും ബൈബിൾ കാണിച്ചുതരുന്ന യേശുവും തമ്മിൽ കടലും കടലാടിയും തമ്മിലുള്ള വ്യത്യാസമുണ്ട്.

ഇങ്ങനെ ബൈബിൾ കാണിച്ചുതരുന്ന യേശുവിനെയാണ് ഹസ്റത്ത് അഹ്മദ് (അ) എടുത്തുകാട്ടിയത്. പുണ്യാത്മാവായ ഹസ്റത്ത് ഈസാനബി (അ)യെ അല്ലതന്നെ.

ഹസ്റത്ത് അഹ്മദു (അ) വളരെ വേദന നിറഞ്ഞ ഹൃദയത്തോടുകൂടി പറയുന്നതു കാണുക.

'ഇവർ (ക്രിസ്തീയപാതിരിമാർ) നമ്മുടെ പ്രവാചകരായ ഹസ്റത്ത് മുഹമ്മദ് നബി (സ) ക്കെതിരിൽ ധാരാളം കുററങ്ങൾ ആരോപിച്ചുകൊണ്ടു തങ്ങളുടെ ദജ്ജാലീഫിത്ത്നയിലൂടെ വളരെയധികം ആളുകളെ വഴിതെററിച്ചിരിക്കുകയാണ്. നമ്മുടെ പുണ്യപ്രവാചകരായ ഹസ്റത്ത് നബികരീം(സ) തിരുമേനിക്കെതിരായുള്ള ഇവരുടെ വ്യാജാരോപണങ്ങളും പരിഹാസങ്ങളും എന്നെ മററെല്ലാററിനെക്കാളും വേദനിപ്പിച്ചിരിക്കുന്നു.

ഇവർ ഖയ്റുൽ ബശറായ, മനുഷ്യത്വത്തിൻെറ മൂർത്തീകരണമായ നബികരീം (സ) തിരുമേനിക്കെതിരായി ചെയ്ത ആക്ഷേപങ്ങൾ എൻെറ ഹൃദയത്തെ അങ്ങേയററം വേദനിപ്പിച്ചിരിക്കുകയാണ്. ഞാൻ അല്ലാഹുവിൻെറ പേരിൽ ആണയിട്ടുകൊണ്ടു പറയുകയാണ്. എൻെറ എല്ലാമക്കളും മക്കളുടെ മക്കളും എൻെറ എല്ലാ സഹോദരന്മാ

രും സഖാക്കളും എൻെറ കൺമുമ്പിൽ വധിക്കപ്പെട്ടാലും എൻെറ കൈകളും കാലുകളും ഛേദിക്കപ്പെട്ടാലും എൻെറ കണ്ണുകൾ ചൂഴ്ന്നെടുക്കപ്പെട്ടാലും എൻെറ ഉദ്ദേശ്യങ്ങൾ സഫലമാകാതെപോയാലും എൻെറ സന്തോഷങ്ങളെല്ലാം എന്നെ വിട്ടുപിരിഞ്ഞാലും സാരമില്ല. ഇവയെക്കാളെത്രയോ അധികം എന്നെ ദുഃഖിപ്പിക്കുന്നത് ഹസ്റത്ത് നബികരീം (സ) തിരുമേനിക്കെതിരിൽ ഇവർ ഉന്നയിക്കുന്ന കുററാരോപണങ്ങളും വ്യാജോക്തികളും തൊടുത്തുവിടുന്ന ആക്ഷേപാസ്ത്രങ്ങളുമാണ്. അല്ലാഹുവേ, നീ ഞങ്ങളോടു കരുണ കാണിക്കുകയും ഞങ്ങളെ കൂടുതൽ കടുത്ത പരീക്ഷണങ്ങളിൽനിന്നു കാത്തുരക്ഷിക്കുകയും ചെയ്യേണമേ'' (ആയിനയെ കമാലാത്തെ ഇസ്ലാം 16)

ഇശാഅത്തുകാരൻ തുടരുന്നു:

''ഇനിയൊരിക്കൽ ഈസാനബി വന്നാൽ മുസ്ലിംകൾ കഅ്ബയിലേക്ക് തിരിഞ്ഞു നമസ്കരിക്കുമ്പോൾ അദ്ദേഹം ചർച്ചിൽ ചെന്ന് ബയ്ത്തുൽ മുഖദ്ദസിലേക്ക് തിരിയും. പന്നിയെ തിന്നുകയും മദ്യം കുടിക്കുകയും ചെയ്യും, അല്ലാഹു അത്തരമൊരു ദുർഗതി തൻെറ സമുദായത്തിന് വരുത്തില്ല (ഹകീകത്തുൽ വഹ്യ് 29) ........ ഈസാനബി (അ) യെപ്പററി മിർസ പറയുന്നു. എന്തൊരു അഹങ്കാരത്തിൻെറ സ്വരം, അവിശ്വാസത്തിൻെറ ശബ്ദം'' (മിർസാ സാഹിബ്: സ്വന്തം കൃതികളിൽ പേ: 10, 11)

ഹസ്റത്ത് അഹ്മദ് (അ) തൻെറ പ്രസ്തുത ഗ്രന്ഥത്തിൽ അതേ പേജിൽത്തന്നെ എഴുതിയ മുഴുവൻ വരികളും വായിച്ചാൽ സംഗതി വ്യക്തമാവുകയും ഇശാഅത്തുകാ

രൺെറ കല്ലുവെച്ച നണ പൊളിയുകയും ചെയ്യും. ഹസ്റത്ത് അഹ്മദ്(അ) പറയുന്നു.

''ഹസ്റത്ത് മുഹമ്മദുനബി (സ) ക്കു ശേഷം ആ പുണ്യാത്മാവിൻെറ ഉമ്മത്തിൽപ്പെടാത്ത നബി (സ)തിരുമേനിയെ പിൻപററാത്ത ഒരു പ്രവാചകൻ വരുമെന്ന് സഹീഹായ ഒരു ഹദീസിൽ നിന്നും മനസ്സിലാകുന്നില്ല. ഹസ്റത്ത് ഈസാനബിയുടെ പുനരാഗമനത്തെ പ്രതീക്ഷിക്കുന്ന ജനങ്ങൾക്കു ഇവിടെയാണ് തെററുപററിയിരിക്കുന്നത്............വരാനിരിക്കുന്ന വാഗ്ദത്ത മസീഹിനെക്കുറിച്ച് ഹദീസുകളിൽ കാണപ്പെടുന്ന അടയാളം അദ്ദേഹം നബിയും ഉമ്മത്തിയും ആയിരിക്കുമെന്നുള്ളതാണ്. എന്നാൽ, മർയമിൻെറ മകൻ ഈസാ (അ) ക്ക് എങ്ങനെയാണ് ഉമ്മത്തി ആകുവാൻ സാധിക്കുക. അദ്ദേഹത്തിന്നു ലഭിച്ച നുബുവ്വത്ത് മുഹമ്മദുനബി മുഖേന ലഭിച്ചതാണെന്നും നേരിട്ടു ലഭിച്ചതല്ലെന്നും ആക്കു് എങ്ങനെ തെളിയിക്കാൻ സാധിക്കും?.... .......നബികരീം (സ) തിരുമേനിക്കു ശേഷം ജനങ്ങൾ പള്ളിയിലേക്കു പോകുമ്പോൾ ചർച്ചിലേക്കു പോകുകയും ജനങ്ങൾ വിശുദ്ധ ഖുർആൻ ഓതുമ്പോൾ ഇഞ്ചീൽ വായിക്കുകയും ജനങ്ങൾ പ്രാർഥനക്കായി ബയ്ത്തുല്ലായിലേക്ക് മുഖം തിരിക്കുമ്പോൾ ബയ്ത്തുൽ മുഖദ്ദിസിലേക്കു മുഖം തിരിക്കുകയും മദ്യം കുടിക്കുകയും പന്നി മാംസം തിന്നുകയും ഇസ്ലാമിലെ ഹലാൽ, ഹറാം എന്നിവയെക്കുറിച്ച് ശ്രദ്ധിക്കാതിരിക്കുകയും ചെയ്യുന്ന ഒരു സ്വതന്ത്ര പ്രവാചകൻ വരുമെന്നു് സ്ഥാപിക്കാൻ ആയിരം പ്രാവശ്യം ശ്രമിച്ചാലും സാധ്യമല്ല. നബി (സ) തിരുമേനിക്കുശേഷം സ്വതന്ത്രമായ നുബുവ്വത്തോടുകൂടി തിരുമേനിയുടെ 'ഖത്തമുന്നുബുവ്വത്ത്'' എന്ന മുദ്രയെ ഉടച്ചുകൊണ്ടു് ആ പുണ്യാ

ത്മാവിൻെറ 'ഖാത്തമുൽ അമ്പിയാ' എന്ന മഹത്തായ സ്ഥാനത്തെപ്പിടിച്ചു പറിക്കുന്ന ഒരു നബി അവതരിക്കുന്നതിനേക്കാൾ വലിയ ആപത്ത് ഇസ്‌ലാമിനു വേറെ വരാനെന്തുണ്ട്? ആ വരുന്ന സ്വതന്ത്ര നബിക്കു നബി (സ) തിരുമേനിയെ അനുകരിച്ചതിൻെറ ഫലമായിട്ടല്ലാതെ നേരിട്ടു നുബുവ്വത്ത് ലഭിക്കുകയും അദ്ദേഹത്തിൻെറ പ്രവർത്തനങ്ങൾ മുഹമ്മദീ ശരീഅത്തിന്നെതിരായിരിക്കുകയും വിശുദ്ധ ഖുർആൻെറ അധ്യാപനങ്ങൾക്കെതിരെ പ്രവർത്തിച്ച് ജനങ്ങളിൽ കുഴപ്പമുണ്ടാക്കുകയും അങ്ങനെ ഇസ്‌ലാമിനെ അവഹേളിച്ച്കൊണ്ട് ബഹുമാന പാത്രമാവുകയും ചെയ്യുക! തീർച്ചയായും അല്ലാഹു തൻെറ സമുദായത്തിൽ ഇത്തരം അവസ്ഥ വരുത്തുകയില്ലെന്നു മനസ്സിലാക്കണം''. (ഹഖീഖത്തുൽ വഹ്‌യ് പേ: 29, 30)

ഹസ്റത്ത് അഹ്മദ് (അ) ൻെറ സുദീർഘമായ ഈ പ്രസ്താവനയിൽ നിന്നും യാഥാർഥ്യം ഗ്രഹിക്കാവുന്നതേയുള്ളൂ. അതായത് നബികരീം (സ) തിരുമേനിക്കുശേഷം സ്വതന്ത്ര നുബുവ്വത്തോടു കൂടി ഉമ്മത്തിയല്ലാത്ത നബിയായി ബനൂഇസ്റായീൽ പ്രവാചകനായ ഈസാനബി (അ) അവതരിക്കുകയാണെങ്കിൽ അദ്ദേഹം വിശുദ്ധ ഖുർആനും മുഹമ്മദീ ശരീഅത്തും അനുസരിച്ചായിരിക്കുകയില്ല പ്രവർത്തിക്കുക. മറിച്ച്, ഇഞ്ചീൽ വിശേഷിപ്പിക്കുന്ന തനിക്കു ലഭിച്ച നുബുവ്വത്തനുസരിച്ചായിരിക്കും പ്രവർത്തിക്കുക. ഇത് ഹസ്റത്ത് മുഹമ്മദു മുസ്തഫാ (സ) തിരുമേനിയുടെ പദവിക്ക് കോട്ടം വരുത്തുന്നതും 'ഖാത്തമുന്നബിയ്യീൻ' എന്ന അദ്ദേഹത്തിൻെറ നിസ്തുല സ്ഥാനത്തിന് മങ്ങലേല്പിക്കുന്നതുമായിരിക്കും.

ഈ യാഥാർത്ഥ്യം മനസ്സിലാകാഞ്ഞിട്ടല്ല മറിച്ച് എങ്ങനെയും പാമരജനങ്ങളെ തെററിദ്ധരിപ്പിക്കുകയും ഹസ്റത്ത് അഹ്മദ് (അ) ന്നെതിരിൽ അവരെ അണിനിരത്തുകയും ചെയ്യണം എന്ന വക്രബുദ്ധി കൊണ്ടാണ് ഇശാഅത്തുകാരൻ ഈ ക്രൂരവിനോദത്തിന്നു മുതിർന്നിരിക്കുന്നതു.

## ഹസ്റത്ത് അഹ്മദ് (അ) തൻെറ എതിരാളികളെ ചീത്തപറഞ്ഞുവോ?

ഇശാഅത്തുകാരൻെറ ദജ്ജാലീ സിഫത്ത് വീണ്ടും പത്തിവിടർത്തുകയാണ്. അയാളെഴുതുന്നു.

''തൻെറ ഗ്രന്ഥങ്ങളെ ജാര സന്തതികളൊഴിച്ചുള്ള എല്ലാ മുസ്ലിംകളും ആദരിക്കുകയും അതിലെ പാഠങ്ങൾ ഉൾക്കൊള്ളുകയും എൻെറ ക്ഷണം സ്വീകരിക്കുകയും ചെയ്യുമെന്നും (ആയിനയെ കമാലാതെ ഇസ്ലാം പേജ് 547, 548) തൻെറ എതിരാളികൾ മരുഭൂമിയിലലയുന്ന പന്നികളും അവരുടെ ഭാര്യമാർ പട്ടികളെക്കാൾ നികൃഷ്ടരുമാണെന്നും (നജ്മുൽ ഹുദാ പേജ് 10) അവർ ശവം തീനികളും ശവപ്പുടവ ധരിക്കുന്നവരുമാണെന്നും പറയാൻമാത്രം സംസ്കാരസമ്പന്നനാണ് ഖാദിയാനികളുടെപ്രവാചകൻ.'' (മിർസാ സാഹിബ്: സ്വന്തം കൃതികളിൽ പേജ് 11, 12)

ഇതേ പല്ലവി ഇശാഅത്തുകാരൻ 'മിർസാ ഖാദിയാനി പ്രവാചകനോ' എന്ന ഗ്രന്ഥത്തിലെ 34, 35 പേജുകളിലും പാടിയിട്ടുണ്ട്, മററു ഗ്രന്ഥങ്ങളിലും. എന്നാൽ ഹസ്റത്ത് അഹ്മദ് (അ) എന്താണ് പ്രസ്താവിച്ചിട്ടുള്ളതെന്നു നോക്കാം അദ്ദേഹം പറയുന്നു.

تلك كتب ينظر اليها كل مسلم بعين المحبة والمودة وينتفع من معارفها ويقبلني ويصدق دعوتي الا ذرية البغايا الذين ختم الله على قلوبهم فهم لا يقبلون

''പ്രസ്തുത ഗ്രന്ഥങ്ങളെ ഓരോ മുസ്ലിമും സ്നേഹദൃഷ്ടിയോടെ വീക്ഷിക്കുകയും അവയിലെ ജ്ഞാനങ്ങളിൽനിന്നു ഫലമനുഭവിക്കുകയും ചെയ്യുന്നു; ദുർരിയത്തുൽ ബഗായാ ഒഴികെ. അതായത് ആരുടെ ഹൃദയങ്ങളിൽ അല്ലാഹു മുദ്ര വച്ചിരിക്കുന്നുവോ അവർ സ്വീകരിക്കുകയില്ല.'' (ആയനയെ കമാലാത്തെ ഇസ്ലാം പേജ് 547, 548)

ഇവിടെ ദുർരിയത്തുൽ ബഗായാ എന്ന വാക്കിന് ഇശാഅത്തുകാരൻ ജാരസന്തതി എന്നാണർഥം കൊടുത്തിരിക്കുന്നത്

تفسير القول بما لا يرضى به قائله

എന്ന തത്വമനുസരിച്ച് ഹസ്റത്ത് അഹ്മദ്(അ) അതിനു നല്കിയ അർഥത്തിനാണ് പ്രസക്തി. അദ്ദേഹം നല്കിയ അർഥം 'അല്ലാഹുവിനാൽ മുദ്രകുത്തപ്പെട്ട ഹൃദയങ്ങളുള്ളവർ' എന്നാണ്. അല്ലാഹു ഹൃദയങ്ങളിൽ മുദ്ര വെച്ചവർ എന്നതിൻെറ ഉദ്ദേശ്യം സത്യത്തെ ധിക്കാരപൂർവം നിഷേധിച്ചവർ എന്നാണല്ലോ. ഇതിൽ നമ്മുടെ ഇശാഅത്തുകാരനും പെടാം. അതിന് അയാറം ജാരസന്തതിയായിക്കൊള്ളണമെന്നില്ല.

ഹസ്റത്ത് അഹ്മദ് (അ) തന്നെ അങ്ങേയററം ശകാരിക്കുകയും നീചമായി അവഹേളിക്കുകയും ചെയ്തുകൊണ്ടിരുന്ന മൗലവി സഅ്ദുല്ലാലുധിയാനവിയെ സംബോ

ധനം ചെയ്തുകൊണ്ടു് തൻെറ ഒരു കവിതയിൽ ഇബ്നു ബഗാ (ابن بغاء) എന്നു പറഞ്ഞതിനു് അദ്ദേഹംതന്നെ കൊടുത്ത അർത്ഥം 'സർകശ് ഇൻസാൻ' ധിക്കാരിയായ മനുഷ്യൻ എന്നാണു് (അൽഹക്കം 24-2-1907)

മൗലവി സഅ്ദുല്ലാ ലുധിയാനവി എന്ന മനുഷ്യൻ ഹസ്റത്തു് അഹ്മദിന്നെതിരായിച്ചെയ്ത നീചവും നിന്ദ്യവുമായ അസഭ്യവാക്കുകൾ കേട്ടു് സഹികെട്ട മഹാകവി അല്ലാമഃ ഇഖ്ബാൽ അയാളെ സംബോധനം ചെയ്തു രചിച്ച ഒരു കവിതയിലെ രണ്ടു വരികൾമാത്രം ചുവടെ ചേർക്കുന്നു.

واہ سعدی دیکھ لی گندہ دہانی آپ کی
خوب ہوگی مہتروں میں قدردانی آپ کی
بیت ساری آپ کی بیت الخلا سے کم نہیں
ہے پسند خاکروباں شعر خوانی آپ کی

നിൻെറ ദുർഗന്ധം വമിക്കുന്ന തൊള്ള ഞാൻ കണ്ടു. തോട്ടികളുടെയിടയിൽ നിനക്കു വലിയ സ്ഥാനമുണ്ടാകും. നിൻെറ ബയ്ത്തു് (പാട്ടു്) ബയ്ത്തുൽ ഖലാ (കക്കൂസ്) നെക്കാൾ ഒന്നുകൊണ്ടും കുറഞ്ഞതല്ല. നിൻെറ കവിതയെ തോട്ടികൾ വളരെ രസത്തോടെ പാടിക്കൊണ്ടു നടക്കും.

ഇതിൽനിന്നും മൗലവി സഅ്ദുല്ലായുടെ അസഭ്യങ്ങൾ എത്രമാത്രം ദുർഗന്ധം വമിക്കുന്നവയായിരിക്കുമെന്നു് ഊഹിക്കാവുന്നതേയുള്ളൂ, വാഗ്ദത്ത മഹ്ദീ മസീഹ് അ

വതരിച്ചാൽ അദ്ദേഹത്തിൻെറ ഏററവും വലിയ ശത്രുക്ക ൾ ആ കാലത്തുള്ള ആലിംകളായിരിക്കുമെന്നു ഹസ്റ ത്ത് ശയ്ഖ് മുഹ്യിദ്ദീനുബ്നു അറബി പറയുന്നു.

اذا خرج هذا الامام المهدى فليس له عدو مبين
الا الفقهاء خاصة

“ഇമാം മഹ്ദീ പ്രത്യക്ഷനായാൽ അദ്ദേഹത്തിൻെറ പ്ര ത്യക്ഷ ശത്രുക്കൾ അദ്ദേഹത്തിൻെറ കാലത്തുള്ള ആലിം കളായിരിക്കും.”

(ഫുത്തുഹാത്തുൽ മക്കിയ വാള്യം 2 പേജ്: 242)

ഹസ്റത്ത് സിദ്ദീഖ് ഹസ്സൻഖാൻ പറയുന്നത് കാണുക

“ഈ ഉമ്മത്തിലെ പണ്ഡിതൻമാർ ആകാശത്തിൻ കീഴിൽ നികൃഷ്ടരായിരിക്കും. അവരിൽ നിന്നുതന്നെ എ ല്ലാ കുഴപ്പങ്ങളും പുറപ്പെടുകയും അവരിലേക്കു തന്നെ മട ങ്ങുകയും ചെയ്യുന്നതാണ്.”

(ഇഖ്തിറാബുസ്സാഅഃ പേ: 12)

ഇമാം മഹ്ദീ ആവിർഭവിക്കുന്ന അവസാനകാല ത്തെ ഉലമാക്കളെപ്പററി ഹസ്റത്ത് നബി (സ) തിരുമേ നി അവർ

شر من تحت اديم السماء

ആകാശത്തിൻ കീഴിൽ ഏററവും നികൃഷ്ടരായിരിക്കുമെന്നും (മിശ്ക്കാത്ത്) മറെറാരു ഹദീസിൽ

تكون فى امتى فزعة فيصير الناس الى علماءهم فاذا هم
قردة و خنازير

എൻെറ ഉമ്മത്തിൽ പരിഭ്രമവും അമ്പരപ്പും ഉണ്ടാകുന്ന ഒരുകാലം വരും. അപ്പോഠം ജനങ്ങഠം തങ്ങളുടെ ആലിം കളെ സമീപിക്കും. എന്നാൽ, ആ ആലിംകഠം കുരങ്ങുക ളും പന്നികളുമായി കാണപ്പെടുന്നതാണ് (കൻസുൽ ഉമ്മാ ൽ) എന്നും പ്രവചിച്ചിട്ടുണ്ട്. ഈ പ്രവചനങ്ങഠം ഇന്നു അക്ഷരം പ്രതി പുലർന്നിരിക്കുന്നു.

മുജദ്ദിദ് അൽഫസാനി എന്ന പേരിൽ അറിയപ്പെട്ട ന്ന ഹസ്റത്ത് ശയ്ഖ് അഹ്മദ് സർഹിന്ദി (റ) പറ യുന്നു.

''ആലിംകഠം ഭൗതീകാസക്തിയിൽ മുഴുകിയിരി ക്കുകയാണ്. എല്ലാവരെക്കാളും നികൃഷ്ടരും ദ്രോഹികളും കള്ളന്മാരും ഈ ദുഷിച്ച ആലിംകഠം തന്നെയാണ്. എ ന്നിട്ടും ഇവർ തങ്ങളെക്കുറിച്ച് മററെല്ലാവരുടേയും ഗുരു ക്കന്മാരും എല്ലാരെക്കാളും ശ്രേഷ്ഠരുമാണെന്നു് നടിക്കുന്നു ...............ഈ കാലത്ത് ശരീഅത്തിന്നെതിരായ എല്ലാ നടപടികഠംക്കും സമുദായത്തിൽ വ്യാപിച്ചിരിക്കുന്ന സ കല ദോഷങ്ങഠംക്കും കാരണക്കാർ ഈ ദുഷിച്ച ആലിംക ഠം തന്നെയാണെന്നതു ഒരു സത്യമാണ്.'' (മക്തൂബാ ത്തെ ഇമാം റബ്ബാനീ വാള്യം 1 പേ: 47)

മൗലാനാ അബുൽകലാം ആസാദ് ഇന്നത്തെ ആലിം കളെക്കുറിച്ച് അവർ പാമ്പ്, തേഠം, പട്ടി, പുലി മുതലാ യ ദുഷ്ടജീവികളെക്കാളും കൊള്ളക്കാർ, കവർച്ചക്കാർ, തെമ്മാടികഠം മുതലായ ഹീനകൃത്യങ്ങഠം ചെയ്യുന്നവരെ ക്കാളും നികൃഷ്ടരാണെന്നു തൻെറ തദ്ക്കിറ (പേജ്, 83, 84) എന്ന ഗ്രന്ഥത്തിൽ എഴുതി.

അഹ്മദിയ്യാ ജമാഅത്തിൻെറ ബദ്ധവൈരിയും സമീന്ദാർ പത്രത്തിൻെറ അധിപരുമായിരുന്ന മൗലവി സഫർ അലീഖാൻ എഴുതുന്നു.

''ഞാനും മൗലവിമാരിൽപ്പെട്ടവൻ തന്നെയാണ്. അതുകൊണ്ട് എനിക്കു ഇവരുടെ പ്രകൃതിയെക്കുറിച്ച് നന്നായിട്ടറിയാം. ഞാൻ എൻെറ മുഴുവൻ ധൈര്യവും സംഭരിച്ചുകൊണ്ട് മുസ്ലിംകളോട് അഭ്യർത്ഥിക്കുന്നത് ഈ മുല്ലമാർക്ക് ഒരു നിമിഷംപോലും അവസരം കൊടുക്കരുതെന്നാണ്. നിങ്ങളുടെ രാഷ്ട്രീയ മതവൃത്തങ്ങളിൽനിന്നും അവരെ പരിപൂർണമായും വിപാടനം ചെയ്യണം. എന്തുകൊണ്ടെന്നാൽ ഇവർക്കു രാഷ്ട്രീയത്തെപ്പററിയോ മതത്തെകുറിച്ചോ ഒരു ചുക്കും അറിയില്ല. വെറും കളവും വഞ്ചനയും മാത്രമെ ഇവർക്കു് വശമുള്ളൂ. ഇവരൊക്കെ വെറും സ്വാർത്ഥത്തിൻെറ അടിമകളാണ്. ഇവർ വഴികാട്ടികളല്ല. വഴിക്കൊള്ളക്കാരാണ്.''

(സമീന്ദാർ 15-4-1939)

ഇശാഅത്തുകാരൻ കൊട്ടിഘോഷിക്കുന്ന അഹ്മദിയ്യാ വൈരിയായിരുന്ന മൗലവി സനാഉല്ലാ അമൃതസരി മൗലവിമാരെപ്പററി പറയുന്നത് ശ്രദ്ധിക്കുക.

''വഴികാട്ടികളെന്നും അമ്പിയാക്കളുടെ അനന്തരാവകാശികളെന്നും നാം കരുതുന്ന ഈ മൗലവിമാരിൽ സ്വാർത്ഥവും അഹംഭാവവും പൈശാചികത്വവും തിങ്ങിനിറഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു നാം എന്തിന് പിശാചിനെ ആക്ഷേപിക്കണം?'' (അഹ്ലെ ഹദീസ് പത്രം 17-11-1911)

ഇത്തരത്തിലുള്ള സ്വാർത്ഥമതികളും പിശാചിൻെറ അനന്തരാവകാശികളും ആകാശത്തിൻ കീഴിൽ നികൃഷ്ട ജീവികളുമായ ആലിംകൾ ഹസ്റത്ത് അഹ്മദ് (അ) നെതിരെ ഉതിർത്ത അസഭ്യങ്ങൾക്കും പുലഭ്യങ്ങൾക്കും കയ്യും കണക്കുമില്ലതന്നെ. ഒരു നിഘണ്ടുവിലും കാണാൻ സാധിക്കാത്തത്ര സഭ്യേതര വാക്കുകൾ അഹ്മദിയ്യാ ജമാഅത്തിൻെറ പുണ്യസ്ഥാപകർക്കെതിരെ പ്രയോഗിക്കപ്പെട്ടതായി ഇവരുടെ ഗ്രന്ഥങ്ങളിൽ കാണപ്പെടുന്നു. അത്തരം ജുഗുപ്സാവഹവും നീചവും ഹീനവുമായ അസഭ്യവാക്കുകൾ ഇവിടെ ഉദ്ധരിക്കാനുള്ള മനക്കരുത്ത് എനിക്കില്ല. എൻെറ പേനയ്ക്കു അതിനുള്ള ശക്തിയുമില്ല. ദുർഗന്ധം മാത്രം വമിക്കുന്ന നാക്കും പേനയും സ്വായത്തമാക്കിയ അത്തരം അല്പൻമാരെക്കുറിച്ച്

جزاء سيئة سيئة مثلها

എന്ന ദൈവീക നിർദ്ദേശമനുസരിച്ച് ഹസ്റത്ത് അഹ്മദ് (അ) മറുപടി പറഞ്ഞിട്ടുണ്ടെങ്കിൽ അവർ വടി കൊടുത്ത് അടി വാങ്ങുകയാണ് ചെയ്തത് എന്നേ കരുതേണ്ടതുള്ളൂ. ഇത്തരത്തിലുള്ള നീചൻമാർക്കെതിരിൽ ഹസ്റത്ത് നബി (സ) തിരുമേനി ഒരുമാസം തുടർച്ചയായി ശാപപ്രാർത്ഥന ചെയ്തുകൊണ്ടിരുന്നതായി സഹീഹ് ബുഖാരി കിതാബുസ്സലാത്തിൽ കാണുന്നു.

ഹസ്റത്ത് അഹ്മദ് (അ) തൻെറ ഹഖീഖത്തുൽ വഹ്യ് എന്ന ഗ്രന്ഥത്തിൽ പറയുന്നു.

''ഞാൻ എൻെറ എതിരാളികളെ ആരെയെങ്കിലും എന്നെ അധിക്ഷേപിക്കുന്നതിനു മുമ്പേ അങ്ങോട്ടു അധിക്ഷേപിച്ചതായി തെളിയിക്കാൻ ആർക്കും സാധിക്കുകയി

ല്ല. മൗലവി മുഹമ്മദ് ഹുസയ്ൻ ബട്ടാലവി ധിക്കാരപൂർവം വാ തുറന്ന എന്നെ ദജ്ജാലെന്ന് പറയുകയും, എന്നെക്കുറിച്ച് കുഫ്ർഫത്വാ എഴുതിച്ച് പഞ്ചാബിലും ഇന്ത്യയിലുമുള്ള നൂറുക്കണക്കായ മൗലവിമാരെക്കൊണ്ട എന്നെ ചീത്തപറയിക്കുകയും എന്നെ യഹൂദി നസാറാക്കളെക്കാരം നികൃഷ്ടനെന്ന് വിധിക്കുകയും മഹാകള്ളൻ, കലഹക്കാരൻ, ദജ്ജാൽ, കററുകെട്ടകാരൻ, ചതിയൻ, ദുർവൃത്തൻ, തെമ്മാടി, വിശ്വാസവഞ്ചകൻ എന്നും മററും പറയുകയും ചെയ്തു. അപ്പോരം അല്ലാഹു എൻെറ ഹൃദയത്തിൽ സദുദ്ദേശ്യത്തോട കൂടി അത്തരം പ്രസ്താവനകളെ ഖണ്ഡിക്കണമെന്ന ബോധമുണ്ടാക്കിത്തീർത്തു. ഞാൻ സ്വന്തം വികാരത്തിന്ന വിധേയനായിക്കൊണ്ട് ആരോടും ശത്രുത കാണിക്കുന്നവനല്ല. എല്ലാരുടേയും നന്മയ്ക്കുവേണ്ടി പ്രവർത്തിക്കണമെന്ന ആഗ്രഹമേ എനിക്കുള്ളൂ. എന്നാൽ, മററുള്ളവർ അതിരു കടക്കുമ്പോരം ഞാനെന്ത് ചെയ്യാനാണ്. ഞാനെൻെറ എല്ലാ ആവലാതികളും ദൈവസന്നിധിയിൽ സമർപ്പിക്കുകയാണ്. ഈ മൗലവിമാരെല്ലാം എന്നെ സീമാതീതമായി വിഷമിപ്പിച്ചു. എല്ലാ വിഷയങ്ങളിലും അവരെന്നെ പരിഹസിച്ച്കൊണ്ടിരുന്നു. അതിനാൽ

يحسرة على العباد ما ياتيهم من رسول الا كانوا به يستهزءون

"മനുഷ്യർക്കു അഹോ കഷ്ടം! അവരുടെ പരിഹാസത്തിന് പാത്രമായിട്ടല്ലാതെ ഒരു ദൈവദൂതനും അവരുടെയടുക്കൽ വരുന്നില്ല" (36:31) എന്നല്ലാതെ മററെന്താണ് ഞാൻ പറയേണ്ടത്''.

(ഹഖീഖത്തുൽ വഹ്യ് അനുബന്ധം 21-22)

ഹസ്റത്ത് അഹ്മദ് (അ) തന്റെ 'ലുജ്ജത്തുന്നൂർ' എന്ന ഗ്രന്ഥത്തിൽ പറയുന്നത് കാണുക.

''സാത്വികരായ ആലിംകളെ അപമാനിക്കുകയും മര്യാദക്കാരായ മാന്യന്മാരെ ആക്ഷേപിക്കുകയും ചെയ്യുന്നതിൽനിന്നു ഞാൻ അല്ലാഹുവിൽ ശരണം തേടുന്നു; അവർ മുസ്ലിംകളോ ക്രിസ്ത്യാനികളോ ആര്യസമാജികളോ ആരായാലും ശരി. മാത്രമല്ല, ഈ സമുദായങ്ങളിൽ നിന്നുള്ള അവിവേകികളെക്കുറിച്ചുപോലും അവരിൽ നിന്നു ദുർഭാഷണം ചെയ്യുകയും പരസ്യമായി അവഹേളിക്കുകയും ചെയ്യുന്ന വിഷയത്തിൽ മുൻകൈയെടുക്കുന്നവരെക്കുറിച്ചല്ലാതെ ഞാൻ പരുഷവാക്കുകളൊന്നും ഉപയോഗിക്കുന്നില്ല, എന്നാൽ, മര്യാദ പാലിക്കുന്നവരെയും മാന്യനിലയിൽ സംസാരിക്കുന്നവരേയും നല്ല നിലയിലല്ലാതെ ഞാൻ അനുസ്മരിക്കാറില്ല. അവരെ ഞാൻ ആദരിക്കുകയും ചെയ്യുന്നു.'' (ലുജ്ജത്തുന്നൂർ പേ: 67)

ചുരുക്കത്തിൽ ഹസ്റത്ത് അഹ്മദ് (അ) ദുർരിയത്തുൽ ബഗായ എന്നും മററുമുള്ള പദങ്ങൾ പ്രയോഗിച്ചത് ആലിംകളിൽ ദുർഗന്ധംവമിക്കുന്ന അധിക്ഷേപവാക്കുകൾ ഇടതടവില്ലാതെ പ്രയോഗിക്കുന്നവരെപ്പററി മാത്രമാണ്. അതിന്റെ അർഥം ദൈവത്താൽ മുദ്രകുത്തപ്പെട്ട അതിക്രമിയും ധിക്കാരിയുമായവർ എന്നു മാത്രമാണെന്ന് ഹസ്റത്ത് അഹ്മദ്(അ) തന്നെ വ്യക്തമാക്കുന്നു. ഇത്തരം പദപ്രയോഗം മററു മഹാത്മാക്കളും ചെയ്തിരുന്നതായി നമുക്ക് കാണാവുന്നതാണ്.

ഹസ്റത്ത് ഇമാം ബാഖിർ (റഹ്) പറയുന്നു:

ان الناس كلهم اولاد البغايا ما خلا شيعتنا

നമ്മുടെ കക്ഷിയൊഴികെയുള്ളവരൊക്കെ അവ്ലാദുൽ ബഗായാ ആണ്. (ഫുറൂഉൽകാഫി ഭാ: 135)

ഹസ്റത്ത് ഇമാം ജഅ്ഫർ സാദിഖ് (റഹ്) പറയുന്നു:

من احبنا كان نطفة العبد ومن ابغضنا كان نطفة الشيطان

നമ്മെ സ്നേഹിക്കുന്നവൻ (ദൈവ) ദാസൻെറ ബീജവും നമ്മെ ദ്വേഷിക്കുന്നവൻ ശയ്ത്താൻെറ ബീജവുമാണ്. (ഫുറൂഉൽകാഫി ഭാ: 216)

ലാഹ്ഹുരിൽനിന്നു പുറപ്പെട്ടിരുന്ന 'മുജാഹിദ്' എന്ന പത്രം പ്രസ്തുത പദപ്രയോഗങ്ങൾക്കു കൊടുത്തിരുന്ന വിശദീകരണം രസാവഹമാണ്.

''വലദുൽബഗായാ, ഇബ്നുൽ ഹറാം, വലദുൽഹറാം, ഇബ്നുൽ ഹലാൽ, ബിൻതുൽഹറാം മുതലായ ഭാഷാ പ്രയോഗങ്ങൾ അറബ് ദേശത്തും മുഴലോകത്തും നടപ്പുള്ളതാണ്. സദ്വൃത്തി ഉപേക്ഷിച്ച് ദുർവൃത്തി ചെയ്യുന്ന ആളെക്കുറിച്ച് അയാളുടെ ജനനം വംശാവലി മുതലായവ നന്നായിരുന്നാൽപോലും പ്രവൃത്തിനിമിത്തം മാത്രം അയാളെക്കുറിച്ച് ഇബ്നുൽഹറാം, വലദുൽഹറാം (ഹറാം പിറന്നവൻ) എന്നിങ്ങനെ പറയപ്പെടുന്നു. ഇതിനെതിരിൽ സല്കർമികളെ ഇബ്നുൽ ഹലാൽ എന്നു പറയുന്നു.'' (മുജാഹിദ് 4-3-1936) ഹസ്റത്ത് ഇമാം അബൂഹനീഫാ(റഹ്) ഹസ്റത്ത് ആയിശാ സിദ്ദീഖ (റ)യെക്കുറിച്ച് ഇങ്ങനെ പറഞ്ഞു.

هي ام المؤمنين و مطهرة من الزنا و برية مما قاله الروافض

فمن شهد عليها الزنا فهو ولد الزنا

''അവർ സത്യവിശ്വാസികളുടെ മാതാവാണ്. അവർ വ്യഭിചാരത്തിൽ നിന്നു പരിശുദ്ധയും രാഫിസീങ്ങളുടെ ആക്ഷേപ പറച്ചിലുകൾക്ക് അതീതയുമാണ്. അവരിൽ വ്യഭിചാരക്കുററം ചുമത്തിയവർ വ്യഭിചാര സന്തതികളാണ്.'' (ശറഹ്ഹുൽ ഫിഖ്ഹിൽ അക്ബർ പേ. 99)

പ്രസ്തുത പദപ്രയോഗം നടത്തിയ ഹസ്റത്ത് ഇമാം ബാഖിർ, ഹസ്റത്ത് ഇമാം ജഅ്ഫർ സാദിഖ്, ഹസ്റത്ത് ഇമാം അബൂഹനീഫാ (റ) എന്നീ മഹാത്മാക്കളെക്കുറിച്ചു ഇശാഅത്തുകാരനെന്തുണ്ട് പറയാൻ! കേൾക്കാൻ കൗതുകമുണ്ട്. ഇവരെയൊക്കെ 'സംസ്കാരാധമൻമാർ' എന്നു വിശേഷിപ്പിക്കുമോ?

ഹസ്റത്ത് അഹ്മദ് (അ) തൻെറ ഖുത്ബഃ ഇൽഹാമിയ്യ (പേ. 17) നൂറുൽ ഹഖ് (ഭാഗം 1, പേ. 123) എന്നീ കൃതികളിൽ 'ദുർരിയത്തുൽ ബഗായ' എന്ന പദത്തിനു 'ഹറാംസാദേ' എന്നും 'വലദുസ്സിനാ' എന്നും പരിഭാഷപ്പെടുത്തിയതായി ഇശാഅത്തുകാരൻ പുലമ്പുന്നു. എന്നാൽ, പ്രസ്തുത ഗ്രന്ഥങ്ങളിൽ എവിടേയും തന്നെ ഈ അർഥം സ്ഫുരിക്കുന്ന പദപ്രയോഗങ്ങൾ അദ്ദേഹം ചെയ്തതായി ഞങ്ങൾക്കു കാണാൻ സാധിച്ചിട്ടില്ല. ഇതും ഇശാഅത്തുകാരൻെറ സ്വയം കൃതിതന്നെ.

വാഗ്ദത്തമസീഹിൻെറ 'നജ്മുൽഹുദാ' എന്ന ഗ്രന്ഥത്തിൽനിന്നും ഒരു കവിത എടുത്തുകാട്ടിക്കൊണ്ട് ആ പുണ്യാത്മാവ് തൻെറ എതിരാളികളെ മരുഭൂമിയിലലയുന്ന പന്നികളെന്നും അവരുടെ ഭാര്യമാരെ പട്ടികളെന്നും വിളിച്ചതായി ആക്ഷേപിച്ചിരിക്കുന്നു. എന്നാൽ ഹസ്റത്ത് അഹ്മദ് (അ) ഇവിടെ തൻെറ എതിരാളികളെയല്ല,

ഹസ്റത്ത് നബി(സ) തിരുമേനിയെ അങ്ങേയററം അധിക്ഷേപിക്കുകയും നീചസ്വരത്തിൽ ചീത്തപറയുകയും ചെയ്ത ദജ്ജാലി പ്രഭൃതികളായ പാതിരിമാരേയും ആ ചീത്തപറച്ചിലിൽ ഹരം കണ്ടെത്തുന്ന അവരുടെ സ്ത്രീകളേയും പററിയാണ് പറഞ്ഞിരിക്കുന്നത്.

ان العدا صاروا خنازير الفلا

ونساءهم من دونهن الاكلب

سبوا وما ادرى لاى جريمة

سبوا انعصى الحب او نتجنب

اقسمت انى لن افارقه ولو

مزقت اسود جثتى او اذءب

(എൻെറ സ്നേഹമൂൎത്തിയായ മുഹമ്മദുനബിയുടെ) ശത്രുക്കൾ മരുഭൂമിയിലെ പന്നികളാണ്. അവരുടെ സ്ത്രീകൾ പട്ടികളെക്കാൾ കഷ്ടമാണ്. അവർ അങ്ങേയററം ചീത്തപറഞ്ഞു. എന്തു കുററം കാരണത്താലാണ് ഇവർ ഇങ്ങനെ അസഭ്യം പുലമ്പുന്നതെന്ന് എനിക്കറിയില്ല. ആ സ്നേഹനിധിയുമായുള്ള ബന്ധം നാം വേർപ്പെടുത്താനാണോ ഇവർ ഇങ്ങനെ ചീത്ത വിളിക്കുന്നത്. സിംഹങ്ങളും ചെന്നായ്ക്കളും എൻെറ ശരീരത്തെ പിച്ചിച്ചീന്തിയാൽപോലും ഞാൻ ആ പുണ്യാത്മാവിനെ (സ) വിട്ടകലുകയില്ലെന്നു ഞാൻ സത്യം ചെയ്തു പറയുന്നു.'' (നജ്മുൽഹുദാ ഭാ . 10)

പ്രസ്തുതകവിത മുസ്ലീംകളെയോ അവരുടെ ആലിംകളേയോ അഭിസംബോധനം ചെയ്തുകൊണ്ട് രചിക്കപ്പെട്ടവയല്ല. അവരിൽ ആരുംതന്നെ ചീത്തപറയുന്നവരായിട്ട് ഇല്ലല്ലോ. തൻെറ സംബോധകർ ആരാണെന്നു ഇതേ ഗ്രന്ഥത്തിൽത്തന്നെ 12-ാം ഭാഗത്ത് വ്യക്തമാക്കുന്നു.

''കുരിശുമതം വളരെ ഔന്നത്യം പ്രാപിച്ചതായി നിങ്ങൾക്ക് സ്വന്തം കണ്ണുകൾകൊണ്ട് കാണാൻ സാധിക്കും. പാതിരിമാർ നമ്മുടെ മതത്തെ ആക്ഷേപിക്കുന്നു. ഒരു പഴുതും വെറുതെ വിട്ടുകളഞ്ഞിട്ടില്ല. നമ്മുടെ പുണ്യനബി (സ) തിരുമേനിയെ അവർ അങ്ങേയററം തെറിപറയുകയും വ്യാജാരോപണം ചെയ്യുകയും തിരുനബി (സ)ക്കെതിരെ ശത്രുത പുലത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്നു........നമ്മുടെ മതത്തേയും അല്ലാഹുവിൻെറ റസൂൽ (സ) തിരുമേനിയേയും ആക്ഷേപിച്ചും ഭർത്സിച്ചും ചീത്ത വിളിച്ചുംകൊണ്ടും ഈ കുറഞ്ഞ കാലത്തിനുള്ളിൽ ഒരു ലക്ഷത്തിൽപരം പുസ്തകങ്ങൾ പ്രചരിപ്പിക്കുകയുണ്ടായി. ഒരു പ്രാവശ്യം പോലും കേട്ട് സഹിക്കാൻ സാധിക്കാത്ത രീതിയിലുള്ള ജുഗുപ്സാവഹമായ കാര്യങ്ങളാണ് അവയിൽ കുത്തിനിറച്ചിരിക്കുന്നത്. ഇവരുടെ വഞ്ചനകൾ ഒരു കൊടുങ്കാററുപോലെ അടിച്ചുകൊണ്ടിരിക്കുന്നത് നിങ്ങൾ കാണുന്നുണ്ടല്ലോ. ഇവരുടേത് നാണവും മാനവും കെട്ട ഹൃദയങ്ങളാണ്. ഇവരുടെ അസ്തിത്വംതന്നെ മുസ്ലിംകളെ സംബന്ധിച്ചേടത്തോളം ഒരു മരണമായിത്തീർന്നിരിക്കുന്നു. ദുർവൃത്തരായ ആളുകൾ ചപ്പും ചവറും കണക്കെ ഇവരിലേക്ക് ആകർഷിക്കപ്പെടുന്നു........ഇവരുടെ സ്ത്രീകൾ ഈ ഉദ്ദേശ്യത്തോടെ മാന്യന്മാരുടെയടുക്കൽ പോയി... ഇതിനു മുമ്പില്ലാത്തരീതിയിൽ ഇസ്ലാമിന്നു ഭയാനകമായ വിപത്തുകൾ നേരിട്ടിരിക്കുകയാണ്. അങ്ങനെ

ഇസ്ലാം ശൂന്യമായ നഗരംപോലെയും കാട്ടുമൃഗങ്ങൾ നിറഞ്ഞ വനംപോലെയും ആയിത്തീന്നിരിക്കുന്നു.'' (നജ്മുൽഹുദാ. പേ. 12)

''നമ്മുടെ നബികരീം (സ) തിരുമേനിയെ പ്രത്യക്ഷമായും പരോക്ഷമായും ചീത്തപറയുന്നവരെയാണ് ഞാൻ അഭിസംബോധനം ചെയ്യുന്നത്. എന്നാൽ, നമ്മുടെ നബിയെ ചീത്തവിളിക്കാത്ത പാതിരിമാരെ നാം ബഹുമാനിക്കുന്നു.'' (നജ്മുൽഹുദാ പേ. 14)

ഉപര്യുക്ത ഉദ്ധരണികളിൽനിന്നു പ്രസ്തുത കവിതയുടെ ലക്ഷ്യം ആരാണെന്നു മനസ്സിലാക്കാൻ പ്രയാസമില്ല. ഇസ്ലാമിൻെറയും ഹസ്റത്ത് നബി (സ) തിരുമേനിയുടെയും ബദ്ധവൈരികൾക്കെതിരിൽ ലഅ്നത്ത് ചെയ്യുന്നതും ഇശാഅത്തുകാരന് സഹിക്കാൻ സാധിക്കുന്നില്ല. അല്ലാഹു വിശുദ്ധഖുർആനിൽ പറയുന്നു.

ان عليهم لعنة الله والملائكة والناس اجمعين

നിശ്ചയമായും അല്ലാഹുവിൻെറയും മലക്കുകളുടെയും എല്ലാജനങ്ങളുടേയും ശാപം അവരിലുണ്ട് (3 : 88)

എന്നാൽ, ഇതിലും സഹികെട്ട ഇശാഅത്തുകാരൻ പറയുന്നു.

''തൻെറ നിഷേധിക്ക് ആയിരമായിരം ശാപമുണ്ടാവട്ടെ എന്ന് പറയുന്നതിന്പകരം ആയിരം തവണ 'ലഅ്നത്ത്'' എന്ന പദം ആവത്തിച്ചെഴുതിയിരിക്കയാണ് ആ 'പ്രവാചകൻ'........സാംസ്കാരികാധഃപതനത്തിൽ നിന്നും മനുഷ്യനെ മോചിപ്പിച്ച് മനുഷ്യമനസ്സി

ലെ ദജ്ജാലിനെ കൊല്ലാനായി അവതരിച്ച ഈസബ്ന മറിയമാണത്രെ ആദ്ദേഹം!'' (മിർസാസാഹിബ്: സ്വന്തം കൃതികളിൽ പേ. 12)

ഹസ്റത്ത് വാഗ്ദത്തമസീഹ് (അ) തൻെറ 'നൂറുൽഹഖ്'' എന്ന ഗ്രന്ഥത്തിൽ ആയിരം പ്രാവശ്യം ആർക്കാണ്, എന്തിനാണ് ലഅ്നത്ത് എഴുതിയിരിക്കുന്നതെന്ന് ഇശാഅത്തുകാരനറിയാത്തതാണോ? ഹസ്റത്ത് അഹ്മദ് (അ) ൻെറ കാലത്ത് ഇസ്ലാമിൽനിന്നു മുർത്തദ്ദായ പല മൗലവിമാരും ക്രിസ്തുമതം സ്വീകരിച്ച് ഇസ്ലാമിനേയും അതിൻെറ പരിശുദ്ധസ്ഥാപകരേയും അങ്ങേയററം നിന്ദിച്ചും പുച്ഛിച്ചും പ്രസ്താവനകളിറക്കിക്കൊണ്ടിരുന്നു. എന്നാൽ, ഇവർ തങ്ങളുടെ മുസ്ലിം നാമങ്ങൾ ഉപേക്ഷിച്ചിരുന്നില്ല. ഇങ്ങനെ മുർത്തദ്ദായി ക്രിസ്തുമതം സ്വീകരിച്ച് പാതിരിമാരായിത്തീൎന്നവരിൽ ഒരാളായ പാതിരി ഇമാദുദ്ദീൻ 'തൗസീനുൽ അഖ്വാൽ' എന്ന പേരിൽ ഒരു പുസ്തകമെഴുതുകയും അതിൽ ഹസ്റത്ത് നബി(സ)തിരുമേനിക്കും വിശുദ്ധഖുർആനും ഇസ്ലാമിന്നുമെതിരെ പ്രകോപനപരമായ പല ആക്ഷേപങ്ങളും ഉന്നയിക്കുകയും നീചമായ ഭാഷ ഉപയോഗിക്കുകയും ചെയ്തു. ഈ ക്ഷുദ്രകൃതി ഹസ്റത്ത് അഹ്മദ് (അ)ന് ലഭിച്ചപ്പോൾ അതിനുള്ള മറുപടിയായി 'നൂറുൽ ഹഖ്'' ഒന്നാം ഭാഗം എഴുതുകയും പാതിരിയുടെ ആക്ഷേപങ്ങൾക്കെല്ലാം മറുപടി പറയുകയും ചെയ്തു. ഇസ്ലാം ഉപേക്ഷിച്ച ഈ മൗലവിപ്പാതിരിമാർ തങ്ങൾക്ക് അറബിഭാഷയിൽ പാണ്ഡിത്യവും പ്രാവീണ്യവും ഉണ്ടെന്നും അതുകൊണ്ടാണ് തങ്ങൾ വിശുദ്ധഖുർആനെ ആക്ഷേപിക്കുന്നതെന്നും കൊട്ടിഘോഷിക്കുകയുണ്ടായി. അവക്കായി അദ്ദേഹം പ്രസ്തുത നൂറുൽഹഖ് എന്ന ഗ്രന്ഥം അറബിഭാഷയിൽ രചിക്കുകയും അതിനു തുല്യമാ

യി അറബിഭാഷയിൽത്തന്നെ ഒരു ഗ്രന്ഥം രചിക്കുവാൻ അവരോടു ആഹ്വാനം ചെയ്യുകയും ചെയ്തു. ഇങ്ങനെ പാതിരിമാരായിത്തീൎന്ന, പാതിരി ഇമാദുദ്ദീൻ അടക്കം 13 മൗലവിമാരുടെ പേരുകരം പ്രസിദ്ധീകരിച്ചുകൊണ്ടു് അവരെ ആഹ്വാനം ചെയ്യുകയും ഇതിൽ വിജയം വരിക്കുന്ന ആരംക്കു് താൻ 5000/- രൂപ ഇനാം കൊടുക്കുന്നതാണെന്നു് പ്രഖ്യാപിക്കുകയുമുണ്ടായി. തത്തുല്യമായ ഗ്രന്ഥം മൂന്നുമാസത്തിനുള്ളിൽ രചിക്കേണ്ടതാണെന്നും അദ്ദേഹം തൻെറ ആഹ്വാനത്തിൽ പറഞ്ഞിരുന്നു. ഹസ്റത്തു് അഹ്മദു് (അ) 'നൂറുൽഹഖ്' എന്ന അറബിഗ്രന്ഥത്തിൽ പറയുന്നു.

''ഈ ക്ഷണത്തിൽ നാം ഒന്നാമതായി സംബോധന ചെയ്യുന്നതു്, ഈ പോർക്കളത്തിലേക്കു് നാം വിളിക്കുന്നതു് തൗസീൻെറ കർത്താവായ ഇമാദുദ്ദീനെയാണു്. വിശുദ്ധഖുർആൻെറ അർത്ഥപുഷ്ടിയേയും (ബലാഗത്) സാഹിത്യചാതുര്യത്തേയും (ഫസാഹത്) അയാരം നിഷേധിക്കുന്നു. തൻെറ എല്ലാ ഗ്രന്ഥങ്ങളിലും ലജ്ജായില്ലായ്മ കാണിക്കുന്നു. ഖുർആൻ സാഹിത്യ ചാതുര്യമില്ലാത്തതാണെന്നും, മാത്രമല്ല അതു ശരിയായതല്ലെന്നും, നിശ്ചയമായും താനൊരു മഹാപണ്ഡിതനാണെന്നും, വിചാരിച്ചതുപോലുള്ള അർത്ഥസമ്പുഷ്ടിയോ വാദിക്കുന്നവരുടെ വാദംപോലെ എന്തെങ്കിലും വൈശിഷ്ട്യമോ താനിക്കതിൽ കാണാൻ കഴിയുന്നില്ലെന്നും അയാരം പറയുന്നു. താൻ അടുത്തുതന്നെ വിശുദ്ധഖുർആനു് ഒരു തഫ്സീർ എഴുതാൻ പോകയാണെന്നു അയാരം പറയുന്നു. ഇയാരം, തനിക്കു അറബിസാഹിത്യത്തിൽ പാണ്ഡിത്യവും പ്രാവീണ്യവുമുള്ളതായി വാദിക്കുകയും നബി (സ) തിരുമേനിയെ നിർല്ലജ്ജം ചീത്തപറയുകയും ആ പുണ്യാത്മാവിനെ

തിരെ വ്യാജവും അടിസ്ഥാനരഹിതവുമായ പല ആരോപണങ്ങളും പുലമ്പിക്കൊണ്ടിരിക്കുകയും ചെയ്യുന്നതായും താൻ ഉംറുൽ ഖയ്സിൻെറ ഇളയമ്മയുടെ മകനോ ഇളയച്ഛനോ ആണെന്നു തോന്നുമാറ് ദുരഭിമാനത്തോടുകൂടി വിശുദ്ധഖുർആൻെറ ഭാഷാസാഹിത്യത്തെആക്ഷേപിച്ചു കൊണ്ടിരിക്കുന്നതായും തൻെറ പേരിനോടു മൌലവി എന്നു ചേർത്തുകൊണ്ട് അഹംഭാവം നടിക്കുന്നതായും എനിക്കു വിവരം ലഭിച്ചു കൊണ്ടിരിക്കുന്നു. ഇയാളെകൂടാതെ മൌലവി എന്നു പേരുവച്ചു, ക്രിസ്തുമതം സ്വീകരിച്ച എല്ലാവരേയും ഞാൻ സംബോധന ചെയ്യുന്നു. അവരുടെ പേരുകൾ ഞാൻ അടിക്കുറിപ്പിൽ ചേർത്തിരിക്കുന്നു. അവരെയെല്ലാവരേയും മത്സരത്തിനുവേണ്ടി ഞാൻ ആഹ്വാനം ചെയ്യുന്നു. ഇതുപോലുള്ളൊരു ഗ്രന്ഥം രചിക്കുകയാണെങ്കിൽ ഞാൻ ആദ്യം ഈ അദ്ധ്യായത്തിൽ എഴുതിയതുപോലെ അവക്ക് 5000 ക. ഇനാമായി കൊടുക്കുന്നതാണ്. ഇതിന്നായി മൂന്നുമാസം കാലാവധി ഞാനവർക്ക് കൊടുക്കുന്നു. അവർ ഈ മത്സരത്തിന് മുതിരുന്നില്ലെങ്കിൽ—ഒരിക്കലും അതിന്നവർ മുതിരുകയില്ല അവർ വ്യാജൻമാരാണെന്നു നിങ്ങളറിഞ്ഞു കൊള്ളുക. എൻെറ ഗ്രന്ഥത്തിന് സദൃശമായും തുല്യമായും ഉള്ള ഗ്രന്ഥം അവർ ഈ കാലാവധിക്കുള്ളിൽ രചിച്ചാൽ ഈ സമ്മാനത്തുക അവർക്ക് ലഭിക്കുന്നതായിരിക്കുമെന്നറിയുക. എന്നാൽ, അതിന്നവർ തുനിയാതെ ഈ ആഹ്വാനത്തെ നിഷേധിച്ചുകൊണ്ട് കുറുക്കൻമാരെപോലെ പൃഷ്ഠം കാണിച്ചോടുകയും വിശുദ്ധ ഖുർആനെ അവഹേളിക്കുകയും അതിന്നെതിരെ കുററുകെട്ടുകൾ പുലമ്പിക്കൊണ്ടിരിക്കുകയും ചെയ്യുന്നതിൽനിന്നു വിരമിക്കാതിരിക്കുക

യും തങ്ങരംക്ക് മൗലവിമാരെന്ന പേരുവെക്കുന്നതിൽ നിന്ന പിൻവാങ്ങാതിരിക്കുകയും, ഖാത്തമുന്നബിയ്യീൻ ആയ ഹസ്റത്ത് നബി (സ) തിരുമേനിയെ നീചമായി ചീത്തപറയുന്നത് നിറുത്താതിരിക്കുകയും ചെയ്യുന്നുവെങ്കിൽ അവരുടെമേൽ അല്ലാഹുവിൽനിന്ന ആയിരം ലഅ്നത്തുകരം വർഷിക്കുമാറാകട്ടെ. കേരംക്കുന്ന എല്ലാവരും ആമീൻ എന്നു പറയുകയും ചെയ്യട്ടെ.'' (നൂറുൽഹഖ് പേ: 156, 158 ഭാഗം 2.)

ഹസ്റത്ത് അഹ്മദ് (അ) ആയിരം പ്രാവശ്യം ചെയ്ത ലഅ്നത്തിൻെറ ആഴവും അതിൻെറ യഥാർഥ കാരണവും പ്രസക്തിയും എത്ര പ്രകടമാണ്. ഇസ്ലാമിൻെറ ബദ്ധവൈരികളായ ക്രിസ്തീയ പാതിരിമാർ ഹസ്റത്ത് നബികരീം (സ) തിരുമേനിയെ നീചനീചമായ രീതിയിൽ അസഭ്യം പുലമ്പുകയും വിശുദ്ധ ഖുർആനെ അനാവശ്യമായി അധിക്ഷേപിക്കുകയും ഇസ്ലാമിനെ അങ്ങേയററം ആക്ഷേപിക്കുകയും ചെയ്യുന്നത് ഈ ഇശാഅത്തെ 'ഇസ്ലാമി'കാരന് (ഇസ്ലാമിൻെറ പ്രചാരകരാണപോലും !!!) ക്ഷന്തവ്യമാണ്. എന്നാൽ, ഹസ്റത്ത് അഹ്മദ് (അ) ഈ പാതിരിപ്പരിഷകരംക്കെതിരെ ഒരക്ഷരം ഉരിയാടുന്നത് ഇയാരംക്ക് സഹിക്കാൻ സാധ്യമാകുന്നില്ല. ഈ ഇശാഅത്തുകാരൻ പാതിരിമാരുടെ അഞ്ചാം പത്തി ആണെന്നതിന് ഇതിലധികം വേറെന്തു തെളിവാണു വേണ്ടത്. സൽമാൻ റുഷ്ദിയെ പോലുള്ള ദുഷ്ടൻമാർക്കു് എന്തും പറയാം; അതിനെതിരിൽ ഇസ്ലാമിൻെറ പ്രചാരകരെന്നു നടിക്കുന്ന ഇവരുടെ തൂലിക അനങ്ങുന്നില്ല. എന്നാൽ ഹസ്റത്ത് അഹ്മദ് (അ) ൻെറ തൂലിക അതിശക്തമായി ചലിച്ചതാകട്ടെ ഇവർക്കൊട്ടും സഹിക്കുന്നുമില്ല. എന്തൊരു വിരോധാഭാസം ! തിന്നു

കയുമില്ല തീററുകയുമില്ല. നബിതിരുമേനിയെ അവഹേളിക്കുന്നതു കേട്ട് മൗനമവലംബിച്ച് കൈയും കെട്ടി നിൽക്കണം പോലും ! പക്ഷേ, ഇശാഅത്തുകാരാ, അതിന് അഹ്മദികൾക്ക സാധ്യമല്ല. അവർ നബിതിരുമേനിയുടെ പേരിൽ ആത്മാഭിമാനമുള്ളവരാണ്. ആ പുണ്യാത്മാവിന്നു വേണ്ടി എന്തും ചെയ്യാനും അവർ സന്നദ്ധരാണ്. എന്നാൽ, ഇരുലോകങ്ങളുടെയും നായകനും ജീവൽ പ്രവാചകനുമായ നബി തിരുമേനി (സ) മരിച്ച മണ്ണിൽ അടക്കപ്പെട്ടെങ്കിലും ക്രിസ്ത്യാനികളുടെ 'ദൈവ'മായ യേശുക്രിസ്തു ഇന്നും ജീവിച്ചിരിപ്പുണ്ടെന്നും അവസാനകാലത്ത് തിരുനബിയുടെ ഉമ്മത്തിനെ ഉദ്ധരിക്കാൻ അദ്ദേഹം താൻ തന്നെ ഇറങ്ങിവരുമെന്നും വിശ്വസിക്കുന്ന ഇശാഅത്തുകാരന് ഒരുപക്ഷെ അതു സാധിക്കുമായിരിക്കാം. പക്ഷേ നബിതിരുമേനിക്കെതിരിലുള്ള ആക്ഷേപങ്ങളും അവഹേളനങ്ങളും കേട്ട മനം നൊന്തു കൊണ്ട് അതിനെതിരെ അതിശക്തമായി തൻെറ തൂലിക ചലിപ്പിച്ച ഹസ്റത്ത് അഹ്മദ് (അ)നെ ആക്ഷേപിക്കാൻ നിങ്ങൾക്കെന്തർഹത?

ഇശാഅത്തുകാരൻ തുടരുന്നു.

''മീർസാ സാഹിബിൻെറ ഇത്തരം സംസ്കാരരഹിതമായ പദപ്രയോഗങ്ങളുടേയും മററുള്ളവരെപ്പററിയുള്ള മരണ പ്രവചനങ്ങളുടേയും ഫലമായി കോടതി അദ്ദേഹത്തെ ശാസിക്കുകയും ഒരു കരാർപത്രം എഴുതി വാങ്ങുകയും ചെയ്തിരുന്നു.

ഡോ: മാർട്ടിൻ ക്ലാർക്ക് 1898 ആഗസ്റ്റിൽ ഗുരുദാസ്പൂർ ജില്ലാകോടതിയിൽ ക്രിമിനൽ നിയമം 107-ാം വകുപ്പുപ്രകാരം ഫയൽ ചെയ്ത കേസിൻെറ വിധിന്യായത്തിൽ പറയുന്നു: ''സ്വന്തം മതചിന്തകൾക്ക് വിരുദ്ധമായ അഭിപ്രായങ്ങൾ വെച്ചുപുലർത്തുന്നവർക്കെതിരെ

കോപത്തിൻേറയും, ജ്വലനത്തിൻേറയും ഭാഷയിലുള്ള പ്രസ്താവങ്ങളും പരസ്യങ്ങളും നിർത്തണമെന്നും മി. അഹ്മദിനോട് കോടതി ആവശ്യപ്പെടുന്നു. തൻെറ അനുയായികളുടെ അവിവേകത്തിനു് അഹ്മദ് ഉത്തരവാദിയായിരിക്കും. ഒരു മദ്ധ്യമസ്വഭാവത്തിൽ വർത്തിക്കാത്തിടത്തോളം നിയമത്തിൻെറ പിടിയിൽനിന്ന് രക്ഷപ്പെടില്ലെന്നും ഓർമ്മിപ്പിച്ചുകൊള്ളുന്നു.

23-8-1898 എം. ഡിഗിൽസ് (ഒപ്പ്)
ജില്ലാമജിസ്ട്രേട്ട്, ഗുരുദാസ്പൂർ.
(കിതാബുൽബരിയ പേജ്. 260)
(മിർസാഖാദിയാനി പ്രവാചകനോ? ഭാ. 37)

ഇവിടേയും ഇശാഅത്തുകാരൻ തൻെറ സ്വതസിദ്ധമായ കപടവേഷത്തിൽ കളവിനു് ദാസ്യപ്പണി തുടരുന്നു.

ഇസ്ലാമിനും, അതിൻെറ പാവനസ്ഥാപകർ ഹസ്റത്ത് മുഹമ്മദു മുസ്തഫാ(സ)തിരുമേനിക്കുമെതിരെ ക്രിസ്തീയപാതിരിമാർ തൊടുത്തുവിട്ട ആക്രമണങ്ങളെ ഇസ്ലാമിൻെറ ധീരവീര യോദ്ധാവായി ചെറുത്തു തോൽപ്പിച്ചുകൊണ്ടിരുന്ന ഹസ്റത്ത് അഹ്മദിന്നെതിരെ പാതിരിമാർ പല കള്ളക്കേസ്സുകളും കെട്ടിച്ചമച്ചുകൊണ്ടിരുന്നു. അവയിൽ ഒന്നു് ഇസ്ലാമിൻെറ ആജന്മശത്രുവായ പാതിരി മാർട്ടിൻ ക്ലാർക്കിൻെറ കേസ്സായിരുന്നു. തന്നെ കൊലചെയ്യാൻ അബ്ദുൽ ഹമീദ് എന്ന യുവാവിനെ മിർസാ സാഹിബ് അയച്ചുവെന്നു അയാരം കേസ്സുകൊടുക്കുകയും പ്രസ്തുത യുവാവിനെ അതിന്നു സാക്ഷ്യയായി കോടതിയിൽ ഹാജരാക്കുകയും ചെയ്തു. എങ്ങനെയെങ്കിലും ഹസ്റത്ത് അഹ്മദിന് ശിക്ഷലഭിക്കണമെന്ന ഏക

മോഹത്തോടുകൂടി ക്രിസ്ത്യാനികളും ആര്യസമാജക്കാരും ഈ കള്ളക്കേസ്സിന് പരിപൂർണ്ണ പിന്തുണ നല്കി. കൂടാതെ ഹസ്റത്ത് ഇമാം മഹ്ദി (അ)ക്കെതിരെ കള്ളസാക്ഷ്യം പറയുവാൻ തൻെറ നീണ്ട ജുബയും തലപ്പാവും ധരിച്ചുകൊണ്ട് മൗലവി മുഹമ്മദ് ഹുസയ്ൻ ബട്ടാലവിയും കോടതിയിൽ ഹാജരായി. എന്നാൽ, നീതിമാനായ ജില്ലാമജിസ്ട്രേട്ട് കേപ്ററൻ ഡഗ്ലസ് നിഷ്പക്ഷമായി അന്വേഷണം നടത്തി കേസ് വിചാരണ ചെയ്തതിൻെറ ഫലമായി, അത് പരിപൂർണ്ണമായും കള്ളക്കേസ്സാണെന്ന് തെളിയുകയും ഹസ്റത്ത് അഹ്മദ്(അ)നെ ബഹുമാനപുരസ്സരം വെറുതെ വിടുകയും ചെയ്തു. പ്രസ്തുത കേസ്സുമായി ബന്ധപ്പെട്ട മുഴവൻ വിവരണങ്ങളും കോടതിവിധിയുടെ വിശദീകരണവും ഹസ്റത്ത് അഹ്മദ് (അ) തൻെറ 'കിതാബുൽബരിയ്യഃ' എന്ന ഗ്രന്ഥത്തിൽ 139-ാം പേജുമുതൽ 272-ാം പേജ്‌വരെ (റൂഹാനീ ഖസായിൻ വാല്യം 13 പേജ് 157-313) വളരെ വിശദമായി ചേർത്തിട്ടുണ്ട്.

പ്രസ്തുത കേസ്സ് ക്രിസ്തീയ പാതിരിമാരുടെ ഗൂഢതന്ത്രങ്ങളിൽ നിന്നുടലെടുത്ത കള്ളക്കേസ്സായിരുന്നുവെന്ന് വളരെ വ്യക്തമായിത്തെളിഞ്ഞു. കള്ളസാക്ഷി പറയാൻ കോടതിയിൽ സാക്ഷിക്കൂട്ടിൽ കയറിയ മൗലവി മുഹമ്മദ് ഹുസയ്ൻ ബട്ടാലവി അങ്ങേയററം ഇളിഭ്യനാവുകയും അവിടെ കൂടിയിരുന്നവരുടെ അവഹേളനങ്ങൾക്കും ശകാരങ്ങൾക്കും ഇരയാവുകയും ചെയ്തു. തൻെറ കള്ളത്തരം വെളിച്ചത്ത് വരുമെന്ന് കണ്ട് അമ്പരന്ന മാർട്ടിൻ ക്ലാർക്ക് താൻ ഈ കേസ്സ് പിൻവലിക്കാൻ ആഗ്രഹിക്കുന്നവെന്ന് കോടതിക്കെഴുതിക്കൊടുത്തിരുന്നു. (Dr. Clark states he wishes to resign the part of presecuter) (റൂഹാനീ ഖസായിൻ പേജ്. 282)

പ്രസ്തുത കേസ്സിൻെറ വിശദീകരണം എഴുതുകയാണെങ്കിൽ ഒരു ഗ്രന്ഥം തന്നെ രചിക്കേണ്ടിവരും. അതുകൊണ്ട് ഹസ്റത്ത് അഹ്മദി (അ)ൻെറ 'കിതാബുൽബരിയ്യഃ' എന്ന ഗ്രന്ഥം ഒരാവർത്തിവായിക്കാൻ സത്യാന്വേഷികളോട് അപേക്ഷിച്ചു കൊള്ളുന്നു.

ഇതൊരു കള്ളക്കേസ്സാണെന്നു വളരെ വ്യക്തമായി സ്ഥാപിച്ചുകൊണ്ടും ഹസ്റത്ത് അഹ്മദ് (അ) നെ ബഹുമാനപുരസ്സരം മോചിപ്പിച്ചുകൊണ്ടും Capt ഡഗ്ലസ്സ് ചെയ്ത സുദീർഘമായ വിധി ന്യായത്തിൽനിന്നും ഒന്നു രണ്ടുവരികൾ മാത്രം അടർത്തിയെടുത്തുകൊണ്ട് ക്രിസ്തീയപ്പാതിരിയുടെ ഒററുകാരനായിത്തീരാൻ ഇശാഅത്തുകാരൻ തുനിഞ്ഞിരിക്കുകയാണ്.

പ്രസ്തുത കേസ്സു സംബന്ധമായി ഹസ്റത്ത് അഹ്മദ്(അ) തൻെറ കിതാബുൽബരിയ്യഃ എന്ന ഗ്രന്ഥത്തിൽ ഇപ്രകാരമെഴുതുന്നു.

''ഇവിടെ ഗവർമെണ്ടിനു നന്ദിരേഖപ്പെടുത്തേണ്ടത് ആവശ്യമാണെന്ന് കരുതേണ്ടിയിരിക്കുന്നു. ഈ കേസ്സ് പാതിരിമാർ കൊടുത്തതാണെങ്കിലും ഒരാംഗ്ലേയ ക്രിസ്ത്യാനിയായ ജില്ലാ മജിസ്ട്രേട്ട് ഒരു കടുകളവ്പോലും പാതിരിമാർക്കു അനുകൂലമായി നിന്നില്ല. അദ്ദേഹം നീതിയും ന്യായവും മുറുകെപിടിച്ചുകൊണ്ട് നിഷ്പക്ഷമായ അന്വേഷണം നടത്തുകയും ഈ കേസ്സ് തികച്ചും ക്രിസ്ത്യാനികളാൽ നിർമിതമാണെന്നു തെളിയിക്കുകയും ചെയ്തു. അതേപ്രകാരംതന്നെ ഈ കേസ്സും അതോടനുബന്ധിച്ച തന്ത്രങ്ങളും അടിസ്ഥാന രഹിതവും വ്യാജപൂർണവുമാണെന്നു ഗുരുദാസ്പൂരിലെ ഡിസ്ട്രിക്ററ് പോലീസ് സൂ

പ്രണ്ട് കേപ്ററൻ ലീമാർചൻഡ് തൻെറ ബുദ്ധിപൂർവ്വമായ പരിശ്രമം കൊണ്ട് സ്ഥാപിച്ചു. ഇത് മതപരമായ കേസ്സാണെങ്കിലും ന്യായവും നീതിയും അവഗണിച്ചുകൊണ്ട് വിദ്വേഷത്തിൻെറ അടിസ്ഥാനത്തിൽ ആക്ഷേതിരായും അന്യായം പ്രവർത്തിക്കരുതെന്നദ്ദേഹം ആത്മാർത്ഥമായി ആഗ്രഹിച്ചു. എന്നാൽ, വ്യസനമെന്നു പറയട്ടെ, ശയ്ഖ് മുഹമ്മദ്‌ ഹുസയ്ൻ ബട്ടാലവി ഒരു മുസ്‌ലിം എന്നു പറഞ്ഞുകൊണ്ട് ഈ കേസ്സിൽ ഡാക്ടർ ക്ലാർക്കിന്നനുകൂലമായി കള്ളസാക്ഷ്യം നൽകാൻ കോടതിയിൽ സന്നിഹിതനായി. എന്നാൽ, കോടതി അദ്ദേഹത്തിൻെറ ഈ കള്ള സാക്ഷ്യത്തിന്നു് കടുമണി തൂക്കം പ്രാധാന്യം നല്ലാതെ അയാളുടെ സ്റ്റേററുമെൻറ് നിഷ്കരുണം തള്ളിക്കളഞ്ഞു. തനിക്കു കോടതിയിൽ ഇരിക്കാൻ കസേര വേണമെന്നു് അദ്ദേഹം അപേക്ഷിച്ചപ്പോൾ അത് തിരസ്കരിച്ച് കസേര കൊടുത്തില്ലെന്ന് മാത്രമല്ല ആക്ഷേപ സ്വരത്തിൽ അദ്ദേഹത്തിനെതിരിൽ മജിസ്ട്രേട്ട് തട്ടിക്കയറി. ഈ സംഭവം മുഖേനയും അല്ലാഹു അവിടെ തൻെറ ഒരു ദൃഷ്ടാന്തം കാണിച്ചു. ഞാൻ നിന്ദ്യനാകണമെന്നു് ബട്ടാലവി ആഗ്രഹിച്ചെങ്കിലും കോടതി മുറിയിൽ വെച്ചുതന്നെ അങ്ങേയററത്തെ അവഹേളനത്തിന്നു പാത്രമാകാനുള്ള ഗതികേടാണ് അയാൾക്കുണ്ടായത്.

ഇവിടെ വീണ്ടും ഒരു കാര്യം വ്യക്തമാക്കേണ്ടതുണ്ട്. ഡോ. ക്ലാർക്കിൻെറ ഏകപക്ഷീയമായ സ്റ്റേററ്മെൻറ് കാരണമായി നമ്മുടെ ഭാഗത്ത്നിന്നു് ക്രിസ്ത്യാനികൾക്കെതിരെ കഠിന വാക്കുകൾ പ്രയോഗിക്കപ്പെട്ടിരിക്കുമെന്നു് കോടതിക്കു തോന്നിപ്പോയതിനാൽ ഇനിമേൽ ഇത്തരം പദപ്രയോഗങ്ങൾ പാടില്ലെന്നു് വിധിച്ചിരിക്കുകയാണ്. എന്നാൽ, നാമല്ല മറിച്ച് പാതിരിമാരാണ് ആദ്യമായി

അനാശാസ്യ വാക്കുകൾ ഉപയോഗിച്ചിരുന്നതെന്നു് ഞാനപ്പോൾ തന്നെ മജ്സ്ട്രേട്ടിനെ ബോധ്യപ്പെടുത്തിയിരുന്നു. ഇത്തരത്തിലുള്ള അനാശാസ്യ പദങ്ങളും കഠിന വാർത്തകളും നിറഞ്ഞ ധാരാളം ക്രിസ്തീയ ഗ്രന്ഥങ്ങളുടെ സമാഹാരംതന്നെ എൻെറ വശമുണ്ടെന്നു് ഞാൻ കോടതിയെ ബോധിപ്പിച്ചിരുന്നു. ഡി. മജിസ്ട്രേട്ട് തൻെറ വിധിന്യായത്തോടുകൂടി കേസ്സ് അവസാനിപ്പിച്ചതുകൊണ്ടു് പ്രസ്തുത ആരോപണത്തിനുള്ള മറുപടി പറയാൻ എനിക്ക് സന്ദർഭം ലഭിച്ചില്ല. അതുകൊണ്ടു് കോടതിക്കു ബോധ്യപ്പെടാനും സദുദ്ദേശ്യത്തോടുകൂടിയും ഇസ്ലാമിന്നെതിരെ പാതിരിമാരും ആര്യസമാജികളും പുറപ്പെടുവിച്ച നിഷ്ഠൂര വാർത്തകൾ ഈ ഗ്രന്ഥത്തിൽ ഞാനെടുത്ത് ഉദ്ധരിച്ചിട്ടുണ്ടു്.'' (കിതാബുൽ ബരിയ്യഃ പേജ്. 270—272)

ഹസ്റത്ത് അഹ്മദ് (അ) തൻെറ ഈ ഗ്രന്ഥത്തിൽ ക്രിസ്തീയ പാതിരിമാരുടെ ദാഫിയുൽ ബുഹ്ത്താൻ, മസീഹുദജ്ജാൽ, അന്ത്രൂനയെ ബൈബിൾ, മുഹമ്മദ് കീതാരീഖ് കാ ഇജ്മാൽ, റിവ്യൂബറാഹീനെ അഹ്മദിയ്യാ, തഫ്ത്തീശുൽ ഇസ്ലാം എന്നീ ഗ്രന്ഥങ്ങളിലും ആര്യസമാജികളുടെ പാദാശെഇസ്ലാം, സത്യാർഥപ്രകാശ്, തക്ദീ ബെബറാഹീനെ അഹ്മദിയ്യ എന്നീ ഗ്രന്ഥങ്ങളിലും, ഇസ്ലാമിനും അതിൻെറ പുണ്യസ്ഥാപകർക്കുമെതിരെ പ്രയോഗിക്കപ്പെട്ട ഏറെ നിന്ദ്യവും സഭ്യേതരവും വേദനാജനകവുമായ കഠിനവാക്കുകൾ എടുത്തുദ്ധരിക്കുകയുണ്ടായി.

(നോക്കുക. കിത്താബുൽ ബരിയ്യ. ഭാ 101-145)

ഹസ്റത്ത് അഹ്മദ് (അ) എഴുതുന്നു:

നമുക്കീ അടുത്ത കാലങ്ങളിലുണ്ടായ അസഹ്യമായ മാനസിക വിഷമം നമ്മുടെ പ്രിയങ്കരനായ നബി(സ)

തിരുമേനിക്കെതിരെ ഈ പാതിരിമാർ പുറപ്പെടുവിച്ചു കൊണ്ടിരിക്കുന്ന ചീത്ത വാക്കുകളും വ്യാജാരോപണവും നിന്ദ്യമായ പദപ്രയോഗങ്ങളുമാണ്, ഇവർ നമ്മെ വേദനിപ്പിക്കാനും ദുഃഖിപ്പിക്കാനും കച്ചകെട്ടി ഇറങ്ങിയിരിക്കുന്നു. ഇവയൊക്കെകേട്ട് നാം മൗനമവലംബിക്കണമെന്നും ഇവരുടെ അക്രമങ്ങൾ സഹിച്ചുകൊണ്ട് നിശബ്ദത പാലിക്കണമെന്നും ഇവർ ആഗ്രഹിക്കുന്നു. നാം എത്രതന്നെ സൗമ്യസ്വരത്തിൽ മറുപടി പറഞ്ഞാലും അവയെ നിഷ്ഠൂര വാർത്തകളായി ചിത്രീകരിച്ചുകൊണ്ട് ഇക്കൂട്ടർ നമുക്കെതിരെ ഗവർമെൻറിൽ ആക്ഷേപം ബോധിപ്പിച്ചുകൊണ്ടിരിക്കുന്നു. സത്യത്തിൽ ആയിരംമടങ്ങ് ആക്ഷേപശരങ്ങളും നിഷ്ഠൂര വാർത്തകളും ഇവരിൽ നിന്നാണ് പുറപ്പെടുന്നതു്.

ഹസ്റത്ത് ഈസാനബി(അ) യെ അല്ലാഹുവിൻെറ സത്യപ്രവാചകനും വരിഷ്ഠദാസനുമായി വിശ്വസിക്കുന്ന നമുക്ക് ആ പുണ്യാത്മാവിനെതിരെ എങ്ങനെയാണ് നമ്മുടെ തൂലികകൊണ്ട് കഠിനവാക്കുകൾ പ്രയോഗിക്കാൻ സാധിക്കുക ? എന്നാൽ, പാതിരിമാർക്ക് നമ്മുടെ നബി(സ) യിൽ വിശ്വാസമില്ലാത്തതുകൊണ്ട് അവർക്കിഷ്ടമുള്ളതു് അവരുടെ വായിലൂടെ അവർ പുറപ്പെടുവിച്ചുകൊണ്ടിരിക്കുന്നു. ഹൃദയത്തെ കുത്തിക്കീറുന്ന രീതിയിലുള്ള ഇവരുടെ ഇത്തരം കഠിനവാക്കുകളെ കുറിച്ച് ഗവർമെൻറിൻെറ ശ്രദ്ധയിൽപ്പെടുത്തേണ്ടത് നമ്മുടെ കടമയാണ്. ഇവരാണെങ്കിൽ ആദ്യമായി നിഷ്ഠൂരവും നിന്ദ്യവുമായ ആയിരക്കണക്കിലുള്ള പദങ്ങൾ ഉപയോഗിക്കുകയും അസഭ്യങ്ങളും പുലഭ്യങ്ങളും പുറപ്പെടുവിക്കുകയും അത് നമ്മുടെ ഹൃദയത്തെ അങ്ങേയററം വ്രണപ്പെടുത്തുകയും ചെയ്തിട്ടും നേരെ വിപരീതമായി നാമാണ് കഠി

നവാക്കുകറം പ്രയോഗിക്കുന്നതെന്നു് കോടതിയിൽ ആ ക്ഷേപം ബോധിപ്പിക്കുന്നു! ഈ ദുരുദ്ദേശ്യത്തോടെയാ ണ് ഗുരുദാസ്പൂർ ഡപ്യൂട്ടി കമ്മീഷനർ കേപ്ററൻ ഡ്ഗ്ലസിൻെറ കോടതിയിൽ എനിക്കെതിരെ വധക്കേസ്സ് സമർപ്പിച്ചതും പിന്നീടത് തള്ളിപ്പോയതും...........സത്യ വിശ്വാസവും ആത്മാഭിമാനവുമുള്ള ഒരു മുസ്ലിം തൻെറ നബി(സ) തിരുമേനിയെ കുറിച്ച് കഠിനവാക്കുകളും അസ ഭ്യം പുലമ്പലുകളും എത്രകാലമാണ് കേട്ടുകൊണ്ടിരിക്കേ ണ്ടത്. ഇപ്പോറം ബ്രിട്ടീഷ് ഇന്ത്യയിലുള്ള വളരെയധി കം പാതിരിമാർ രാപ്പകൽ നമ്മുടെ നബിയും യജമാന രുമായ ഹസ്റത്ത് മുഹമ്മദ് മുസ്തഫാ (സ) തിരുമേനി യെ ഭർത്സിച്ചു കൊണ്ടേയിരിക്കുന്നു. ഇവരിൽ വളരെയ ധികം അസഭ്യങ്ങറം പുലമ്പിക്കൊണ്ടിരിക്കുന്ന പാതിരി ഇമാദുദ്ദീൻ അമൃതസരി ഈ വിഷയത്തിൽ അഗ്രഗണ്യ നാണ്. ഇയാറം തൻെറ 'തഹ്ഖീഖുൽ ഈമാൻ' തൊട്ടു ള്ള പുസ്തകങ്ങളിൽ വളരെ തുറന്ന നിലയിൽ ആ പുണ്യാ ത്മാവിനെ(സ) കുറിച്ച് വഞ്ചകൻ, സ്ത്രീലമ്പടൻ, പെണ്ണു പിടിയൻ മുതലായ പ്രകോപനപരമായ പദങ്ങറം ഉപ യോഗിച്ചുകൊണ്ടേയിരിക്കുന്നു. അതേപ്രകാരംതന്നെ പാതിരി ഠാക്കുർ ദാസ് തൻെറ 'സീറത്തുൽ മസീഹ്' 'റിവ്യൂബറാഹീനെ അഹ്മദിയ്യ' എന്നീ ഗ്രന്ഥങ്ങളിൽ നമ്മുടെ പ്രിയപ്പെട്ട നബി(സ) തിരുമേനിയെക്കുറിച്ച് (നഊദുബില്ലാഹ്) കാമാസക്തിയുടെ അടിമ, അന്യ സ്ത്രീകളെ മോഹിക്കുന്നവൻ, വഞ്ചകൻ, കൊള്ളക്കാരൻ ........എന്നെല്ലാം എഴുതിയിരിക്കുന്നു. (ഇവിടെ ഹസ് റത്ത് അഹ്മദ്(അ) ചില പാതിരിമാർ തങ്ങളുടെ ഗ്രന്ഥ ങ്ങളിൽ എഴുതിയ പ്രകോപനപരമായ പദപ്രയോഗങ്ങ

ളെ എടുത്തു ചേർത്തതു് വിട്ടുകളയുകയാണ്. ലേ.)…. ഇത്തരത്തിലുള്ള അസഭ്യവാക്കുകൾ ഏതെങ്കിലും ഒരു മുസ്ലിമിൻെറ വായിൽനിന്നും ഹസ്റത്ത് ഈസാനബി (അ)നെ കുറിച്ച് പുറപ്പെടുവാൻ സാധ്യമാണോ? എന്നാൽ, പാതിരിമാർ ആ പരിശുദ്ധാത്മാവായ നബിതിരുമേനിയ്ക്കെതിരെ ഉപയോഗിച്ച വാക്കുകളെക്കാൾ കാഠിന്യമേറിയ വാക്കുകൾ ലോകത്ത് വേറെ കാണാൻ സാധിക്കുകയില്ല. ആ പുണ്യപുമാൻെറ പാതയിൽ കോടിക്കണക്കിലുള്ള ദാസന്മാർ തങ്ങളെ അർപ്പണം ചെയ്തിരിക്കുന്നു. ലോകത്തുള്ള ഒരു സമുദായത്തിലും കാണപ്പെടാത്ത സ്നേഹവും അനുരക്തിയുമാണ് അവർക്ക് തങ്ങളുടെ നബിയോടുള്ളത്. നമ്മുടെ ആ പ്രിയങ്കരനായ നബി(സ) തിരുമേനിയെപററി ഇത്രമാത്രം ധിക്കാരപരമായി ചീത്തകളും അസഭ്യങ്ങളും ഈ പാതിരിമാർ പുലമ്പിക്കൊണ്ടിരുന്നിട്ടും നാമാണ് കഠിനവാക്കുകൾ ഉപയോഗിക്കുന്നതെന്നു് നമ്മുടെ പേരിൽ ഇവർ കുററം ചുമത്തുന്നു. ഇവരുടെ ഈ പോക്ക് ഗവർമെണ്ട് ഒരിക്കലും ഇഷ്ടപ്പെടുകയില്ലെന്നു നമുക്ക് വിശ്വാസമുണ്ട്. അതേ പ്രകാരം, ക്ലാർക്ക് കൊടുത്ത കേസ്സിൽ പാതിരിമാരുടെ അനാവശ്യമായ വികാരപ്രകടനങ്ങൾ കണ്ട് ഗവർമെണ്ട് ഇവിടത്തെ 6 കോടി മുസ്ലിംകളെക്കാൾ പാതിരിമാർക്ക് പ്രാധാന്യം നൽകുകയില്ലെന്നു് ഞങ്ങൾ കരുതുന്നു. പാതിരിമാരും ആര്യസമാജികളും ചെയ്ത തെറിപ്രയോഗങ്ങളുടെ ഒരു നീണ്ട പട്ടിക തന്നെ തരാൻ നാം തയ്യാറായതു് ഇനിയെങ്കിലും പ്രസ്തുത പട്ടികയുടെ വെളിച്ചത്തിൽ ഇസ്ലാമിൻെറ മർദ്ദിതരും അവശരുമായ അനുയായികളിൽ ഗവർമെണ്ടിൻെറ കരുണാകടാക്ഷം പതിയണം എന്ന ഉദ്ദേശ്യം വെച്ചുകൊണ്ടാണ്. ''(കിതാബുൽ ബരിയ്യഃ 101–103; റൂഹാനീഖസായിൻ വാള്യം 13, ഭാ. 119–122)

ഇതാണ് യഥാർഥ സംഭവം. ഹസ്റത്ത് നബി (സ) തിരുമേനിയെ പച്ചയായി ചീത്തപറഞ്ഞ ദജ്ജാലിൻെറ പ്രതീകങ്ങളായ പാതിരിമാരെ അനുകൂലിച്ചും അവക്കെതിരെ പടപൊരുതി വിജയം വരിച്ച ഹസ്റത്ത് അഹ്മദ് (അ)നെ ആക്ഷേപിച്ചും അവഹേളിച്ചും കൊണ്ടിരിക്കുന്ന ഇശാഅത്തുകാരൻ ആരുടെ ചേരിയിലാണെന്നു വായനക്കാർ ചിന്തിച്ചുനോക്കുക. ഇശാഅത്തുകാരന് ആ പുണ്യാത്മാവിൻെറ (സ) പേരിൽ അല്പമെങ്കിലും സ്നേഹമോ ആത്മാർഥതയോ ആത്മാഭിമാനമോ ഉണ്ടെന്നു് കരുതാനാവുമോ? മറിച്ച് മനഃസാക്ഷി നഷ്ടപ്പെട്ട ഇയാരം ക്രിസ്ത്യപാതിരിമാരുടെ പക്ഷംപിടിച്ചു കൊണ്ട് ഇസ്ലാമിനേയും നബി (സ) തിരുമേനിയേയും അധിക്ഷേപിക്കുന്നവരുടെ കൈയിലെ ചട്ടുകമായിത്തീരുകയല്ലേ ചെയ്തിരിക്കുന്നത്.

ഇശാഅത്തുകാരൻ തുടർന്നെഴുതുന്നു:

''ഇതുകൊണ്ടൊന്നും പക്ഷെ മീർസാ സാഹിബിൻെറ സ്വഭാവത്തിൽ മാററമുണ്ടായില്ല. ചീത്തപറയൽ അദ്ദേഹത്തിൻെറ പ്രകൃതിയിൽ അലിഞ്ഞു ചേർന്ന 'ഗുണ'മായിരുന്നു, അദ്ദേഹം പലരെപ്പററിയും മരണ പ്രവചനം നടത്തി. 1899 ജനുവരി 5നു് ഗുരുദാസ്പൂർ ജില്ലാമജിസ്ട്രേട്ട് മി: ജെ. എം. ഡൂയിസാഹെബ് ബഹാദൂറിൻെറ മുമ്പാകെ ക്രി. നി. 107-ാം വകുപ്പുപ്രകാരം ഫയൽചെയ്ത 1/3-ാം നമ്പർ കേസ്സിൽ പ്രതി മീർസാ ഗുലാം അഹ്മദ് ഒരു കരാർപത്രം എഴുതിക്കൊടുത്തു'' (മിർസാ ഖാദിയാനി പ്രവാചകനോ ? ഭാ. 37, 38) തുടർന്നുകൊണ്ട് ആ പത്രത്തിൽ മേലാൽ ഒരാളെപ്പററിയും-അയാരം ഹിന്ദുവോ മുസ്ലിമോ ക്രിസ്ത്യാനിയോ ആവട്ടെ ദൈവകോ

പത്തിന്നോ നിന്ദ്യതക്കോ വിധേയമാകുമെന്നോ അങ്ങനെ അർഥം തോന്നിക്കുന്നതോ ആയ പ്രവചന ഇൽഹാമുകൾ പ്രസിദ്ധീകരിക്കുന്നതല്ലെന്നും മററും ഹസ്റത്ത് അഹ്മദ് (അ) നെക്കൊണ്ട് സത്യം ചെയ്യിച്ചതായി ഇശാഅത്തുകാരൻ എഴുതിപ്പിടിപ്പിച്ചിരിക്കുന്നു.

എന്നാൽ, ഇശാഅത്തുകാരൻ പറയുന്നത് പോലെയല്ല സംഭവം. ഇവിടേയും അയാൾ ഗീബത്സിൻെറ നുണകൾ എഴുന്നെള്ളിച്ചിരിക്കുന്നു. എന്താണ് നടന്നതെന്നു് ഇവിടെ വിവരിക്കാം.

ഹസ്റത്ത് അഹ്മദ് (അ)ന്നെതിരെ പാതിരി മാർട്ടിൻ ക്ലാർക്ക് കൊടുത്ത കേസ്സിൽ ആ പുണ്യാത്മാവിന് ലഭിച്ച വിജയവും ഹസ്റത്ത് അഹ്മദിന്നെതിരായും ക്രിസ്തീയ പാതിരിക്കനുകൂലമായും കോടതിയിൽ സാക്ഷ്യം പറയാൻ ചെന്ന മൗലവി മുഹമ്മദ് ഹുസയ്ൻ ബട്ടാലവിക്കു് നേരിട്ട ഇളിഭ്യതയും അപമാനവും നിമിത്തം അദ്ദേഹം ഹസ്റത്ത് അഹ്മദിന്നെതിരെ പൂർവാധികം പടയൊരുക്കാനും കുതന്ത്രങ്ങൾ പ്രയോഗിക്കാനും തുടങ്ങി. നിന്ദ്യമായ ഭാഷയിൽ അസഭ്യവചനങ്ങൾ പുലമ്പുന്നത് അയാളുടെ ദൈനംദിന ചര്യയായിത്തീർന്നു. തദവസരത്തിൽ ഹസ്റത്ത് അഹ്മദ് (അ)ൻെറ ഒരു ശിഷ്യനും മൗലവി ബട്ടാലവിയുടെ സഹപാഠിയുമായ മൗലാന അബ്ദുൽ ഖാദിർ സാഹിബ് ലുധിയാനവി (റ) ആ പുണ്യാത്മാവിനെ സമീപിച്ച് ഒരു നിബന്ധനയും കൂടാതെ ബട്ടാലവിയുമായി മുബാഹല ചെയ്യുവാൻ അപേക്ഷിക്കുകയും അദ്ദേഹം ആ അപേക്ഷ സ്വീകരിക്കുകയും ചെയ്തു. മൗലാനാ ലുധിയാനവി സാഹിബ് (റ) തത്സംബന്ധമായി മൗലവി ബട്ടാലവിക്കു് സുദീർഘ

മായൊരു കത്തെഴുതുകയും പ്രസ്തുത മുബാഹലാഹ്വാനത്തെ സ്വീകരിക്കണമെന്നപേക്ഷിക്കുകയും ഒരു പ്രോത്സാഹന മെന്നോണം 200 ക അദ്ദേഹത്തിനു കൊടുക്കുന്നതാണെന്ന് വാഗ്ദത്തം ചെയ്യുകയുമുണ്ടായി. വിവരമറിഞ്ഞ മററു പല സഹോദരങ്ങളും തങ്ങളും ബട്ടാലവി സാഹിബിനു ഓരോ സംഖ്യകൊടുക്കുന്നതാണെന്ന് പ്രഖ്യാപിക്കുകയും അങ്ങനെ സംഖ്യ 2525 രു. 50 പൈസയായി വർധിക്കുകയും ചെയ്തു. എന്നാൽ പ്രസ്തുത ക്ഷണത്തിനു ഒരു മറുപടിയും കൊടു ക്കാൻ അദ്ദേഹം സന്നദ്ധനായില്ലെന്നു മാത്രമല്ല ഏററവും നീചവും ജുഗുപ്സാവഹവുമായ രീതിയിൽ ചീത്തപറയാനാ ണ് തുനിഞ്ഞത്. കൂടാതെ അയാരം അബുൽഹസൻ തി ബത്തി, മുല്ലാ മുഹമ്മദ് ബഖ്ശ് (ജഅ്ഫർ സററ്ലി) എന്നിവരുടെ പേരുവെച്ചുകൊണ്ട് ഇത്തരം അസഭ്യങ്ങൾ നിറഞ്ഞ ഒരു വിജ്ഞാപനം പ്രസിദ്ധീകരിച്ചു. (ഹസ്റത്ത് അഹ്മദ് (അ) ൻെറ മജ്മൂഅ ഇശ്തിഹാറാത്ത് വാള്യം. 3 ഭാ. 62-67ൽ 13-10-1898ലും 10-11-1898 ലും പ്രസിദ്ധീകൃതമായ വിജ്ഞാപനങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്)

ഈ അസഭ്യങ്ങൾ നിറഞ്ഞ ലഘുലേഖകൾ ലഭി ച്ചപ്പോൾ ഹസ്റത്ത് അഹ്മദ് (അ) അവയ്ക്കു മറുപടി യായി ഒരു വിജ്ഞാപനം പ്രസിദ്ധീകരിച്ചു.

''മുബാഹലയെക്കുറിച്ച് ഉദ്ദേശ്യശുദ്ധിയോടെ ചെ യ്യപ്പെട്ട അപേക്ഷയെ ശയ്ഖ് മുഹമ്മദ് ഹുസയ്ൻ സ്വീ കരിച്ചില്ല........ കുഫ്ർ ഫത്വകളുടെ ഉടമസ്ഥനായ ശ യ്ഖ് മുഹമ്മദ് ഹുസയ്ൻ സാഹിബ് മുബാഹലാ ആ ഹ്വാനത്തെ സ്വീകരിച്ചുകൊണ്ട് സത്യമാർഗത്തെ അവ ലംബിക്കാൻ തയ്യാറാകാതെ ഏററവും നീചമായ ഭാഷ യിൽ ചീത്തപറഞ്ഞു കൊണ്ട് ഒരു വിജ്ഞാപനം എഴു

തുകയും മുഹമ്മദ് ബഖ്ശ് ജഅ്ഫർ സററ്ലിയുടേയും അബുൽഹസൻ തിബത്തിയുടേയും പേരിൽ അത് പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

പ്രസ്തുത വിജ്ഞാപനങ്ങരം ഇപ്പോരം എൻെറ മുമ്പിലുണ്ട്. ഞാൻ, എനിക്കും മുഹമ്മദ ഹുസയ്ൻ ബട്ടാലവിക്കുമിടയിൽ ഒരു തീർപ് കല്പിക്കണമെന്ന് അപേക്ഷിച്ചുകൊണ്ട് അല്ലാഹുവിനോട് ഇപ്രകാരം പ്രാത്ഥിച്ചു.

''സർവമാഹാത്മ്യങ്ങളുടേയും ഉറവിടവും സർവലോകനിയന്താവുമായ അല്ലാഹുവേ, മുഹമ്മദ് ഹുസയ്ൻ ബട്ടാലവി തൻെറ ഇശാഅത്തുസ്സുന്നഃ എന്ന പത്രത്തിൽ അടിക്കടി എന്നെക്കുറിച്ച് പെരുങ്കള്ളനെന്നും ദജ്ജാലെന്നും കററുകെട്ടി പറയുന്നവനെന്നും മററുമുള്ള അസഭ്യവാക്കുകരം പ്രയോഗിച്ചു കൊണ്ടിരിക്കുകയാണ്. അതേപ്രകാരം തന്നെ അയാളും മുഹമ്മദ് ബഖ്ശ് ജഅ്ഫർ സററ്ലിയും അബുൽ ഹസൻ തിബത്തിയും 1898 നവമ്പർ 18-ാം തീയതി പ്രസിദ്ധീകരിച്ച വിജ്ഞാപനത്തിലും എന്നെ അങ്ങേയററം അപമാനിച്ചിരിക്കുന്നു. അല്ലാഹുവേ, നിൻെറ ദൃഷ്ടിയിൽ ഞാൻ അത്തരം നീചനും വ്യാജനും കററുകെട്ടിപ്പറയുന്നവനുമാണെങ്കിൽ ഈ 13 മാസങ്ങരക്കകം അതായത് 15-12-1898നും 15-1.1900 നുമിടയിൽ എനിക്കു അപമാനവും ഇവർക്ക് ബഹുമാനവും മാന്യതയും ലഭിക്കത്തക്കവിധം ഏതെങ്കിലും ദൃഷ്ടാന്തം നീ കാണിച്ചുതരേണമേ. അങ്ങനെ ഈ ദൈനംദിന ശണ്ഠയ്ക്കു നീ തീർപ് കല്പിക്കേണമേ. എന്നാൽ, എൻെറ യജമാനനും ഉടമസ്ഥനും എന്നെ എന്നെന്നും അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നവനുമായ അല്ലാഹുവേ, നിൻെറ തിരുസന്നിധിയിൽ ഈ വിനീതന് അല്പമെങ്കിലും ആദര

വും ഇസ്സത്തും ഉണ്ടെങ്കിൽ, ഞാൻ വിനയാന്വിതനായി നിന്നോടു പ്രാർഥിക്കുന്നു. 15-12-1898 മുതൽ 15-1-1900 വരെയുള്ള 13 മാസങ്ങൾക്കകം, എന്നെ അങ്ങേയററം അപമാനിച്ചുകൊണ്ട് വിജ്ഞാപനം പ്രസിദ്ധപ്പെടുത്തിയ ശയ്ഖ് മുഹമ്മദ് ഹുസയ്ൻ, ജഅ്ഫർ സററ്ലി, അബുൽഹസൻ തിബ്ത്തി എന്നീ മൂന്നു പേരേയും നീ അപമാനത്തിന്നിരയാക്കേണമേ. എന്നാൽ, നിൻെറ ദൃഷ്ടിയിൽ ഇവർ സാത്വികരും മുത്തഖീങ്ങളും, ഞാൻ കള്ളനും (പെരുങ്കള്ളൻ) മുഫ്ത്തരിയുമാണെങ്കിൽ ഈ 13 മാസത്തിനുള്ളിൽ ഏററവും അപമാനിതനാക്കി എന്നെ നശിപ്പിക്കേണമേ! എന്നാൽ, നിൻെറ ദൃഷ്ടിയിൽ ഞാൻ ആദരണീയനും സത്യവാനുമാണെങ്കിൽ ഈ മൂന്നുപേരേയും അപമാനിതരാക്കിക്കൊണ്ട് എന്തെങ്കിലും ദൃഷ്ടാന്തം കാണിച്ചുതരേണമേ! ആമീൻ.

ഇതാണ് ഞാൻ ചെയ്ത പ്രാർഥന ഇതിനുള്ള ഉത്തരമെന്നോണം അല്ലാഹു എനിക്കിറക്കിയ ദൈവീക വെളിപാടിൽ ''ഞാൻ മർദ്ദകനെ അപമാനത്തിന് പാത്രമാക്കുന്നതാണെന്ന്' അറിയിക്കുകയുണ്ടായി; കൂടാതെ ചില അറബിയിലുള്ള ഇൽഹാമുകളും ഉണ്ടായി.
(അവയിലൊന്ന്)

جزاء سيئة بمثلها وترهقهم ذلة

(തിൻമക്കുള്ള പ്രതിഫലം അതേ പോലുള്ളതാണ് അവരെ അപമാനം ചെന്നു പിടിക്കുന്നതാണ്) ......ഇത് അല്ലാഹുവിൻെറ തീരുമാനമാണ് (വിജ്ഞാപനം 21-11-1898 മജ്മൂഅ ഇശ്അത്തിഹാറാത്ത് വാല്യം 3. ഭാ 57—62)

ഹസ്റത്ത് അഹ്മദിൻെറ പ്രസ്തുത വിജ്ഞാപനത്തിന്നു മറുപടിയായി ജഅ്ഫർ സാററ്ലി 30-11-1898ൽ

പ്രസിദ്ധീകരിച്ച ഒരു ലഘുലേഖയിൽ തൻെറ സ്വതസിദ്ധമായ പ്രാകൃത ഭാഷയിൽ ആ പുണ്യാത്മാവിനെ (ഹസ്റത്ത് അഹ്മദിനെ) വളരെയധികം തെറി പറഞ്ഞ്കൊണ്ട് അയാളുടെ ഹൃദയവികാരങ്ങരം പ്രകടിപ്പിച്ചു.

ഹസ്റത്ത് അഹ്മദ് (അ) തൻെറ വിജ്ഞാപനത്തിൽ അല്ലാഹുവിൻെറ തിരുസന്നിധിയിൽ തൻെറ കേസ്സ് സമർപ്പിച്ചുകൊണ്ട് സത്യാസത്യ വിവേചനത്തിന്നായുള്ള ദൃഷ്ടാന്തം കാണിക്കാൻ പ്രാർഥിക്കുകയുണ്ടായല്ലോ. അടുത്തമാസംതന്നെ അല്ലാഹു പ്രസ്തുത ദുആ സ്വീകരിച്ചുകൊണ്ട് മൗലവി ബട്ടാലവിയേയും പ്രഭൃതികളേയും അപമാനത്തിനു പാത്രമാക്കി. അതായത് മൗലവി മുഹമ്മദ് ഹുസയ്ൻ ബട്ടാലവി ഗവർമെണ്ടിൽനിന്നും ഭൂമിയും മററു ആനുകൂല്യങ്ങളും ലഭിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി 1898 ഒക്ടോബർ 14-ാം തിയ്യതി ലാഹോറിലെ വിക്ടോറിയ പ്രസ്സിൽ ഇംഗ്ലീഷുഭാഷയിൽ അച്ചടിപ്പിച്ച ഒരു വിജ്ഞാപനത്തിൽ അവസാനകാലത്തവതരിക്കുമെന്ന് പ്രവചിക്കപ്പെട്ട ഇമാം മഹ്ദിയുടെ ആഗമനത്തെ പാടേ നിഷേധിച്ചുകൊണ്ട് പ്രസ്തുത പ്രവചനങ്ങളടങ്ങിയ ഹദീസുകരം വ്യാജനിർമിതങ്ങളാണെന്ന് പ്രഖ്യാപിക്കുകയും അതോടൊപ്പം തനിക്കു ബ്രിട്ടീഷു ഗവമ്മെൻറിനോടുള്ള അതിയായ വിശ്വസ്തതയെ ആവർത്തിച്ചാവർത്തിച്ച് പ്രസ്താവിക്കുകയും അതിനുള്ള തെളിവായി തൻെറ ഇശാഅത്തുസ്സുന്നഃ എന്ന പത്രത്തിൽ വന്ന ലേഖനങ്ങളെക്കുറിച്ച് സൂചിപ്പിക്കുകയും ചെയ്തു. വെറും ഭൗതികമായ സ്വാർഥലാഭത്തിനുവേണ്ടി ഒരു സത്യവിശ്വാസിക്ക് യോജിക്കാത്ത ഈ പ്രവൃത്തി മുഹമ്മദ് ഹുസ

യ്ൻ ബട്ടാലവി ചെയ്തത് മനസ്സിലാക്കിയ ഹസ്റത്ത് അഹമദ് (അ) 1898 ഡിസംബർ 29-ാം തിയ്യതി ഒരു വിജ്ഞാപനം പുറത്തിറക്കുകയും ഇന്ത്യയിലെ മുസ്ലിം പണ്ഡിതൻമാരോട് ഇമാം മഹ്ദിയുടെ ആവിർഭാവത്തെ കുറിച്ച് ഫത്വാ ചോദിക്കുകയും ചെയ്തു. അതായത് അവസാനകാലത്ത് ആവിർഭവിക്കുമെന്നു് ഹദീസുകളിൽ പ്രവചിക്കപ്പെട്ട ഫാത്തിമാവംശത്തിൽ ഭൂജാതരാകുന്ന ഇമാം മഹ്ദിയെ പൂർണമായും നിരാകരിക്കുകയും അഹ്ലുസുന്നത്ത് വൽജമാഅത്തിലെ ഏകോപിച്ച വിശ്വാസത്തെ നിഷേധിക്കുകയും അത്തരം വിശ്വാസം വച്ച് പുലർത്തുന്നവർ വഴികെട്ടവരും നിർമതവാദികളുമാണെന്നു ഉൽഘോഷിക്കുകയും ചെയ്യുന്ന ഒരാളെക്കുറിച്ച് ഇസ്ലാം മതപണ്ഡിതൻമാരുടേയും മുഫ്ത്തിമാരുടേയും ഫത്വയും അഭിപ്രായവുമെന്താണ്? അത്തരം നിഷേധികളെ സത്യമാർഗത്തിലുള്ളവരെന്നോ അതല്ല വ്യാജവാദികളും നിർമതവാദികളുമാണെന്നോ നാം കരുതേണ്ടത് എന്നതിനെക്കുറിച്ച് മുസ്ലിം സമുദായത്തിലെ പണ്ഡിതൻമാരും മുഫ്ത്തിമാരും എന്താണ് ഫത്വ നൽകുക.

പ്രസ്തുത 'ഇസ്തിഫ്ത്തായ്ക്കു'' മറുപടിയായി മൗലവി അബ്ദുൽഹഖ് ഗസ്നവി, മൗലവി അബ്ദുൽ ജബ്ബാർ ഗസ്നവി, മൗലവി അഹ്മദുല്ലാ അമൃതസരി, മൗലവി ഗുലാം മുഹമ്മദ്(ഇമാം ശാഹി മസ്ജിദ്)മൗലവി സയ്യിദ് നദീർ ഹുസയ്ൻ സാഹിബ് (ശയ്ഖുൽ കുൽ ദഹ്ലവി) മുതലായ 20 പണ്ഡിതൻമാർ പുറപ്പെടുവിച്ച ഫത്വയിൽ 'ഇമാം മഹ്ദിയുടെ ആഗമനത്തെ നിഷേധിക്കുന്നയാളെക്കുറിച്ച് കാഫിർ, വഴികെട്ടവൻ, കററുകെട്ടിപറയുന്നവൻ, അഹ്

ലുസുന്നത്ത് വൽജമാഅത്തിൽനിന്നും പുറം തള്ളപ്പെട്ടവൻ കദ്ദാബ് (പെരുങ്കള്ളം പറയുന്നവൻ) ദജ്ജാൽ എന്നും മററും ഏകകണ്ഠമായ ഫത്‌വാ നല്കി. (താരീഖെ അഹ്മദി യ്യത്ത് വാള്യം. 3. ഭാ 36–39 ൽ പ്രസ്തുത ഫത്‌വാ വിശദീ കരിച്ച് കൊടുത്തിരിക്കുന്നു.)

ഈ ഫത്‌വാക്ക്ശേഷം ഹസ്റത്ത് അഹ്മദ് (അ) പ്രസിദ്ധീകരിച്ച ഒരു വിജ്ഞാപനത്തിൽ ഇപ്രകാരം പ്ര സ്താവിച്ചു.

''മർദിതരുടെ പ്രാർഥനകൾ കേൾക്കുകയും സത്യ ത്തെ അനുകൂലിക്കുകയും തൻെറ വാഗ്ദാനങ്ങൾ പൂർത്തി യാക്കുകയും ചെയ്യുന്ന സർവശക്തനും സർവേശ്വരനുമായ അല്ലാഹുവിന് ഞാനിന്ന് ആയിരമായിരം സ്തോത്രവും നന്ദിയും രേഖപ്പെടുത്തുകയാണ്. മുസ്ലിം ബഹുജന സാ മാന്യത്തിൻേറയും ഇതര ജനങ്ങളുടേയും ശ്രദ്ധക്കുവേണ്ടി യാണ് ഞാനീ വിജ്ഞാപനം പുറപ്പെടുവിക്കുന്നത്. അ തായത്, ഇശാഅത്തുസ്സുന്നഃയുടെ പത്രാധിപരായ മൗല വി മുഹമ്മദ് ഹുസയ്ൻ ബട്ടാലവിയും അദ്ദേഹത്തിൻെറ സിൽബന്ധികളായ മുഹമ്മദ് ബഖ്ശ് ജഅ്ഫർ സാററ് ലിയും എനിക്കെതിരായി ചൊരിഞ്ഞ അസഭ്യവാക്കുകൾ ക്കും വ്യാജാരോപണങ്ങൾക്കും ദജ്ജാൽ, കദ്ദാബ്, കാഫിർ തുടങ്ങിയ ദുഷിച്ച പദപ്രയോഗങ്ങൾക്കും കുഫ്ർഫത്‌വ കൾക്കും ശേഷം 1898 നവമ്പർ 21 ാം തീയതി ഞാനൊരു പ്രഖ്യാപനം പുറപ്പെടുവിച്ചിരുന്നു. അതിൽ

جزاء سيئة بمثلها وترهقهم ذلة

എന്ന എനിക്കുലഭിച്ച ഒരു ഇൽഹാം പ്രസിദ്ധീകരിക്കുക യുണ്ടായി. അതായത് എതിരാളികൾ ഏതുരീതിയിലു

ള്ള തിന്മയും ദ്രോഹവുമാണോ ചെയ്യുന്നത് അത്തരത്തിലു ള്ള പ്രതിഫലം അവക്കും ലഭിക്കുന്നതാണ്". ഈ പ്രവ ചനം വളരെ വ്യക്തമായി പുലന്നിരിക്കുന്നു. മൗലവി ബട്ടാലവി എന്റെ പേർ കാഫിർ, ദജ്ജാൽ, കദ്ദാബ്, മുൽഹിദ് എന്നെല്ലാം വച്ചുകൊണ്ട് എന്നെ അപമാനി ക്കുകയും നിന്ദിക്കുകയും ചെയ്തിരുന്നു. എനിക്കെതിരിൽ പഞ്ചാബിലും ഇന്ത്യയിലെ ഇതരഭാഗങ്ങളിലുമുള്ള മൗ ലവിമാരെക്കൊണ്ടു കുഫ്ർഫത്‌വ എഴുതിച്ച് പ്രസിദ്ധീ കരിച്ചു. എന്നാൽ, ഇന്ന് പഞ്ചാബിലേയും ഇന്ത്യയിലെ ഇതര ഭാഗങ്ങളിലേയും പണ്ഡിതന്മാർ മൗലവി ബട്ടാല വിയെക്കുറിച്ച് അതേ ഫത്‌വാ പുറപ്പെടുവിച്ചിരിക്കുന്നു. ഇദ്ദേഹത്തിന്റെ സ്വന്തം ഗുരുനാഥൻ മൗലവി നദീർഹു സയ്ൻസാഹിബും ഈ ഫത്‌വ കൊടുത്തവരിൽപ്പെടുന്നു.'' (മജ്മൂഅ ഇശ്തിഹാറാത്ത് Vol. 3. ഭാ. 91, 92 വി ജ്ഞാപനം 3-1-1899)

ഹസ്റത്ത് മഹ്ദീമസീഹിന്റെ പ്രസ്തുത മുബാഹല ആഹ്വാനത്തെ സ്വീകരിക്കാനുള്ള ചങ്കൂററവും മനക്കരു ത്തും ഇല്ലാതെപോയ മൗലവി ബട്ടാലവി സാഹിബ് ത നിക്കെതിരിലുള്ള പണ്ഡിതന്മാരുടെ ഫത്‌വാ കൂടി കേ ട്ടപ്പോൾ വിറളിപ്പിടിച്ച് ആ പുണ്യാത്മാവിന്നെതിരായി പ്രകോപനപരമായ നടപടികൾക്കൊരുങ്ങുകയും പാമരജ നങ്ങളെ ഇളക്കിവിട്ടുകൊണ്ടിരിക്കുകയും, മിർസാസാഹി ബ് പണ്ഡിററ് ലേഖ്‌രാമിന്നെതിരെ പ്രവചനം നടത്തി യതിന്റെ ഫലമായി അയാൾ മരണപ്പെട്ടതുപോലെ സ്വ ന്തം പ്രവചനത്തെ സാക്ഷാത്കരിക്കാനായി തന്നെ കൊ ല്ലാനുള്ള ചതിവേലകൾ നടത്തിക്കൊണ്ടിരിക്കുന്നുവെന്ന് വ്യാജപ്രചാരണം നടത്തുകയും ചെയ്തു.

അപ്പോൾ ബട്ടാലാ പോലീസ്സ്റ്റേഷന്റെ ഇൻചാർജ്, ഹസ്റത്ത് മസീഹ്മൗഊദിന്റെ കഠിനശത്രുവായ ഡപ്യൂട്ടി മുഹമ്മദ്ബഖ്ശ് എന്നയാളായിരുന്നു. അയാൾ 1898 ഡിസംബർ ഒന്നാം തിയ്യതി ഗുരുദാസ്പൂർ ഡി. കമ്മീഷണർ മി. ജി. എം. ഡൂയിക്ക് സമർപ്പിച്ച റിപ്പോർട്ടിൽ ഹസ്റത്ത് മിർസാസാഹിബ് കേപ്റ്റൻ ഡഗ്ലസിന്റെ നിർദ്ദേശങ്ങൾക്കെതിരായി തന്റെ ശത്രുക്കളുടെ മരണത്തിന്നുവേണ്ടി പ്രാർത്ഥിച്ചുകൊണ്ട് സമാധാനഭംഗം ഉണ്ടാക്കിക്കൊണ്ടിരിക്കുന്നുവെന്ന് പ്രസ്താവിച്ചു. പ്രസ്തുത റിപ്പോർട്ടിന്റെ വെളിച്ചത്തിൽ ഒരു ക്രിസ്ത്യാനിയായ ജി. എം. ഡൂയി, ഹസ്റത്ത് മസീഹ്മൗഊദിന്നെതിരെ നോട്ടീസ് അയച്ചു.

ഇതിന്നിടയിൽ ഹസ്റത്ത് അഹ്മദ് (അ) ഒരു പ്രസ്താവന ഇംഗ്ലീഷിൽ തയ്യാറാക്കി പ്രസിദ്ധപ്പെടുത്തുകയും കോടതിയിൽ സമർപ്പിക്കുകയും ചെയ്തു. അതിൽ മൗലവിമുഹമ്മദ് ഹുസയ്ൻ ബട്ടാലവി, പാതിരി അബ്ദുല്ലാ ആഥം, പണ്ഡിറ്റ് ലേഖ്റാം മുതലായവരെക്കുറിച്ച് താൻ ചെയ്ത പ്രവചനങ്ങളേയും അവയുടെ സാഹചര്യങ്ങളേയും അതോടനുബന്ധിച്ച സംഭവങ്ങളേയും എടുത്തു കാണിച്ചിരുന്നു.

പ്രസ്തുത പ്രസ്താവനയിൽ 1898 നവംബർ 21-ാം തിയ്യതിയിലെ തന്റെ വിജ്ഞാപനം മുഖേന മൗലവിമുഹമ്മദ് ഹുസയ്ൻ ബട്ടാലവിയേയോ അയാളുടെ അനുയായികളേയോ കൊലചെയ്യാനോ നശിപ്പിക്കാനോ ഉള്ള ഒരുദ്ദേശ്യവും ഉണ്ടായിരുന്നില്ലെന്നും പ്രസ്തുത വിജ്ഞാപനത്തിൽ തനിക്കു ലഭിച്ച ഇൽഹാം

جزاء سيئة بمثلها و ترهقهم ذلة

താൻ അതിൽ ഉറക്കൊള്ളിച്ചിരുന്നുവെന്നും ഇത് നിയമപരിധിയിൽപെടുന്ന ഒന്നല്ലെന്നും വിശദീകരിച്ചിരുന്നു. കാരണം, നീ എന്നോടു ചെയ്തതുപോലെ ദൈവം നിന്നോടു ചെയ്യട്ടെ' എന്ന പ്രാർത്ഥനമാത്രമാണിതെന്നും, ഒരു മർദ്ദിതന്ന് മർദ്ദകനെക്കുറിച്ച് അങ്ങനെ പ്രാത്ഥിക്കാനുള്ള അവകാശമുണ്ടെന്നും പ്രസ്താവിച്ചു.

ഹസ്റത്ത് മസീഹ് മൗഊദിന്റെ പ്രസ്തുതപ്രസ്താവനയും തത്സംബന്ധമായ ഇതര ലിഖിതങ്ങളും, അതോടൊപ്പം മൗലവി മുഹമ്മദ് ഹുസയ്ൻ ബട്ടാലവിയുടെയും അബുൽഹസൻ തിബത്തി മുതലായവരുടെയും അസഭ്യങ്ങൾ നിറഞ്ഞതും സംസ്കാരശൂന്യങ്ങളുമായ ലിഖിതങ്ങളും വായിച്ചുനോക്കിയ മജിസ്ട്രേട്ടിന്ന് യാഥാർത്ഥ്യം മനസ്സിലാവുകയും സ്തബ്ധചിത്തനായിത്തീർന്ന അദ്ദേഹം പ്രസ്തുത പോലീസ്കേസ് തള്ളിക്കളയുകയും ചെയ്തു. അതോടൊപ്പം ഇരുവിഭാഗക്കാരോടും സമാധാനഭംഗമുണ്ടാക്കുന്ന പ്രസ്താവനകളോ ശാപപ്രാർത്ഥനകളോ പ്രസിദ്ധീകരിക്കരുതെന്നും നിർദ്ദേശിച്ചു.

താഴെ പറയുന്ന ഒരു നിർദ്ദേശമെഴുതി അതിൽ ഹസ്റത്ത് അഹ്മദിനെക്കൊണ്ടും മൗലവി മുഹമ്മദ് ഹുസയ്ൻ ബട്ടാലവിയെക്കൊണ്ടും ഒപ്പിടുവിച്ചു.

''ഇനിമേൽ ഇരുകക്ഷികളും അന്യോന്യം ഹൃദയത്തെ വ്രണപ്പെടുത്തുന്ന രീതിയിൽ മരണംപോലുള്ള കാര്യങ്ങളെ സംബന്ധിച്ച് പ്രവചനങ്ങൾ ചെയ്യരുത്. ആരെക്കുറിച്ചും കാഫിറെന്നും ദജ്ജാലെന്നും കററുകെട്ടകാരനെന്നും പെരുങ്കള്ളം പറയുന്നവനെന്നും മററും കരുതരുത്. ആരും ആരേയും മുബാഹലക്കു വിളിക്കരുത്. ഖാദിയാനെ, കാ

ദിയാൻ എന്നോ ബട്ടാലയെ ബതാല എന്നോ എഴു തരുത്. പരസ്പരം മാർദവമായ പദപ്രയോഗം മാത്രമെ നടത്താവൂ. അന്യോന്യം ചീത്തപറയുന്നതിൽനിന്നു്, അസഭ്യവാക്കുകളിൽനിന്നു വിരമിക്കേണ്ടതാണ്. ഇരുകൂട്ടരും തങ്ങളുടെ അനുചരൻമാർക്കും ശിഷ്യൻമാർക്കും ഇത്തരം നിർദ്ദേശം നല്കേണ്ടതാണ്. മുസ്‌ലിംകൾ അന്യോന്യം മാത്രമല്ല ക്രിസ്ത്യാനികളോടും ഇതേ മാർഗം തന്നെയാണ് അനുവർത്തിക്കേണ്ടത്.''

ഇരുകക്ഷികളും ചെയ്ത പ്രസ്തുത കരാറിനെക്കുറിച്ചാണ് ഇശാഅത്തുകാരൻ, ഹസ്റത്ത് അഹ്മദ് (അ)നെക്കൊണ്ടു മാത്രം സത്യം ചെയ്തു് വാഗ്ദത്തം വാങ്ങിച്ചതായി പെരുങ്കള്ളം തട്ടിവിട്ടിരിക്കുന്നത്.

മൗലവി മുഹമ്മദ് ഹുസയ്ൻ ബട്ടാലവി. ഹസ്റത്ത് അഹ്മദ് (അ) നെ അപമാന വിധേയനാക്കണമെന്ന ദുരുദ്ദേശത്തോടെയായിരുന്നു പ്രസ്തുത കേസ്സ് കൊടുത്തത്. എന്നാൽ, അയാളുടെ ഈ ഉദ്ദേശ്യം ഫലിക്കാതെ സ്വയം അപമാനിതനാകാനുള്ള വിധിയാണയാൾക്കുണ്ടായത്. കാരണം മൌലവി ബട്ടാലവിയായിരുന്നു ഇന്ത്യയിലങ്ങോളമിങ്ങോളം സഞ്ചരിച്ചുകൊണ്ട് ഹസ്റത്ത് മസീഹ് മൗഊദ് അ) നെതിരെ കാഫിർ, ദജ്ജാൽ, മുഫ്ത്തരീ, കദ്ദാബ് എന്നും മററുമുള്ള കുഫ്ർഫത്വയിൽ ഒപ്പിടുവിച്ചുകൊണ്ടിരുന്നത്. എന്നാൽ ഉപര്യുക്ത കരാറിൽ ഒപ്പിട്ടുകൊണ്ട് പ്രസ്തുത ഫത്വായെ അദ്ദേഹം താൻതന്നെ കളവാക്കുകയും ദുർബലപ്പെടുത്തുകയും ആണുണ്ടായത്. എന്തെന്നാൽ പ്രസ്തുത ഫത്വാ സത്യവും യഥാർത്ഥവുമായിരുന്നെങ്കിൽ മിർസാസാഹിബ് (നഊദ് ബില്ലാഹ്) കാഫിറും ദജ്ജാലും മററുമാണെന്ന തന്റെ

വിശ്വാസത്തിനെതിരെ കരാറിൽ ഒപ്പുവെക്കാൻ താൻ സന്നദ്ധനല്ലെന്നും അദ്ദേഹം കോടതിയിൽ പറയുമായിരുന്നു. എന്നാലങ്ങനെ ചെയ്യാതെ ചകിതനായ മൗലവി ഉടനെ ഒപ്പിട്ടുകൊടുക്കുകയാണ് ചെയ്തത്.

തത്സംബന്ധമായി ഹസ്റത്ത് മസീഹ് മൗഊദ്(അ) പറയുന്നു. ''ഈ മനുഷ്യൻ താൻ നിർമ്മിച്ച കെട്ടിടത്തെ തൻെറ കൈകൊണ്ടുതന്നെ ഇടിച്ചുതകർത്തിരിക്കുന്നു. ഇതിൽപരം അപമാനം ഇയാൾക്ക് വേറെന്താണുവേണ്ടത്?'' (തബ്‌ലീഗെ രിസാലത്ത് വാല്യം 6. ഭാ. 109) പിന്നെയുള്ളത് കോടതി നിർദ്ദേശപ്രകാരം ഹസ്റത്ത് അഹ്മദ് (അ) പ്രസ്തുത കരാർപത്രത്തിൽ ഒപ്പിട്ടുകൊടുത്ത പ്രശ്നമാണ്.

ഹസ്റത്ത് അഹ്മദ് (അ) ആരേയും കാഫിറെന്നും കള്ളാബെന്നും മുൻകൂറായി ഒരിക്കലും പറഞ്ഞിരുന്നില്ല. ആ പുണ്യാത്മാവിൻെറ പേനയിൽനിന്നു ഏതെങ്കിലും കഠിനപദങ്ങൾ വന്നിട്ടുണ്ടെങ്കിൽതന്നെ അത് ഒരു പ്രതിരോധനടപടിയെന്നനിലയിൽ മാത്രമായിരുന്നു.

ഹ: അഹ്മദ് (അ) പറയുന്നു.

''ഇക്കൂട്ടർ നമ്മെ ആദ്യം സംബോധനം ചെയ്യാത്തിടത്തോളം നാം ഇവരെ സംബോധനം ചെയ്യാൻതന്നെ ഇച്ഛിച്ചിരുന്നില്ലെന്ന് അഞ്ചാമെ ആഥം എന്ന ഗ്രന്ഥത്തിൽ ആദ്യംതന്നെ നാം എഴുതിയിരുന്നു. ഇവരുടെ പേരെടുക്കുന്നത്തന്നെ നാം അങ്ങേയററം വെറുക്കുന്ന സ്ഥിതിക്ക് ഇവരെക്കുറിച്ച് പ്രവചനങ്ങൾതന്നെ ചെയ്തുകൊണ്ട് ഇവർക്ക് എന്തിനും നാം സ്ഥാനമാനങ്ങൾ കൊടുക്കണം. മൂന്നു

വിവിധ മതവിഭാഗങ്ങളെക്കുറിച്ച് മൂന്നുതരത്തിലുള്ള പ്രവചനങ്ങൾ ചെയ്യുക എന്നതായിരുന്നു നമ്മുടെ ഉദ്ദേശ്യം. ആ ഉദ്ദേശ്യം പൂർത്തിയായി. അതിനുശേഷം ഇവരുടെ മരണത്തെക്കുറിച്ചും ഇവർക്കുണ്ടാകാൻ പോകുന്ന അപമാനത്തെക്കുറിച്ചും പ്രവചനങ്ങൾ ചെയ്യേണ്ട ആവശ്യം ഇനി നമുക്കില്ല. ഇത്തരത്തിലുള്ള ഇൽഹാമുകളും പ്രവചനങ്ങളും പ്രസിദ്ധീകരിക്കുന്നതിൽനിന്നു് നമ്മെ തടഞ്ഞിരിക്കുന്നതിനെക്കുറിച്ച് പറയാനുള്ളത്, ഇത് 'ലഅ്നത്തുല്ലാഹി അലൽ കാദിബീൻ' എന്ന പ്രവചനവുമായി ബന്ധപ്പെട്ടവരെ സംബന്ധിച്ചാണ് എന്നുതന്നെ. പ്രസ്തുത കേസ്സിനു ശേഷവും നാം ധാരാളം പ്രവചനങ്ങൾ പ്രസിദ്ധീകരിച്ചു. ചുരുക്കത്തിൽ ഒന്നു മറിയാത്തവർക്കിടയിൽ ഇക്കൂട്ടർ വളരെ മോശമായ രീതിയിൽ കള്ളം പരത്തിക്കൊണ്ടിരിക്കുന്നു.'' (തബ്ലീറഗ രിസാലത്ത് വാള്യം. 6)

ഇതിനു ശേഷവും ഹസ്റത്ത് അഹ്മദ് (അ) തനിക്കു ലഭിച്ച ദിവ്യ സന്ദേശങ്ങൾ ലോകത്തിൻെറ നാനാഭാഗങ്ങളിലും എത്തിച്ചു കൊണ്ടിരുന്നു. 1898ൽ തന്നെ അദ്ദേഹം 6 ഗ്രന്ഥങ്ങൾ രചിച്ച് തൻെറ ആഗമനോദ്ദേശ്യവും അതിൽ തനിക്കു ലഭിച്ച അതിമഹത്തായ വിജയവും വിശദീകരിച്ചു. 1898നു ശേഷം 1908 വരെ ആ പുണ്യാത്മാവ് നാല്പത്തിനാലിലധികം മഹൽ ഗ്രന്ഥങ്ങൾ രചിച്ചു; ധാരാളം വിജ്ഞാപനങ്ങൾ ഇതിനു പുറമെയാണ്.

പ്രസ്തുത കേസ്സ് തള്ളിക്കൊണ്ട് മജിസ്ട്രേട്ട് ഹസ്റത്ത് മസീഹ് മൗഊദിനോട് 'മുഹമ്മദ് ഹുസയ്നും അ

യാളുടെ അനുയായികളും താങ്കളെക്കുറിച്ച് ചെയ്ത ഏററവും നിന്ദ്യവും നീചവുമായ അസഭ്യവാക്കുകളുടെ പേരിൽ താങ്കൾക്ക് അവക്കെതിരെ മാനനഷ്ടക്കേസ്സ് കൊടുക്കാമായിരുന്നെന്നും ഇപ്പോഴും താങ്കളുടെ ഈ അവകാശം സുരക്ഷിതമാണെന്നും പറഞ്ഞു.

ഇതാണ് നടന്ന സംഭവം. ഇതിനെയാണ് ഇശാഅത്തുകാരൻ വളച്ചൊടിച്ചിരിക്കുന്നത്. മാത്രമല്ല അയാൾ തൻെറ ഖാദിയാനിസം—ഒരു സമഗ്രപഠനം എന്ന പുസ്തകം അവസാനിപ്പിക്കുന്നത് താഴെ കൊടുക്കുന്ന ഒരു കുറിപ്പോടു കൂടിയാണ്.

“അറേബ്യായുടെ ഭരണാധികാരവും സുന്ദരിയായ ഭാര്യയും ഇഷ്ടാനുസരണം സ്വർണവും വാഗ്ദത്തം ചെയ്തുകൊണ്ട് തൻെറ നൂതനമതത്തെ ഉപേക്ഷിക്കുവാൻ ഖുറൈഷികൾ നിർബന്ധിച്ചപ്പോൾ എൻെറ വലതു കയ്യിൽ സൂര്യനെയും ഇടതു കയ്യിൽ ചന്ദ്രനെയും വെച്ചുതന്നാൽപോലും എൻെറ ദൌത്യനിർവഹണത്തിൽനിന്നു് ഞാൻ പിൻതിരിയുകയില്ലെന്നു് പ്രഖ്യാപിച്ച മഹാനായ തിരുമേനി (സ) യുടെ ശിഷ്യ പ്രവാചകത്വവും രണ്ടാം നിയോഗവും അവകാശപ്പെടുന്ന പ്രവാചകത്വവാദി, “മനുഷ്യപുത്രാ! എൻെറ വായിൽനിന്നു വചനം കേട്ട് എൻെറ നാമത്തിൽ നീ അവരെ കേൾപ്പിക്കു, എന്ന ദൈവ കല്പനയനുസരിച്ച് തൻെറ ദൌത്യ നിർവഹണത്തിനിടയിൽ മുൾക്കിരീടം ചൂടേണ്ടിവന്ന ഈസാ(അ)യുടെ സാദൃശ്യവും രണ്ടാം നിയമനവും അവകാശപ്പെടുന്ന മസീഹ്‌വാദി, തനിക്കു ലഭിച്ച ദിവ്യ സന്ദേശങ്ങൾ തിരിച്ചയക്കുന്നു; അവ പ്രസിദ്ധീകരിക്കാൻ ജില്ലാമജിസ്ട്രേട്ടിൻെറ അനുമതി ലഭിച്ചില്ലെന്ന കുറിപ്പോടുകൂടി!” (ഭാഗം 275)

ആത്മീയാന്ധത ബാധിച്ച അവിവേകിയായ ഒരു അവിശ്വാസിയുടെ പൈശാചികമായ പരിഹാസത്തിന്റെ സ്വരമാണ് ഇതിൽ മുഴങ്ങുന്നത്. തിരുനബി മുഹമ്മദു മുസ്തഫാ (സ) നൽകിയ ദൈവിക സുവിശേഷങ്ങളനുസരിച്ച് കൃത്യസമയത്ത് അവതരിച്ച വാഗ്ദത്ത മസീഹ് മുഖേന വെളിപ്പെട്ട ദിവ്യ ദൃഷ്ടാന്തങ്ങൾ, എന്റെ അഹന്തയും പൈശാചികത്വവും അംഗീകരിക്കാൻ അനുവദിക്കുന്നില്ല എന്ന കുറിപ്പോടെ, ധിക്കാരപൂർവം തിരസ്ക്കരിച്ചു കൊണ്ടാണ് അയാളീ ധാർഷ്ട്യത്തിനു മുതിർന്നിരിക്കുന്നത്. പ്രവാചകൻമാരുടെ ചില നടപടികളിലന്തർഭവിച്ചിരിക്കുന്ന ദിവ്യരഹസ്യങ്ങൾ അയാളുടെ ദജ്ജാലീ ദൃഷ്ടികൾക്ക് ഒരിക്കലും കണ്ടെത്താനാവുകയില്ല. എന്നു മാത്രമല്ല ആക്ഷേപാർഹമായി തോന്നുകയും ചെയ്യും.

ഹുദയ്ബിയായിൽ വെച്ച് ശത്രുക്കളുടെ ആവശ്യങ്ങൾക്കെല്ലാം വഴങ്ങിക്കൊടുത്തുകൊണ്ടുള്ള ഒരു കരാറിൽ പ്രവാചക പ്രഭുവായ നബിതിരുമേനി (സ) ഏർപ്പെട്ടതിനെക്കുറിച്ച് മുമ്പൊരിടത്ത് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അല്ലാഹുവിന്റെ തിരുനാമത്തോടൊപ്പം ചേർത്ത 'അർറഹ്മാനിർ റഹീം' എന്ന വിശേഷണം ഒഴിവാക്കണമെന്നു ശത്രുക്കൾ ആവശ്യപ്പെട്ടപ്പോൾ തിരുനബി (സ) അതൊഴിവാക്കുകയുണ്ടായി. മുഹമ്മദ് റസൂലുല്ലാഹ് എന്നതിലെ റസൂലുല്ലാഹ് എന്ന പദം ഒഴിവാക്കണമെന്ന് പറഞ്ഞപ്പോൾ അതിനും തിരുനബി (സ) സന്നദ്ധനായി. അങ്ങനെ ചെയ്യുന്നതിൽ തിരുനബി (സ) യാതൊരപാകതയും കാണുകയുണ്ടായില്ല. ഇങ്ങനെ ശത്രുക്കളുടെ ആവശ്യങ്ങൾക്കെല്ലാം വഴങ്ങിക്കൊടുക്കുന്നതിൽ ഉന്നതരായ

പല സഹാബികൾക്കും അപമാനഭാരവും പരാജയബോധവും ഉണ്ടാകാതിരുന്നില്ല. സത്യവിശ്വാസത്തിന്റെ സർവോൽകൃഷ്ടതകളും തികഞ്ഞ ഉമർ ഖത്താബ് (റ) ''അങ്ങ് സത്യപ്രവാചകനല്ലേ പിന്നെന്തിനീ അപമാനകരമായ കരാർ' എന്ന് ആവലാതിപ്പെടുകപോലുമുണ്ടായി. എന്നാലും നിരവധി സത്യദൃഷ്ടാന്തങ്ങളിലൂടെ തിരുനബി (സ) സത്യപ്രവാചകനാണെന്നും അദ്ദേഹം അല്ലാഹുവിന്റെ അഭീഷ്ടത്തിന്നു വിരുദ്ധമായി ഒന്നും പ്രവർത്തിക്കുകയില്ലെന്നും പൂർണ്ണ ബോധ്യമുണ്ടായിരുന്ന പുണ്യസഹാബത്ത് തിരുമേനി (സ)യിൽ യാതൊരു സത്യഭംഗവും കണ്ടില്ല. തിരുമേനിയുടെ നടപടി അവർ സർവാത്മനാ അംഗീകരിക്കുകയും ചെയ്തു.

ഇപ്രകാരം തന്നെ നിരവധി സത്യദൃഷ്ടാന്തങ്ങളിലൂടെ അല്ലാഹുവിന്റെ സത്യദൂതനാണെന്നു തെളിഞ്ഞുകഴിഞ്ഞ ഹസ്റത്ത് അഹ്മദ് (അ) മേൽ പ്രകാരം ഒരു കരാറിൽ ഏർപ്പെട്ടതിൽ യാതൊരപാകതയും ഇല്ല. അദ്ദേഹത്തെ സത്യപ്പെടുത്തുന്ന ദൃഷ്ടാന്തങ്ങൾ അദ്ദേഹത്തിന്റെ ഈ പ്രവൃത്തിയെ സാധൂകരിക്കുകയാണ് ചെയ്യുന്നത്.

ഹസ്റത്ത് അഹ്മദ് (അ) പ്രസ്തുത കേസ്സിനെ സംബന്ധിച്ചു താൻ നിരപരാധിയായി വിട്ടയക്കപ്പെടുമെന്നും, ''അക്രമി ദ്രോഹപ്രവൃത്തിയിൽനിന്നു തടയപ്പെടു''മെന്നും ''ദ്രോഹി തന്റെ കൈ മുറിക്കു''മെന്നും മററും കേസ്സിന്നു രണ്ടു മൂന്നു ദിവസം മുമ്പ് പ്രസിദ്ധീകരിച്ച ''ഹഖീഖത്തുൽ മഹ്ദീ'' എന്ന ഗ്രന്ഥത്തിൽ ചേർത്തിരുന്ന പ്രവചനങ്ങൾ പൂർത്തിയാവുകയുണ്ടായി. ശത്രുമുഖ്യനായ മൗലവി മുഹമ്മദ് ഹുസയ്ൻ ബട്ടാലവി കരാറിൽ ഒപ്പുവെക്കേണ്ടിവന്നതോടെയാണ് അതു സംഭവിച്ചത്. തട

വസരത്തിൽ ഹൈക്കോർട്ടുവക്കീലൻമാർ പ്രസ്തുത ഗ്രന്ഥം വായിച്ച് അത്ഭുതപരതന്ത്രരാവുകയും അവരിൽ മി. ബ്രൗൺ ഹസ്റത്ത് അഹ്മദിനെ സന്ദർശിച്ച് പ്രവചനം പൂർത്തിയായതിൽ പ്രത്യേകം അഭിനന്ദനങ്ങൾ അറിയിക്കുകയുമുണ്ടായി. ഇങ്ങനെ ആ ദിവ്യാത്മാവിൻെറ പ്രവചനങ്ങൾ പൂർത്തിയാക്കിക്കൊണ്ട് അദ്ദേഹത്തിൻെറ സത്യത അല്ലാഹ് വെളിപ്പെടുത്തിയെന്നതുതന്നെ അദ്ദേഹം ആ കരാറിൽ ഏർപ്പെട്ടത് അപാകതയല്ലെന്നതിനു മതിയായ ദിവ്യ ദൃഷ്ടാന്തമാകുന്നു.

ഇനി പ്രസ്തുത കരാർ അദ്ദേഹത്തിൻെറ ദൗത്യ നിർവഹണത്തിൽ എന്തെങ്കിലും പ്രതിബന്ധം സൃഷ്ടിക്കുകയുണ്ടായോ എന്നാണു നോക്കേണ്ടത്. അദ്ദേഹത്തിൻെറ ദൗത്യ നിർവഹണത്തിൽ അതൊരിക്കലും തടസ്സമായില്ല. പ്രത്യുത അദ്ദേഹം തൻെറ ദൗത്യത്തിൽ തികച്ചും വിജയശ്രീലാളിതനായി ഭവിക്കുകയാണ് ചെയ്തത്.

അവസാനകാലംവരെ ലോകത്തിൻെറ നാനാകോണുകളിലും ഇസ്ലാമിൻെറ അതിമഹത്തായ സന്ദേശത്തേയും വിശുദ്ധ ഖുർആൻെറ നിസ്തുല്യമായ അധ്യാപനത്തേയും എത്തിക്കുവാനായി അഹ്മദിയ്യാ ഖിലാഫത്തിൻെറ നേതൃത്വത്തിൽ ഒരാത്മീയ ജമാഅത്ത് പ്രവർത്തിക്കുകയും ജമാഅത്ത് ഇന്നു ലോകത്തിൻെറ ഓണംകേറാമൂലകളിൽകൂടി ആ പുണ്യാത്മാവിൻെറ ദൗത്യം എത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന അത്ഭുതകരമായ ദൃശ്യം, കണ്ണടച്ചിരുട്ടാക്കുന്ന ഈ കൂപ മണ്ഡൂപങ്ങൾക്ക് കാണാനുള്ള ഭാഗ്യമുണ്ടായില്ല, എന്നു മാത്രമേ ഇവിടെ പറയുന്നുള്ളൂ. ഇത്തരക്കാരെക്കുറിച്ചാണ് അല്ലാഹു

صم بكم عمى فهم لا يرجعون

അവർ ബധിരരും മൂകരും അന്ധരുമാണെന്നും (സത്യത്തി ലേക്ക്) അവർക്ക് തിരിച്ചുവരാൻ സാധിക്കുകയില്ലെന്നും (ബഖ്റ)

فاغشينٰهم فهم لا يبصرون

സത്യത്തേയും യാഥാർഥ്യത്തേയും കാണാൻ സാധിക്കാത്ത വിധം നാം അവരെ(അവരുടെബുദ്ധിയേയും കണ്ണുകളേയും) മറച്ചിരിക്കുന്നുവെന്നും (യാസീൻ) വിശുദ്ധഖുർആനിൽ പ്രസ്താവിച്ചിരിക്കുന്നത്. അല്ലാഹ മറ്റൊരിടത്തിൽ

لهم قلوب لا يفقهون بها ولهم اعين لا يبصرون بها ولهم

آذان لا يسمعون بها اولئك كالانعام بل هم اضل اولئك

هم الغافلون

അവർക്കു ഹൃദയങ്ങളുണ്ടെങ്കിലും അവർ ഗ്രഹിക്കുന്നില്ല അവർക്ക് കണ്ണുകളുണ്ടെങ്കിലും അവർ കാണുന്നില്ല അവർക്ക് കാതുകളുണ്ടെങ്കിലും അവർ കേൾക്കുന്നില്ല. അവർ കാലികളെപ്പോലെയാണ്. അല്ല ! അവർ അതിനേക്കാൾ അധികം പിഴച്ചു പോയിരിക്കുന്നു. അവരാണ് (സത്യത്തെ, ദിവ്യസന്ദേശത്തെ) അവഗണിച്ചു കളയുന്നവർ (7: 180) എന്നു പറഞ്ഞതും മററാരെക്കുറിച്ചുമല്ല!

ആക്ഷേപകനെപ്പോലുള്ള സത്യനിഷേധികളുടെ ആക്രോശമനുസരിച്ചായിരുന്നുവല്ലൊ ഹസ്റത്ത് ഈസാ നബി (അ)യെ യഹൂദകോടതി കുരിശു മരണത്തിനു വിധിച്ചത്. അദ്ദേഹത്തെ കുരിശിൽ തറയ്ക്കാൻ അവർക്കു കഴിഞ്ഞെങ്കിലും അപമാനകരമായ ആ ശാപമരണത്തിൽനിന്നു അല്ലാഹ അദ്ദേഹത്തെ അത്ഭുതകരമായി രക്ഷപ്പെടുത്തുകയുണ്ടായി. എന്നാൽ ഈസാ (അ)യെ പിടിക്കാ

നായി യഹൂദൻമാർ ഉദ്യമിച്ചപ്പോരം അല്ലാഹ അദ്ദേഹ ത്തെ ഉടലോടെ ആകാശത്തേക്കുയർത്തി രക്ഷപ്പെടുത്തി യെന്നാണ് ആക്ഷേപകനടക്കം ഭൂരിപക്ഷ മുസ്ലിംകരം വിശ്വസിക്കുന്നത്. അപ്പോരം പിന്നെ ''ദൗത്യനിർവഹ ണത്തിനിടയിൽ മുരംക്കിരീടം ചൂടേണ്ടിവന്ന ഈസാ നബിയെക്കുറിച്ചു പറയാൻ ആക്ഷേപകന്നെന്താണവകാ ശം? വാസ്തവത്തിൽ ഭൂരിപക്ഷവിശ്വാസത്തെ പരോക്ഷ മായി തള്ളിപ്പറഞ്ഞുകൊണ്ട് ഹസ്റത്ത് അഹ്മദ് (അ) പഠിപ്പിച്ച ഖുർആനിക വിശ്വാസത്തെ അംഗീകരിക്കുക യാണ് അയാരം ചെയ്തിരിക്കുന്നത്. എന്നിട്ട് ആ പു ണ്യാത്മാവിനെ കരിതേക്കാനുള്ള കുത്സിത ശ്രമത്തിനും മുതിർന്നിരിക്കുന്നു.'' കർത്താവേ ഇവർ ചെയ്യുന്നതെന്താ ണെന്ന് ഇവർ അറിയുന്നില്ല എന്ന് ഹസ്റത്ത് ഈസാ (അ) പറഞ്ഞത് ഇവിടെ അന്വർത്ഥമാകുന്നു.

തിരുനബി (സ) പതിമൂന്നു വർഷക്കാലത്തെ പ്ര ബോധനവൃത്തികരം ഫലശൂന്യമാണെന്നു കണ്ട് ഖഡ്ഗം കൈയിലെടുത്തപ്പോരം എല്ലാവരും ഇസ്ലാമിന്നു കീഴ്പ്പെടുകയുണ്ടായി എന്നു എഴുതിപ്പിടിപ്പിച്ചുകൊണ്ട് തിരുനബി (സ) യെ പാശ്ചാത്യവിമർശകർക്ക് ഒററി ക്കൊടുക്കുകയും വാഗ്ദത്ത മസീഹ് അവതരിക്കുമ്പോരം നബിയായിരിക്കുകയില്ല റിട്ടയേഡ് പ്രസിഡണ്ടിനെപ്പോ ലെയായിരിക്കും എന്നു സിദ്ധാന്തിച്ചുകൊണ്ട് ഹസ്റ ത്ത് ഈസാ നബി (അ) നബിയല്ല എന്ന യഹൂദ വിശ്വാ സത്തെ ഇക്കാലത്ത് ഏററുപാടുകയും ചെയ്ത മുല്ലാ മൗ ദൂദിയുടെ ''ആശയസമ്പത്തി''ൽനിന്നു ''നിത്യവൃത്തി'' കഴിക്കുന്ന ആക്ഷേപകന്നു തിരുനബി (സ)യുടെയും ഈ സാനബി (അ)യുടെയും നിശ്ചയദാർഢ്യത്തെ ഉദ്ധരി ക്കാൻതന്നെ എന്തുണ്ട് അർഹത?

ദിവ്യ ദൗത്യം പ്രഖ്യാപിക്കുന്നതിലും പ്രബോധിക്കുന്നതിലും ഹസ്റത്ത് അഹ്മദ് (അ) ഒരിക്കലും ഭീരുവായിരുന്നില്ല. തിരുനബി (സ) യെ നിന്ദ്യമായി ആക്ഷേപിച്ചു കൊണ്ടിരുന്ന പണ്ഡിററ് ലേഖ്റാമിൻെറ മരണത്തെക്കുറിച്ച് ഹസ്റത്ത് അഹ്മദ് (അ) പ്രവചിച്ചതിൻവണ്ണംതന്നെ അതു സംഭവിച്ചപ്പോൾ ആര്യസമാജികൾ ഇളകിപ്പുറപ്പെടുകയും അദ്ദേഹത്തിൻെറ ജീവനു തന്നെ ഭീഷണിയുയർത്തിക്കൊണ്ട് ''മിർസയുടെ നാളുകൾ എണ്ണപ്പെട്ടു'' എന്നും മററും പത്രങ്ങളിൽ പ്രസിദ്ധീകരിക്കുകയും ചെയ്ത ഭയാനകമായ നാളുകളിൽപ്പോലും അദ്ദേഹം ലവലേശം ഭീരുത്വം കാണിച്ചില്ല. തൽസംബന്ധമായി മേലിൽ ഒന്നും പറയരുതെന്ന് ഗുണകാംക്ഷികൾ അദ്ദേഹത്തെ ഉപദേശിക്കുകപോലുമുണ്ടായി. എന്നാൽ ആ ദിവ്യ യോദ്ധാവ് ആര്യസമാജികളോടായി പ്രഖ്യാപിച്ചത്.

جس کی دعا سے آخر     لیکھو مرا تھا کٹ کر

ماتم پڑا تھا گھر گھر     وہ مرزا یہی ہے

ആരുടെ പ്രാർത്ഥനാ ഫലമായി ലേഖ്റാം വെട്ടേററു മരിക്കുകയും വീടുവീടാന്തരം ദുഃഖവിലാപങ്ങൾ മുഴങ്ങുകയും ചെയ്തുവോ ആ മിർസ ഞാൻ തന്നെയാണ് എന്നായിരുന്നു. ദൈവീകസഹായത്തിലും സംരക്ഷണത്തിലും അത്രമാത്രം അചഞ്ചല വിശ്വാസിയായിരുന്ന ആ പുണ്യാത്മാവിനെയാണ് ഒരു കരാറിൻെറ പേരിൽ അയോഗ്യനായി മുദ്രകുത്താൻ ഇശാഅത്തുകാരൻെറ ക്ഷുദ്രഹൃദയം വെമ്പൽ കൊള്ളുന്നത്.

# ഭയങ്കരമായ വ്യാജാരോപണം

ഇശാഅത്തുകാരൻ തൻെറ പെരുങ്കള്ളം തുടരുന്നു:

"മിർസാ സാഹിബിന്ന് തൻെറ വഹ്‌യുകളിലൂടെ വളരെയേറെ സാമ്പത്തികനേട്ടങ്ങൾ ഉണ്ടായിട്ടുണ്ടെന്നത് നിഷേധിച്ചുകൂടാ. തൻെറ മാസവരുമാനം പത്ത് രൂപ പോലും തികയാത്ത ഒരു കഷ്ടകാലത്തെപ്പററി അദ്ദേഹം ഹഖീഖത്തുൽ വഹ്‌യിൽ അനുസ്മരിക്കുന്നു. കുടുംബത്തിൻെറ സ്വത്തുക്കൾ കണ്ടുകെട്ടി എഴുന്നൂറുരൂപ വാർഷികപെൻഷൻ അനുവദിക്കുകയാണ് ബ്രിട്ടീഷു സർക്കാർ ചെയ്തത്. പിന്നീടത് നൂററെൺപതു രൂപയാക്കി കുറച്ചു. ഗുലാം ഖാദിറിൻെറ മരണത്തോടെ പെൻഷൻ പൂർണ്ണമായി നിർത്തൽ ചെയ്യപ്പെട്ടു മാസത്തിൽ പത്തു രൂപപോലും വരുമാനമില്ലാതെ കഷ്ടപ്പെടുമ്പോഴാണ് മോതിരം വിൽപ്പന തുടങ്ങിയതു്. അതിലൂടെ മൂന്നു ലക്ഷത്തോളം രൂപ സമ്പാദിച്ചുവെന്നു് മിർസാ സാഹിബ് അവകാശപ്പെടുന്നു. രാജകീയ ജീവിതം നയിക്കാൻ ചെറുപ്പന്നേയുള്ള മിർസായുടെ ആഗ്രഹം മസീഹ് വാദത്തോടെ അദ്ദേഹത്തിന്ന് സാധിച്ചു." (ഖാദിയാനിസം ഒരു സമഗ്ര പഠനം പേ: 62 മിർസാ ഖാദിയാനി പ്രവാചകനോ പേജ്. 67)

ഹസ്റത്ത് അഹ്മദ് (അ) ന്നു് ലഭിച്ച

اليس الله بكاف عبده

എന്ന ഇൽഹാം, മോതിരത്തിൽ കൊത്തി അത് വിൽപ്പന നടത്തി ലക്ഷങ്ങൾ സമ്പാദിച്ചു എന്നും അങ്ങനെ രാജകീയ ജീവിതം നയിച്ചുവെന്നുമുള്ള ഈ കുററാരോപണത്തിന്നു് ഒന്നാമതായി ഞങ്ങൾക്കു പറയാനുള്ള മറുപടി

لعنة الله على الكاذبين

ഇത്തരം ഭയങ്കരമായ കളവുപറയുന്നവരിൽ അല്ലാഹുവി ൻെറ ലഅ്നത്ത് ഉണ്ടാവട്ടെ എന്നാണ്.

ഇശാഅത്തുകാരൻ തൻെറ ഈ വ്യാജാരോപണത്തി ന്ന് ആധാരമാക്കിയിരിക്കുന്നത് ഹഖീഖത്തുൽ വഹ്‌യ് എന്ന ഗ്രന്ഥമാണ്. ആദ്യമായി, എന്താണ് ആ ഗ്രന്ഥ ത്തിൽ അദ്ദേഹം എഴുതിയിരിക്കുന്നതെന്നു നമുക്കു നോക്കാം.

അദ്ദേഹം പറയുന്നു.

''ഞാനിപ്പോൾ എഴുതിയതുപോലെ എൻെറ പിതാ വ് സൂര്യാസ്തമയത്തിനു ശേഷം വഫാത്താകുമെന്ന

( والسماء والطارق )

ദൈവീക വെളിപ്പാട് ലഭിച്ചപ്പോൾ എനിക്ക് എന്തെ ന്നില്ലാത്ത ദുഃഖമുണ്ടായി. കാരണം, ഞങ്ങളുടെ ജീവിതം അദ്ദേഹത്തിൻെറ ജീവിതത്തെ ആശ്രയിച്ചാണ് നിന്നി രുന്നത്. അദ്ദേഹത്തിന്നു ഗവർമ്മെണ്ടിൽനിന്നു ലഭിക്കു ന്ന പെൻഷൻ സംഖ്യയും മററു ആനുകൂല്യങ്ങളും അദ്ദേ ഹത്തിൻെറ ജീവിതവുമായി ബന്ധപ്പെട്ടുള്ളവയാണ്. അതുകൊണ്ട് അദ്ദേഹത്തിൻെറ കാലശേഷം എന്തുണ്ടാ കുമെന്ന ചിന്തക്ക് ഞാൻ അധീനനായിപ്പോയി. കഠി നമായ ഞെരുക്കം നിറഞ്ഞ നാളുകൾ ഇനി ഞങ്ങൾക്ക് തരണം ചെയ്യേണ്ടിവരുമെന്ന ഭയം എനിക്കുണ്ടായി. ഈ ചിന്തകൾ ഒരു വിദ്യുച്ഛക്തി പ്രസരണം കണക്കെ ഒരു സെക്കൻെറിനേക്കാളും കുറഞ്ഞ നേരത്തിൽ എൻെറ മനസ്സി ലൂടെ കടന്നപ്പോൾ പെട്ടെന്നെനിക്ക് അൽപ്പം മയക്കം വരികയും

اليس الله بكاف عبده

അല്ലാഹു തന്റെ ദാസന്നു് മതിയായവനല്ലേ—എന്ന രണ്ടാമത്തെ ഇൽഹാം ഉണ്ടാകുകയും ചെയ്തു. ഈ ദൈവീക വെളിപ്പാടിനാൽ എന്റെ മനസ്സിന്നു് ആർജവവും കരുത്തും ലഭിക്കുകയും കഠിനമായ വേദനതരുന്ന ഒരു മുറിവ് പെട്ടെന്നു് മരുന്നുകൊണ്ടു് സുഖപ്പെട്ട അനുഭൂതി ലഭിക്കുകയുമുണ്ടായി. വാസ്തവത്തിൽ ദൈവീക വെളിപാടുകളിൽ ഹൃദയത്തിനു് ശാന്തിയും സമാധാനവും പകരുന്ന ഒരു പ്രത്യേക ശക്'തി ഉണ്ടെന്നു് അനുഭവത്തിന്റെ വെളിച്ചത്തിൽ എനിക്കറിയാൻ കിഴഞ്ഞു. ഈ പ്രത്യേക ശക്തിക്കുള്ള കാരണം ദിവ്യവെളിപാടുകളിലുള്ള പരിപൂർണ വിശ്വാസമാണ്............

— اليس الله بكاف عبده —

എന്ന ഇൽഹാം ലഭിച്ചതും, അല്ലാഹു എന്നെ ഒരിക്കലും കൈവിടുകയില്ലെന്ന പരിപൂർണ വിശ്വാസം എന്നിൽ ഉദിച്ചു. അപ്പോഴുംതന്നെ, ഖാദിയാൻ നിവാസിയും ഇപ്പോഴും ജീവിച്ചിരിക്കുന്ന ദേഹവുമായ മലാവമൽ എന്ന പേരുള്ള ഒരു ഹിന്ദു ക്ഷത്രിയനെ വിളിച്ച് എല്ലാ വിവരങ്ങളും വിശദീകരിച്ച് കേൾപ്പിക്കുകയും ഹക്കീം മുഹമ്മദ് ശരീഫ് കാലാന്തരി മുഖേന പ്രസ്തുത ഇൽഹാം ഒരു മോതിരത്തിൽ കൊത്തിക്കൊണ്ടുവരാൻ എഴുതിക്കൊടുത്ത് അദ്ദേഹത്തെ അമൃതസറിലേക്ക് അയക്കുകയും ചെയ്തു. ഈ മഹത്തായ ഇൽഹാമിന്നു് പ്രസ്തുത ഹിന്ദുമത വിശ്വാസിയും മൗലവി മുഹമ്മദ് ശരീഫും സാക്ഷികളാവണമെന്ന ഉദ്ദേശ്യത്തോടെയാണ് ഞാൻ അവരെ തിരഞ്ഞെടുത്തത്. അങ്ങനെ 5 രൂപ ചെലവിൽ മൗലവി സാഹിബ് മുഖേന മോതിരം തയ്യാറായി എനിക്കുകിട്ടി.

ഇപ്പോഴും അതെന്റെ കൈവശമുണ്ട്……………ഞങ്ങളുടെ ജീവിതത്തിനുള്ള ഏകമാർഗം പിതാവിന്നു് ലഭിച്ചിരുന്ന ചുരുങ്ങിയ വരുമാനമായിരുന്നു. പുറത്തുള്ള ആർക്കുംതന്നെ എന്നെ പരിചയമുണ്ടായിരുന്നില്ല. ഞാൻ ഖാദിയാൻപോലുള്ള ഒരു കുഗ്രാമത്തിൽ ആരാലും അറിയപ്പെടാതെ ഏകാന്ത ജീവിതം നയിക്കുന്നവനായിരുന്നു. എന്നാൽ, അതിനുശേഷം അല്ലാഹു തന്റെ ദീർഘദർശനമനുസരിച്ച് ഒരു ലോകംതന്നെ എന്നിലേക്കടുപ്പിച്ചു. തുടർച്ചയായി സാമ്പത്തിക സഹായംതന്നു് അവനെന്നെ അനുഗ്രഹിച്ചുപോന്നു. അതിനു് നന്ദിരേഖപ്പെടുത്താൻ എനിക്കു വാക്കുകളില്ല. എന്റെ സാഹചര്യം വച്ചുനോക്കുമ്പോൾ മാസത്തിൽ 10 ക വരുമാനമുണ്ടാകുമെന്നുകൂടി എനിക്ക് നിശ്ചയമുണ്ടായിരുന്നില്ല. എന്നാൽ, പാവങ്ങളെ മണ്ണിൽനിന്നെഴുന്നേല്പിക്കുകയും അഹംഭാവികളെ മണ്ണോടു ചേർക്കുകയും ചെയ്യുന്ന അല്ലാഹു എന്നെ കൈപിടിച്ച് കരകയററി. ഇതുവരെ ഏകദേശം മൂന്നു ലക്ഷം രൂപ എനിക്കു ലഭിച്ചതായി ഉറപ്പായിട്ട് പറയാൻ സാധിക്കും; ഒരു പക്ഷേ, ഇതിൽ കൂടുതലുമാവാം. വർഷങ്ങളോളമായി മാസംതോറും 1500/- ക അതിഥികളുടെ ഭക്ഷണങ്ങൾക്കായി ലങ്കർഖാനയുടെ (ഭക്ഷണശാല) ചെലവും; മദ്റസ്സ, ഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണം മുതലായ ഇതരശാഖകളിലുള്ള ചെലവുകളും. ഇവയിൽനിന്നു് ഈ വരുമാനത്തെക്കുറിച്ച് അനുമാനിക്കാവുന്നതാണ്.

ചുരുക്കത്തിൽ

أليس الله بكاف عبده

എന്ന പ്രവചനം എത്രയും വ്യക്തമായും ശക്തിയോടും

മഹത്തമമായ നിലയിലും പുലർന്നിരിക്കുന്നു. ഇതു ഒരു കള്ളവാദിയുടെ പണിയാണോ? പൈശാചിക പ്രവണതകളുടെ ഫലമാണോ? അല്ല, ഒരിക്കലുമല്ല. ഏതൊരുവന്റെ കൈയിലാണോ ബഹുമാനവും അപമാനവും വിജയവും പരാജയവുമിരിക്കുന്നത്, ഇത് ആ അല്ലാഹുവിന്റെ പണിയാണ്. എന്റെ ഈ പ്രസ്താവനയിൽ സംശയമുള്ളവർ കഴിഞ്ഞ 20 വർഷക്കാലത്തെ തപാൽ രജിസ്റ്റർ ബുക്കുകളെടുത്തു നോക്കട്ടെ. ഈ കാലപരിധിക്കുള്ളിൽ എത്രമാത്രം വരുമാനമുണ്ടായിട്ടുണ്ടെന്നു് അപ്പോൾ മനസ്സിലാക്കാവുന്നതാണ്. ഇത് വെറും തപാൽവഴി ലഭിച്ച വരവാണ്. ഖാദിയാനിൽ നേരിട്ടുവന്നു് ആയിരക്കണക്കിൽ രൂപ തരുന്നവരുടെ കണക്ക് വേറെയുണ്ട്.''

(ഹഖീഖത്തുൽ വഹ്‌യ് 213-221)

ഇവിടെ ഹസ്റത്ത് അഹ്മദ്(അ) തനിക്കു ലഭിച്ച

اليس الله بكاف عبده

എന്ന ഇൽഹാമും, അതിനെ തുടർന്നു് അല്ലാഹുവിൽ നിന്നു ലഭിച്ച അതിമഹത്തായ അനുഗ്രഹങ്ങളുടെ പുലർച്ചയും സ്മരിച്ചുകൊണ്ട് തന്റെ സത്യത്തിനുള്ള സാക്ഷ്യങ്ങൾ എടുത്തുദ്ധരിച്ചിരിക്കുകയാണ്.

ഇതിന്നാണീ ഇശാഅത്തുകാരൻ ഹസ്റത്ത് അഹ്മദ്(അ) മോതിരക്കച്ചവടം നടത്തി ലക്ഷങ്ങൾ സമ്പാദിച്ചുവെന്നു പച്ചക്കള്ളം തട്ടിവിട്ട് ശാപഗ്രസ്തനായിത്തീർന്നിരിക്കുന്നത്.

ഹസ്റത്ത് അഹ്മദ്(അ) തന്റെ ഈ ഗ്രന്ഥത്തിൽ തനിക്കു ലഭിക്കുന്ന ഈ വരുമാനം ഏതെല്ലാം വിധത്തി

ലാണ് ചെലവഴിക്കുന്നതെന്ന വിശദീകരണവും നൽകി യിട്ടുണ്ട്. 20 വർഷങ്ങൾക്കകം ഏകദേശം മൂന്നു ലക്ഷം രൂപ തനിക്കു ലഭിച്ചുവെന്നു് അദ്ദേഹം പറയുന്നു. ഈ കണക്കനുസരിച്ച് നോക്കുമ്പോൾ മാസത്തിൽ ശരാശരി 1250 ക വരവുണ്ടാകുന്നു. ഇതിൽ നിന്നാണ് മാസംതോറും 1500 ക ഭക്ഷണ ശാലക്കുള്ള ചെലവുകളും പുസ്തക പ്രസിദ്ധീകരണവും മദ്റസാ നടത്തിപ്പും മററും നിർവഹിക്കപ്പെടുന്നതു്. പ്രസ്തുത ഹഖീഖത്തുൽ വഹ്‌യ് എന്ന ഗ്രന്ഥത്തിലുള്ള ഇത്തരം കാര്യങ്ങളെയൊക്കെ മറച്ചു പിടിച്ച് ആ മഹാത്മാവ് രാജകീയ ജീവിതം നയിച്ചുവെന്നു് ഈ മനുഷ്യൻ കളവുപറയുന്നു.

ലോകത്തവതരിച്ച പ്രവാചകൻമാരും മതപരിഷ്കർത്താക്കളും തങ്ങളുടെ ആഗമനോദ്ദേശ്യനിർവണത്തിന്നായി തങ്ങളുടെ അനുയായികളോടു ധനസഹായത്തിനാഹ്വാനം ചെയ്തിരുന്നതായി വിശുദ്ധഖുർആൻ അരുൾ ചെയ്യുന്നു. ദൈവമാർഗത്തിൽ ചെലവ് ചെയ്യുന്നത് സത്യവിശ്വാസികളുടെയും, ദൈവഭക്തരുടേയും അടയാളമായി വിശുദ്ധ ഖുർആൻ പല സ്ഥലങ്ങളിലും ഉൽഘോഷിക്കുന്നു.

ഹസ്റത്ത് നബി കരീം (സ) തിരുമേനിയും തൻെറ അനുയായികളോട് പല സന്ദർഭങ്ങളിലും ഇങ്ങനെ ധന സഹായമഭ്യർഥിച്ചിട്ടുണ്ട്. എന്നു മാത്രമല്ല ഇത്തരം ധന സഹായം മുഖേന സ്വർഗം ലഭിക്കുന്നതാണെന്നു് വാഗ്ദത്തം ചെയ്തിരിക്കുന്നു. വിശുദ്ധഖുർആൻ പറയുന്നു.

ان الله اشترى من المؤمنين انفسهم واموالهم بان لهم الجنة

അല്ലാഹു സത്യവിശ്വാസികളോട് സ്വർഗ്ഗത്തിനുപകരമായി അവരുടെ ജീവനേയും ധനത്തേയും വിലക്കു വാ

ങ്ങിയിരിക്കുന്നു. (9 : 111) ഇസ്ലാമിലുള്ള സക്കാത്ത് സദഖഃ മുതലായ കടമകളും സമ്പ്രദായങ്ങളും അതിനുള്ള ഉദാഹരണമാണ്.

ഹസ്റത്ത് നബി (സ) തിരുമേനിയുടെ കാലത്തും ചില കപടവിശ്വാസികൾ ഈ ധനസഹായാഭ്യർഥന ക്കെതിരെ പല ആക്ഷേപങ്ങളും പരിഹാസങ്ങളും ചെയ്തതായി വിശുദ്ധ ഖുർആൻതന്നെ ചൂണ്ടിക്കാണിക്കുന്നു. അല്ലാഹുവിന്നു പണത്തിൻെറ ആവശ്യമെന്ത്? അവനെന്താ ഫഖീറാണോ? സ്വർഗത്തിൻെറ പ്രത്യാശ കാണിച്ചുകൊണ്ട് അനുയായികളോട് മുഹമ്മദ് പണം ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്നു എന്നൊക്കെ അവർ ആക്ഷേപിച്ചു. ഇന്നു അതേതരത്തിലുള്ള ആക്ഷേപങ്ങളാണ് ഇശാഅത്തുകാരനും ഉന്നയിക്കുന്നത്.

ഹസ്റത്ത് നബി (സ) തിരുമേനിയുടെ ജീവിതകാലത്ത് ശത്രുക്കളിൽ നിന്നു പിടിച്ചെടുത്ത മുതലുകൾ വിതരണം ചെയ്യുന്ന കാര്യത്തിൽ നബി (സ) തിരുമേനി അന്യായം ചെയ്തിരുന്നതായി അദ്ദേഹത്തെ വിശ്വസിച്ചവരെന്ന് അവകാശപ്പെട്ട ചിലർ ആക്ഷേപം ഉന്നയിച്ചിരുന്നതായി ഹദീസുകൾ പറയുന്നു. ഹുനയ്ൻ യുദ്ധത്തിൽ പിടിച്ചെടുത്ത മുതലുകൾ നബി (സ) തിരുമേനി മക്കക്കാരിൽ പുതുതായി ഇസ്ലാം മതം സ്വീകരിച്ചവർക്ക് വിതരണം ചെയ്യുകയും അൻസാറുകൾക്ക് ഒന്നും ലഭിക്കാതിരിക്കുകയും ചെയ്തപ്പോൾ മദീനാ നിവാസികളായ ചില ബലഹീനർ നബി (സ) തിരുമേനിയെക്കുറിച്ച് 'അദ്ദേഹം ഞങ്ങളെ അവഗണിച്ചുകൊണ്ട് ഖുറയ്ശികൾക്ക് മുതലുകൾ പങ്കിട്ടുകൊടുക്കുകയാണ് ചെയ്യുന്നതെന്നും, എന്നാൽ ഞങ്ങളുടെ വാളുകളിൽ ഇതുവരെ രക്തം ഉ

ണങ്ങിയിട്ടില്ലെന്നും പറഞ്ഞു. മററൊരു രിവായത്തിൽ ഏതെങ്കിലും സങ്കടഘട്ടം വരുമ്പോൾ നബി ഞങ്ങളെ വിളിക്കുന്നു; എന്നാൽ, യുദ്ധത്തിൽ പിടിച്ചെടുക്കുന്ന ധനവും മുതലുകളും മററുള്ളവർക്ക് കൊടുക്കുന്നുവെന്നും ആക്ഷേപിച്ചതായി കാണുന്നു. ഇതുകേട്ട് നീതിയുടെ ഉറവിടമായ ആ നബി കരീം (സ) അങ്ങേയററം വ്യസനിക്കുകയും തൻെറ നീരസത്തെയും വെറുപ്പിനെയും പ്രകടിപ്പിച്ച്കൊണ്ട് അതിനുള്ള കാരണം വ്യക്തമാക്കുകയും ചെയ്തു. (ഫത്ഹുൽ ബാരി, ശറഹ്ബുഖാരി വാ: 8 ഭാ. 40).

ഹസ്റത്ത് നബി (സ) തിരുമേനി ഒരിക്കൽ പണം പങ്കിട്ടപ്പോൾ ഒരാൾ

ان هذه لقسمة ما اريد بها وجه الله

ഈ വിതരണത്തിൽ ദൈവപ്രീതിയെ കണക്കിലെടുത്തില്ലായെന്നാക്ഷേപിച്ചു. ഇതറിഞ്ഞ ആ മഹാത്മാവ് വളരെ വ്യാകുലചിത്തനാവുകയും തൻെറ വേദന പ്രകടിപ്പിക്കുകയും അത് മുഖത്ത് വ്യക്തമായി പ്രകടമാവുകയും ചെയ്തു. (ബുഖാരി വാല്യം 2. അധ്യായം ബദഉൽ ഖൽഖ്)

ഇങ്ങനെ പണസംബന്ധമായ കാര്യങ്ങളിൽ അടിസ്ഥാന രഹിതമായ ആക്ഷേപങ്ങൾ ഹസ്റത്ത് നബി (സ) തിരുമേനിയുടെ കാലത്തും കപടവിശ്വാസികളും നയവഞ്ചകരും ഉന്നയിച്ചിരുന്നു. അപ്രകാരംതന്നെ സഹാബാക്കളുടെ ആരംഭകാലഘട്ടവും പിന്നീടുള്ള കാലഘട്ടവും തട്ടിച്ചുനോക്കിക്കൊണ്ട് മുനാഫിഖുകൾ നിഷ്ഠൂരമായ ആക്ഷേപശരങ്ങൾ തൊടുത്തുവിട്ടിട്ടുണ്ട്. ചുരുക്കത്തിൽ എല്ലാ പ്രവാചകൻമാരുടെ കാലഘട്ടത്തിലു

ള്ള കപട വിശ്വാസികളും അവിശ്വാസികളും ഇത്തരം ആക്ഷേപങ്ങൾ ഉന്നയിക്കാറുണ്ടെന്ന് മതചരിത്രത്തിൽ കാണുന്നു.

ഇതേപ്രകാരംതന്നെ മിർസാ സാഹിബും അദ്ദേഹത്തിൻെറ ഖലീഫമാരും ജനങ്ങളിൽ നിന്നു പണം പിരിച്ച് ദുർവ്യയം ചെയ്യുന്നുവെന്നും 'രാജകീയ' ജീവിതം നയിക്കുന്നുവെന്നും ജമാഅത്തിൻെറ വ്യവസ്ഥയിൽനിന്നു പുറത്താക്കപ്പെട്ട ചില മുനാഫിഖുകളുടേയും അവിശ്വാസികളുടേയും ചുവട് പിടിച്ചുകൊണ്ട് വാദിക്കുകവഴി ഇശാഅത്തുകാരൻ പ്രവാചകൻമാക്കെതിരിൽ വിശിഷ്യാ ഹസ്റത്ത് മുഹമ്മദു മുസ്തഫാ (സ) തിരുമേനിക്കെതിരിൽ ഇതേ രീതിയിൽ ആക്ഷേപശരങ്ങൾ തൊടുത്തുവിട്ടിരുന്ന മുനാഫിഖീങ്ങളുടെ യഥാർഥ കൂട്ടുകാരനായിത്തീർന്നിരിക്കുന്നു. ഈ ഇശാഅത്തുകാരൻ ഹസ്റത്ത് നബികരീം (സ) തിരുമേനിയുടെ കാലത്താണുണ്ടായിരുന്നതെങ്കിൽ തീർച്ചയായും പ്രസ്തുത മുനാഫിഖീങ്ങളിൽ മുഖ്യസ്ഥാനം കരസ്ഥമാക്കുമായിരുന്നു എന്നു കരുതുന്നതിൽ തെററില്ല.

വാസ്തവത്തിൽ ഇന്നു മുസ്ലിം സമുദായത്തിന് ആഗോളാടിസ്ഥാനത്തിൽ വർത്തിക്കുന്ന കേന്ദ്രമോ ഖിലാഫത്തോ ബയ്ത്തുൽ മാലോ ഇല്ലതന്നെ. ചൻദ പിരിവിന്റെ യഥാർത്ഥ രീതിയിൽ ഒരു സംവിധാനത്തിൻെറ അടിസ്ഥാനത്തിൽ വരവ് ചെലവ് കണക്കുവെച്ച് കൊണ്ടുള്ള ഒരേർപാടുമില്ല. ചില ആലിംകളും ജമാഅത്തുകളും പ്രസ്ഥാനങ്ങളും പാമരജനങ്ങളെ വഞ്ചിച്ച് പണപ്പിരിവ് നടത്തുകയും അത് ചിലർ സ്വന്തം കീശവീർപ്പിക്കാനും സ്വത്ത് ശേഖരിക്കാനും വിനിയോഗിക്കുകയും ചെയ്യുന്നുവെന്നത് പരസ്യമായ രഹസ്യമാണല്ലോ.

ഉദാഹരണമെന്നോണം ഇശാഅത്തുകാരന്റെ മാര്ഗ്ഗദര്ശകനും ആത്മീയഗുരുവുമായ മൗലവി മന്സൂര് അഹ്മദ് ചിന്‍യോട്ടിയെക്കുറിച്ചുള്ള ഒരു നഖചിത്രം ഇവിടെ ചേര്ക്കുന്നു.

'കള്ളം അയാളുടെ മിഷനും വഞ്ചന അയാളുടെ തൊഴിലും' എന്ന ശീര്ഷകത്തില്‍ ലണ്ടനില്‍ നിന്നു പുറപ്പെടുന്ന 'മില്ലത്ത്' എന്ന പത്രം പറയുന്നു:

''മൗലവി മന്സൂര് അഹ്മദ് ചിന്‍യോട്ടി ഖതമുന്നുബുവ്വത്തിന്റെ പേരു ഉപയോഗപ്പെടുത്തിക്കൊണ്ട് ജനങ്ങളില്‍നിന്നു വോട്ടു വാങ്ങി പഞ്ചാബ് അസംബ്ലിയില്‍ ചെന്നതിനുശേഷം ചെയ്ത നിന്ദ്യമായ നടപടികളാല്‍ മുഴുവന്‍ മുസ്‌ലിം സമുദായത്തിന്റേയും അവഹേളനങ്ങള്‍ക്കു പാത്രമായിരിക്കുകയാണ്. ഈ മനുഷ്യന്‍ മതത്തിന്റെ പേരും പറഞ്ഞ് ജനങ്ങളെ വഞ്ചിച്ചുകൊണ്ടിരിക്കുന്നു. ഫത്‌വാ കൊടുക്കലാണ് ഇയാളുടെ മിഷന്‍. ജനങ്ങളോടു കാണിച്ചു വരുന്ന വഞ്ചനാത്മകമായ ഇത്തരം പ്രവര്ത്തനങ്ങളെ ഇനി ഞങ്ങള്‍ ഒരിക്കലും അനുവദിക്കുന്നതല്ല. കള്ളം ഇയാളുടെ മിഷനും വഞ്ചന ഇയാളുടെ തൊഴിലുമാണ്..... ഖതമുന്നുബുവ്വത്തിന്റെ പേരില്‍ ജനങ്ങളില്‍നിന്നു പണം ശേഖരിച്ച് അയാള്‍ സ്വന്തം സ്വത്തുക്കളും സ്ഥാപനങ്ങളും നിര്മ്മിച്ചു കൊണ്ടിരിക്കുന്നു. രാഷ്ട്രീയ ഫത്‌വകള്‍ കൊടുക്കുന്നതില്‍നിന്നും നിങ്ങള്‍ വിരമിക്കുന്നില്ലെങ്കില്‍ നിങ്ങളെക്കുറിച്ചുള്ള എല്ലാ രഹസ്യസത്യങ്ങളും ജനങ്ങളുടെ മുമ്പില്‍ സമര്പ്പിച്ച് നിങ്ങളുടെ തനിനിറം അവര്ക്ക് മനസ്സിലാക്കിക്കൊടുക്കാന്‍ ഞങ്ങള്‍ നിര്ബന്ധിതരായിത്തീരുമെന്നു മൗലവി അല്ലായാര്‍ റാശിദ്, മൗലവി ചിന്‍യോട്ടിയ്ക്കു മുന്നറിയിപ്പ് നല്കിയിരിക്കുന്നു.'' (ഹൈദര്‍ ദിനപത്രം റാവല്‍പിണ്ടി പാക്കിസ്ഥാന്‍ 1-11-1988 ഭാ: 2)

ഇങ്ങനെയുള്ള കള്ളൻമാരും കൊള്ളക്കാരും നിറഞ്ഞ ഒരു സമുദായത്തിന്, ദൈവവഴിയിൽ ചെലവു ചെയ്യുമ്പോഴുണ്ടാകുന്ന ആത്മീയ നിർവൃതിയുടെ അനുഭൂതി ഒരിക്കലും ലഭ്യമാകുന്നതല്ല. നബി(സ) തിരുമേനിയുടെ കാലത്ത് ഒരു ഭാഗത്ത് കപടവിശ്വാസികളും അവിശ്വാസികളും ഇത്തരം ആരോപണങ്ങളും ആക്ഷേപങ്ങളും ചെയ്തുകൊണ്ടിരിക്കുമ്പോഴുംതന്നെ സത്യവിശ്വാസികളായ സഹാബത്ത്, നബി(സ) തിരുമേനിയുടെ ചെറിയൊരു ആഹ്വാനത്തിൻെറ പേരിൽ തങ്ങളുടെ സ്വത്തും സുഖവുമെല്ലാംതന്നെ ആ പുണ്യാത്മാവിൻെറ കാലടിയിൽ സമർപ്പിച്ചുകൊണ്ടിരുന്ന അത്ഭുതദൃശ്യമാണ് കാണപ്പെട്ടത്.

അക്കാഴ്ച ഇന്ന് അഹ്മദിയ്യാ ജമാഅത്തിൽ മാത്രമെ കാണാൻ സാധിക്കുകയുള്ളൂ. ഇന്ന് അഹ്മദിയ്യാ ജമാഅത്തിന് കെട്ടുറപ്പുള്ള ബയ്ത്തുൽമാലും ബഡ്ജററും ആഗോളാടിസ്ഥാനത്തിലുള്ള ഒരു സംവിധാനവുമുണ്ട്. സുശക്തമായ ഒരു നേതൃത്വത്തിൻേറയും കേന്ദ്രത്തിൻേറയും കീഴിൽ വർത്തിക്കുന്ന അഹ്മദിയ്യാ ജമാഅത്തിൻെറ ബഡ്ജററിൽ ഓരോ പൈസയ്ക്കുമുള്ള വരവ് ചെലവ് കണക്കുകളുണ്ട്.

കഴിഞ്ഞ ഒരു നൂററാണ്ടു കാലത്തിനുള്ളിൽ അന്തർദേശീയ രംഗത്ത് അഹ്മദിയ്യാ ജമാഅത്തിനുണ്ടായ അതിമഹത്തായ നേട്ടങ്ങൾ അഹ്മദികളുടെ നിസ്തുല ത്യാഗങ്ങളുടെ ഫലമാണ്. അഹ്മദിയ്യാ ജമാഅത്തിൻെറ സ്ഥാപനം മുതൽ ഇന്നുവരെ അന്തർദേശീയ തലത്തിൽ അതിനുണ്ടായ നേട്ടങ്ങളേയും വിജയങ്ങളേയും വിലയിരുത്തുകയെന്നത് ആഹ്ലാദകരമായ ഒരനുഭവമാണ്. ഇത് സാധ്യമാക്കിത്തീർത്ത അല്ലാഹുവിന്നത്രെ സർവസ്തുതിയും.

സ്വാർത്ഥ തല്പരരായ ഭരണ കർത്താക്കളുടേയും ആകാശത്തിൻ കീഴിൽ നാശകാരികളായ ആലിംകളുടേയും അവരുടെ ദജ്ജാലീ സിഫത്തുകളായ സിൽബന്ധികളുടേയും എല്ലാ വിധത്തിലുമുള്ള വഞ്ചനാത്മകമായ പദ്ധതികളേയും തൃണവൽഗണിച്ചുകൊണ്ട് ഇന്ന് അഹ്മദിയ്യാ ജമാഅത്ത് പാശ്ചാത്യപരരസ്പ്യ ദേശങ്ങളിലെ 134 രാഷ്ട്രങ്ങളിൽ വിജയപതാകയേന്തിക്കൊണ്ട് മുന്നോട്ടു കുതിക്കുകയാണ്. വിശുദ്ധഖുർആനിൽനിന്നും ഹദീസുകളിൽനിന്നും തിരഞ്ഞെടുക്കപ്പെട്ട വചനങ്ങൾ 120 ലേറെ ഭാഷകളിൽ പരിഭാഷ ചെയ്തു പ്രസിദ്ധപ്പെടുത്തിയും നൂറിലധികം ഭാഷകളിൽ ഇസ്‌ലാമിക സിദ്ധാന്തങ്ങളും തത്വങ്ങളും പ്രബോധനങ്ങളുമടങ്ങിയ ഗ്രന്ഥങ്ങൾ രചിച്ചും ലോകത്തിൻെറ നാനാകോണുകളിലും സ്ഥിര പ്രതിഷ്ഠനേടിയെടുത്ത ഈ ദൈവീക ജമാഅത്ത് 52 ലോക പ്രസിദ്ധ ഭാഷകളിൽ വിശുദ്ധഖുർആൻ പരിഭാഷ തയ്യാറാക്കുകയും 40 ലധികം ഭാഷകളിൽ പ്രസിദ്ധീകരിക്കുകയും ചെയ്തിരിക്കുകയാണ്. അടുത്ത ചിലവർഷങ്ങൾക്കകം ഈ എണ്ണം നൂറായി (100) വർദ്ധിക്കുന്നതാണ് ഇൻശാഅല്ലാഹ്.

ലോകത്തിൻെറ നാനാകോണുകളിലും ആയിരക്കണക്കിന് പള്ളികളും പ്രചാരകേന്ദ്രങ്ങളും ആശുപത്രികളും വിദ്യാഭ്യാസസ്ഥാപനങ്ങളും ആതുരാലയങ്ങളും അനാഥ മന്ദിരങ്ങളും സ്ഥാപിച്ചുകൊണ്ട് ഇസ്ലാമിനും മനുഷ്യത്വത്തിനും നിസ്തുലമായ സേവനമാണീ ജമാഅത്ത് ചെയ്തുകൊണ്ടിരിക്കുന്നത്. അന്തർദേശീയതലത്തിൽ ഇത്ര മഹത്തായ പ്രവർത്തനങ്ങൾ ചെയ്തുവരുന്ന ഈ ജമാഅത്തിന് ഒരു ഗവർമെണ്ടിൽനിന്നും ഒരു തരത്തിലുള്ള ആനുകൂല്യവും ലഭിക്കുന്നില്ലെന്നു മാത്രമല്ല, ഈ ജമാഅത്തിന്നെ

തിരിൽ ചില ഭരണകൂടങ്ങരം പ്രവർത്തിക്കുകയും ചെയ്യുന്നു എന്നതാണ് പരമാർത്ഥം. എല്ലാ എതിർപ്പുകരംക്കിടയിലും ഈ ദൈവീക ജമാഅത്തിനു് അന്തർദേശീയതലത്തിൽ ലഭ്യമായിക്കൊണ്ടിരിക്കുന്ന മഹത്തായ വിജയങ്ങളും നേട്ടങ്ങളും, അതിനു ലഭിച്ചുകൊണ്ടിരിക്കുന്ന അതിമഹത്തായ ദൈവീക സഹായങ്ങളേയും അനുഗ്രഹങ്ങളേയുമാണ് എടുത്തു കാണിക്കുന്നത്.

ഇതൊക്കെകണ്ട് പകയും അസൂയയും പൂണ്ട് വിറളിപിടിച്ച ഇശാഅത്തുകാർ കലിതുള്ളിയതുകൊണ്ടൊന്നും ഇതിൻെറ ജൈത്രയാത്ര തടുത്തുനിറുത്താൻ സാധ്യമല്ല.

നായ്ക്കരം കുരച്ചുകൊണ്ടേയിരിക്കുന്നു; സാർത്ഥവാഹകസംഘം മുന്നോട്ടുതന്നെ ഗമിച്ചുകൊണ്ടിരിക്കുന്നു !

ഹസ്റത്ത് അഹ്മദ്(അ) അരുരം ചെയ്യുന്നു.

''എനിക്കെതിരെ എൻെറ സമുദായം പലതരത്തിലുള്ള ആക്ഷേപങ്ങളും പുറപ്പെടുവിച്ചുകൊണ്ടിരിക്കുന്നു. ഇത്തരം ആക്ഷേപങ്ങളെ ഞാൻ ഗണ്യമാക്കുന്നതേയില്ല. ഇവരെ ഭയന്നു് ഞാൻ സത്യമാർഗം ഉപേക്ഷിച്ചുകളയുകയാണെങ്കിൽ അത് ഏററവും വലിയ വിശ്വാസവഞ്ചനയായിരിക്കും. ഒരാരംക്കു തൻെറ തിരുസന്നിധിയിൽനിന്നു് അല്ലാഹു ദിവ്യദൃഷ്ടി തന്നനുഗ്രഹിക്കുകയും സ്വയം സത്യമാർഗത്തെ കാണിച്ചുകൊടുക്കുകയും തൻെറ ദിവ്യഭാഷണത്താൽ അനുഗ്രഹിക്കുകയും ആ ആളുടെ സത്യത്തിനു സാക്ഷ്യമായി ആയിരക്കണക്കായ ദൃഷ്ടാന്തങ്ങരം കാണിച്ചുകൊടുക്കുകയും ചെയ്തിരിക്കെ, ആ ആരം എതിരാളികളുടെ ജല്പനങ്ങരം കേട്ട് ആ സത്യ സൂര്യനിൽനിന്ന് എങ്ങനെ മുഖം തിരിച്ചുകളയുമെന്നു് ഇവർതന്നെ ആലോചിച്ചു നോക്കട്ടെ.

അകത്തും പുറത്തുമുള്ള (മുസ്ലിംകളും അമുസ്ലിംകളും-പരി) എതിരാളികൾ എന്നിൽ കുററം ആരോപിച്ചു കൊണ്ടിരിക്കുന്നതിലും എനിക്ക് ആശങ്കയില്ല. ഇതിലും എൻെറ സത്യത്തിനുള്ള ദിവ്യ ദൃഷ്ടാന്തമാണ് അടങ്ങിയിരിക്കുന്നത്. കാരണം, ഞാൻ എല്ലാവിധത്തിലുള്ള ന്യൂനതകൾ ഉള്ളവനും അവരുടെ അഭിപ്രായപ്രകാരം ഞാൻ വാഗ്ദത്തലംഘകനും വ്യാജനും ദജ്ജാലും കററുകെട്ടുകാരനും വിശ്വാസവഞ്ചകനും സമുദായകലഹമുണ്ടാക്കുന്നവനും നിഷിദ്ധഭോജകനും കുഴപ്പക്കാരനും ഫാസിഖും ഫാജിറും കഴിഞ്ഞ 30 വർഷമായി അല്ലാഹുവിൽ കററുകെട്ടിപ്പറയുന്നവനും സാത്വികരായ നല്ലവരെ ചീത്തപറയുന്നവനും ആത്മാവിൽ തിൻമയും സ്വാർഥതയും വഴികേടുമല്ലാതെ മററൊന്നും ഇല്ലാത്തവനും ലോകത്തെ വഞ്ചിക്കാൻ വേണ്ടിമാത്രം ഒരു വ്യാപാരമായി ഈ ജമാഅത്തിനെ നടത്തുന്നവനും അവരുടെ അഭിപ്രായ പ്രകാരം (നഊദുബില്ലാഹ്) അല്ലാഹുവിൽ വിശ്വാസമില്ലാത്തവനും എല്ലാ തിൻമകളുടേയും വിളനിലവുമാണെങ്കിൽ..... എനിക്കെതിരെ നിന്ന "മലക്കുകളെപ്പോലുള്ള സാത്വികരായ"വർക്ക് എന്തുകൊണ്ട് പരാജയവും നാശവും ഉണ്ടായിക്കൊണ്ടിരുന്നുവെന്നതിനെക്കുറിച്ച് ഇവർ ചിന്തിക്കേണ്ടിയിരിക്കുന്നു.

എനിക്കെതിരിൽ മുബാഹല ചെയ്തവർക്കൊക്കെ നാശം വന്നുഭവിച്ചു! എനിക്കെതിരെ ശാപപ്രാർഥന നടത്തിയവർ തന്നെ ആ ശാപപ്രാർഥനക്കിരയായിത്തീർന്നു! എനിക്കെതിരെ വഴക്കുമായി കോടതിയിൽ കയറിയവർക്ക് തന്നെ പരാജയം വന്നുഭവിച്ചു!......ഇത്തരം സംരംഭങ്ങളിൽ എനിക്കല്ലേ നാശമുണ്ടാകേണ്ടിയിരുന്നതും ദൈവശിക്ഷയായി ഇടിത്തീ വീഴേണ്ടിയിരുന്നതും? മററാരുംത

ന്നെ എന്നെ എതിർക്കാതെ എനിക്കുനാശം ഉണ്ടാകേണ്ടത ല്ലേ? കാരണം, ഇത്തരം ഒരു കുററവാളിയുടെ ശത്രു അല്ലാഹ താൻതന്നെയായിരിക്കുന്നതാണ്. അതുകൊണ്ട് നി ങ്ങൾ അല്പമൊന്നു ചിന്തിച്ചു നോക്കാൻ ഞാൻ അല്ലാഹുവി ൻെറ പേരിൽ നിങ്ങളോടഭ്യർത്ഥിക്കുന്നു. ഇത്തരം വിപ രീത ഫലങ്ങൾ എന്തുകൊണ്ടുണ്ടാകുന്നു. എല്ലാ സന്ദർഭങ്ങ ളിലും അല്ലാഹു എനിക്കു സംരക്ഷണം നല്കി. ഇതി ൽനിന്നു എൻെറ കറാമത്ത് സ്ഥാപിതമാകുന്നില്ലേ?''

(ഹഖീഖത്തുൽ വഹ്‌യ് ടൈററൽ പേജ്. 2)

അഞ്ചുമൻ ഇശാഅത്തുകാരും പ്രവാചകശത്രുക്കളുടേ യും ദൈവനിഷേധികളുടേയും പക്ഷത്തു അണിചേർന്നി രിക്കയാണ്. ഭൗതികമായ സഹായസഹകരണങ്ങളും സ്വാർത്ഥലാഭങ്ങളും അവർക്ക് ലഭിക്കുന്നുണ്ടെങ്കിലും അവ രുടെ പര്യവസാനം പരാജയത്തിലും നഷ്ടത്തിലുംതന്നെ യായിരിക്കും. അസത്യത്തിനും വഞ്ചനക്കും ഒരിക്കലും വിജയം ലഭിക്കുന്നതല്ല. വിശുദ്ധഖുർആൻെറ ഒരു പാഠ മാണിത്. ഹസ്റത്ത് അഹ്മദ് (അ)ൻെറ നാലാം ഖ ലീഫയും അഹ്മദിയ്യാ ജമാഅത്തിൻെറ ഇപ്പോഴത്തെ ഇ മാമുമായ ഹസ്റത്ത് ഖലീഫത്തുൽ മസീഹ് IV മിർ സാ താഹിർ അഹ്മദ് (അയ്യദഹുല്ലാഹ തആല) തൻെറ ഒരു പ്രസ്താവനയിൽ പറയുന്നു:

''അഹ്മദിയ്യത്തിൻെറ നാശത്തെ നോക്കിക്കാണാ നാഗ്രഹിക്കുന്ന കണ്ണുകൾ പരാജയത്തിൻ നെരിപ്പോടിൽ കത്തിയെരിഞ്ഞു നശിച്ചു പോകുന്നതാണ്. അവരുടെ ഹൃദയങ്ങളിൽ അസൂയാഗ്നി പൂർവാധികം ആളിക്കത്തു മെന്നാലും അഹ്മദിയ്യാ ജമാഅത്ത് തോൽവിപൂണ്ട് അ ന്ത്യമടഞ്ഞതായി സ്വന്തം കൺകളാൽ കണ്ട് തൃപ്തിയട

യാൻ ഒരിക്കലും അവർക്ക് സാധ്യമല്ല. നേരെ മറിച്ച്, നിങ്ങളും നിങ്ങളുടെ അടുത്ത തലമുറകളും (അഹ്മദികളും അവരുടെ അടുത്ത തലമുറയും) ഏററവും ഭയാനകമായ സന്ദർഭങ്ങളിൽപോലും അല്ലാഹുവിൻെറ അതിമഹത്തായ അനുഗ്രഹങ്ങൾക്ക് പൂർവാധികം പാത്രമാവുന്നതും ആത്മീയമായി മുന്നേറിക്കൊണ്ടിരിക്കുന്നതുമായനിലയിൽ കാണപ്പെടുന്നതാണ്. ഇവ വിശുദ്ധഖുർആനിൽ രേഖപ്പെട്ടു കിടക്കുന്ന വാഗ്ദാനങ്ങളാണ്. ഇവയ്ക്ക് ഒരു മാററവും സംഭവിക്കുന്നതല്ല. ഈ വാഗ്ദാനങ്ങൾ തെററായി പുലർന്നുവെന്ന് ആർക്കും തെളിയിച്ചുകാണിക്കുവാൻ സാധ്യമല്ല. (ബദ്ർ 15-8-85)

''മതത്തിൻെറ പരിശുദ്ധമായ നീരുറവിൽനിന്ന് ബഹിർഗമിക്കുന്ന സ്നേഹത്തേയും സൗഹാർദത്തേയും വെറുപ്പും വിദ്വേഷവുമായി മാററിക്കൊണ്ടിരിക്കുന്നവരേ, പ്രകാശത്തെ അഗ്നിയായും അനുഗ്രഹത്തെ ശാപമായും മാററുവാൻ ഇച്ഛിക്കുന്ന നിർഭാഗ്യരേ, നിങ്ങളൊന്ന് ഓർക്കുക. നിങ്ങളുടെ എല്ലാവിധത്തിലുമുള്ള മ്ലേച്ഛമായ, അധമമായ പദ്ധതികളും അല്ലാഹുവിൻെറ ശ്രേഷ്ഠമായ തഖ്ദീറുകളുമായി ഏററുമുട്ടി തരിപ്പണമായിത്തീരുന്നതാണ്. അവിശുദ്ധവും നീചവുമായ എല്ലാ ഉദ്ദേശ്യങ്ങളും പരാജയമടഞ്ഞു താറുമാറായിപ്പോകുന്നതാണ്. നിങ്ങളുടെ വിധിയിൽ പരാജയം മാത്രം. വീണ്ടുവീണ്ടുമുള്ള പരാജയം മാത്രമാണ് എഴുതപ്പെട്ടിട്ടുള്ളത്. ഇത് അല്ലാഹുവിൻെറ സ്ഥായിയായ തീരുമാനമാണ്. അതിൽ ഒരു മാററവുമുണ്ടാകുന്നതല്ല. അഹ്മദിയ്യത്തിന് പരാജയം എന്ന ഒന്നില്ലതന്നെ. ഒരു രംഗത്തും അതിനു പരാജയമടയേണ്ടിവരില്ല. അതെന്നെന്നും മുന്നേറിക്കൊണ്ടുതന്നെ ഇരിക്കും. ഇൻശാ അല്ലാഹ്.

''ഈ ദൈവീക ജമാഅത്തിനെ ലോകത്തുള്ള ഏതൊരു ശക്തിക്കാണ് നശിപ്പിക്കാൻ സാധിക്കുക ? താൻ ഈ ജമാഅത്തിനെ നശിപ്പിക്കാൻ സന്നദ്ധനാണെന്ന് പറയുന്നവനെക്കാരം വിഡ്ഢി വേറെയാരാണുള്ളത്. ഇതിനുമുമ്പേ പല വമ്പൻമാരും കൊമ്പൻമാരും രംഗത്ത് വന്നിരുന്നു. അവരൊക്കെ ഇന്നെവിടെ ? എല്ലാം തന്നെ നശിച്ച നാമാവശേഷമായി. എന്നാൽ സാധുക്കളായ അഹ്മദികളുടെ ത്യാഗങ്ങരം അല്ലാഹു പൂർവാധികം സ്നേഹത്തോടെ സ്വീകരിച്ചുകൊണ്ടേയിരുന്നു. അഹ്മദിയ്യാ ജമാഅത്തിനെ നശിപ്പിക്കാനായി 'അഹ്റാരീജമാഅത്ത്'' വമ്പിച്ച സന്നാഹങ്ങളോടുകൂടി രൂപം കൊണ്ടു. തങ്ങരം ഖാദിയാനിനെ നിശ്ശേഷം നശിപ്പിച്ച് മിർസാ സാഹിബിൻെറ പേരുപോലും ഉച്ചരിക്കപ്പെടാത്ത നിലയിൽ, ഒരഹ്മദിയെപോലും ബാക്കിവയ്ക്കുകയില്ലെന്ന് അവർ ആക്രോശിച്ചു. തദവസരത്തിൽ ഒരു ദൈവീക കാഹളം ഞങ്ങരംക്ക് ശ്രവിക്കാൻ സാധിച്ചു. 'അഹ്റാരിൻെറ കാലടിക്കീഴിൽനിന്ന് ഭൂമി വഴുതിക്കൊണ്ടിരിക്കുന്നതു ഞാൻ കാണുന്നുവെന്നും, ലോകത്തിൻെറ നാനാ കോണുകളിലും ഈ ആത്മീയ ജമാഅത്തിൻെറ ശബ്ദം മാറെറാലിക്കൊണ്ട് ലക്ഷക്കണക്കിൽ സത്യാത്മാക്കരം ഹസ്റത്ത് മസീഹ മൗഊദിനെ സ്വീകരിക്കുന്നതായിരിക്കും'' എന്നുമുള്ളതാണ് ആ ദൈവീക കാഹളം.

അതെ ! നിങ്ങരം ചെയ്തുകൊണ്ടിരിക്കുന്ന അക്രമ പ്രവർത്തനങ്ങളുടെ അനുഗൃഹീത പ്രതികരണമാണിത് ! ആരംഭം തൊട്ടേ സത്യജമാഅത്തുകരംക്ക ലഭിച്ചിരുന്ന മധുരപ്രതികരണമാണിതു്. ഹസ്റത്ത് ഇബ്റാഹീം നബി

(അ)ക്ക് എന്തു് സംഭവിച്ചു ! അദ്ദേഹത്തെ ചുട്ടെരിക്കാൻ ശത്രുക്കരം അഗ്നികുണ്ഡം തയ്യാറാക്കി. എന്നാൽ, ആ അഗ്നികുണ്ഡം അദ്ദേഹത്തെ സ്പർശിക്കുന്നതിനു മുമ്പേ ഒരു പൂന്തോപ്പായി മാറി! ആ അഗ്നികുണ്ഡത്തിനും ഇബ്റാഹീം നബി(അ)കുളമിടയിൽ

يا نار كونى بردا و سلاما

എന്ന ദൈവിക ശബ്ദം ഒരു തടസ്സമായി നിന്നു.

''അങ്ങനെ, നിങ്ങരം തരുന്ന ഓരോ ദുഃഖവും സുഖമായും ലഅ്നത്ത് റഹ്മത്തായും വ്യസനം സന്തോഷമായും കാണുകയും അനുഭവിക്കുകയും ചെയ്യുന്ന, ഈ ജമാഅത്തിന്റെ ധൈര്യത്തേയും സുദൃഢമായ വിശ്വാസത്തേയും നിങ്ങരംക്ക് ഒരിക്കലും ദുർബലപ്പെടുത്താൻ സാധിക്കയില്ല. ഇത്തരം ഒരു ജമാഅത്തിനെ പരാജയപ്പെടുത്താൻ ആർക്കാണ് സാധിക്കുക. ചുരുക്കത്തിൽ, അഹ്മദിയ്യത്തിനു തന്നെയായിരിക്കും അന്തിമ വിജയം എന്ന യാഥാർത്ഥ്യം സ്മൃതി പഥത്തിൽ വയ്ക്കുക. തീർച്ചയായും, തീർച്ചയായും ബലഹീനരായ, സാധുക്കളായ, എന്നാൽ അല്ലാഹുവിന്റെ വരിഷ്ഠദാസരായ അഹ്മദികരംക്കായിരിക്കും അന്തിമവിജയം'' (ഖുത്ബഃ ജുമുഅ. 1-6-84)

و آخر دعونا ان الحمد لله رب العالمين

(രണ്ടാം ഭാഗം പ്രതീക്ഷിക്കുക)

## ISHA ATHUKARKKULLA
# MARUPADI

(A reply to the Anjuman Ishaat-e-Islam.)

Here is a comprehensive rebuttal to the infamous charges made against the Ahmadiyya Movement and its Holy Founder on various occasions by the Anjuman Ishaat - e - Islam of Kodiyathur.

The Author of this work is Moulvi Muhammad Ummer, H.A Chief Missionary, Kerala and it is being published by the Ahmadiyya Muslim State Committee, Kerala.

**PUBLISHERS**